# മലങ്കരസഭ

ഫെബ്രുവരി 2020_വില ₹20

മാസിക



At once the Spirit sent him
out into the wilderness,
and he was in the wilderness
forty days,being tempted by Satan.
He was with the wild animals,
and angels attended him.

# THAZHATHU KAROTTU FAMILY, PUTHUPPALLY

## (Descendants of Thazhathu Itty Mathew Tharakan & his sons (Thazhathu Pothen Judge & Karottu Ulahannan Judge of Travancore State)

**Branches: Valiyaparet, Kochuparet, Elamthuruthil, Walliyathil, Manamel, Muttathusseril, Thazhathu & Karottu.**

We, the members of Thazhathu Karottu family thank God the almighty for being a part of the Malankara Orthodox Syrian Church headed by H.H. MORAN MAR BASELIOS MARTHOMA PAULOSE II, CATHOLICOS OF THE EAST AND MALANKARA METROPOLITAN.

Jesus said to her, "I am the resurrection and the life. He who believes in me will live, even though he dies; and who ever lives and believes in me will never die". "Do you believe this?" (John 11: 25, 26)

This year 2020, the Malankara Sabha is celebrating the memorial day of all our Late High Priests and Priests on Sunday 9th February and that of our forefathers on Sunday 16th February. In this occasion we are paying homage to our high priest His Grace Paret Mathews Mar Ivanios, Priests and forefathers of our family who led our generations faithfully and loyally.



**H.G. Paret Mar Ivanios (1888-1980)**

H. G. Paret Mar Ivanios was born on 19th January, 1888. His parents were Mathew Valiyaparet & Achamma Kizhakkel, Puthuppally. He was ordained as the Deacon in 1899, as the Priest on 7th June 1920 and as the Metropolitan on 15th May 1953. He was the vicar of St. George Orthodox Church, Puthuppally for quite a long time while he was a priest and later when he served as a Metropolitan.

H. G. Paret Mar Ivanios served as the Assistant Metropolitan of Kottayam Diocese (1953-1965) and was the successor of Pampady Thirumeni (1966-1980). He was the seniormost Metropolitan who presided over the Synod which enthroned the fifth Catholicos of Malankara in 1975. He was a staunch advocate of Catholicate, which is the mark and symbol of Independence and Autonomy of Malankara Orthodox Church. He defended successfully all attacks against its Independence and Autonomy.

On 31st August 1980 His Grace Mar Ivanios left this world for his heavenly abode. The mortal remains was entombed in beautiful sepulchre near the kabar of H.G. Kuriakose Mar Gregorios at Mar Kuriakose Dayara Chapel, Pothenpuram, Pampady, Kottayam Dist.

## Late Priests of our family who led Malankara Orthodox Syrian Church since A.D 1800

1. **Rev. Thazhathu Cheriyathu Kathanar (1800-1849)**
   S/o. Justice Pothen Thazhathu. *(Vicar, St.George Orthodox Church Puthuppally)*
2. **Rev. Kochuparet Ittyavirah Kathanar (1802 - 1859)**
   S/o. Justice Pothen Thazhathu. *(Vicar, St.George Orthodox Church Puthuppally)*
3. **Rev. Manamel Geevarghese Kathanar (1810 - 1870)**
   S/o. Pothen Thazhathu Manamel. *(Vicar, St.George Orthodox Church Puthuppally and St. Mary's Orthodox Valiyapally, Niranam, founded by Thomas the Apostle in AD 54)*
4. **Rev. Elamthuruthil Pongalil Kuruvila Philipose Cor Episcopa (1835-1899)**
   S/o. Kuruvila Elamthuruthil. *(Vicar, St.George Orthodox Church Puthuppally)*
5. **Rev. Walliyathil Youhannan (Geevarghese) Kathanar (1854-1882)**
   S/o.Varghese Walliyathil, Kuzhimattom. *(Vicar, St.George Orthodox Church Puthuppally)*

**Inserted By :**

**Lal M. Paret & Susan V. Markose**

Paret House, Pallom - 686007. Ph: 0481-2432505, Mob: 9447409513

**Prof. Dr. Mathews L. Paret** (University of Florida) **& Family**

1126 Fox Mill Drive, Talahassee, FL-32317, U.S.A

**Dr. Markose L. Paret & Family**

Dept. of Cardiothoracic & Vascular Anaesthesia, Sree Chitra Tirunal Institute for Medical Sciences & Technology, Thiruvananthapuram - 695011

പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനി



# പ. പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച്



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
തുമ്പമൺ ഭദ്രാസനം
തുമ്പമൺ ഭദ്രാസനത്തിലെ കിഴക്കൻ മേഖലയിലെ കോന്നി,വകയാർ,തണ്ണിത്തോട് ഡിസ്ട്രിക്റ്റുകളിലെ 38 പള്ളികളുടെ സംയുക്ത സംരംഭം
16-ാമത്
കിഴക്കൻ മേഖലാ
ഓർത്തഡോക്സ്
കൺവൻഷൻ
2020 ഫെബ്രുവരി 16 മുതൽ 28 വരെ
കോന്നി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് മഹാ ഇടവക അങ്കണം
watch Live On
NILACKAL VOICE HD
ചിന്താവിഷയം: "ഉണർന്നിരിപ്പിൻ, വിശ്വാസത്തിൽ നിലനിൽപ്പിൻ"
(1കൊരിന്ത്യർ 16: 13)
ഒരുക്ക ധ്യാനം > ബാലസംഗമം > ഭദ്രാസന സുവിശേഷയോഗം
ഭദ്രാസന വൈദീക സംഗമം > യുവജന സംഗമം
ഗാനശുശ്രൂഷ > സുവിശേഷയോഗങ്ങൾ > വിശുദ്ധ കുർബ്ബാന
Contact: Rev.Fr. Raju Daniel (General Convener) Mob: 9447773810

# മലങ്കരസഭ

മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 ഫെബ്രുവരി . ലക്കം 2 . പുസ്തകം 74 . വില ₹ 20


**"യേശു പരിശുദ്ധാത്മാവ് നിറഞ്ഞവനായി യോർദ്ദാൻ വിട്ടു മടങ്ങി.**
**ആത്മാവ് അവനെ മരുഭൂമിയിലേക്ക് നടത്തി.**
**പിശാച് അവനെ നാല്പത് ദിവസം പരീക്ഷിച്ചുകൊണ്ടിരുന്നു.**
**ആ ദിവസങ്ങളിൽ അവൻ ഒന്നും ഭക്ഷിച്ചിരുന്നില്ല."**

സ്നാനമേറ്റ ഏതൊരു മനുഷ്യപുത്രന്റെയും ജീവിതവഴികളിലുണ്ടാകുന്ന തിന്മയോടുള്ള പോരാട്ടത്തിൽ
അതിജീവനം സാധ്യമാകുന്നത് നോമ്പുപവാസപ്രാർത്ഥനകളാലാണെന്ന പാഠം
തമ്പുരാൻ തന്നെ നൽകുന്നു.

നോമ്പാലും പ്രാർത്ഥനയാലും സഭ ഐശ്വര്യം നേടുന്നുവെന്നാണ് പാട്ട്.
എന്നാൽ കേവലം ആചാരപരതയിൽ അവസാനിക്കാനുള്ളതല്ല വ്രതകാലം എന്നു ശഠിക്കുന്ന
മരുഭൂമിയിലെ പിതാക്കന്മാരുടെ ഒരു കഥ നോക്കുക.

പത്തു വർഷത്തെ ഏകാന്തവാസത്തിനു ശേഷം ശിഷ്യൻ ആശ്രമത്തിലേക്കു തിരികെയെത്തി.
തനിച്ചായിരുന്ന കാലത്തെ ഉപവാസതീഷ്ണതയെക്കുറിച്ച് അഭിമാനത്തോടെ
അവൻ ഗുരുവിനോട് പറഞ്ഞു :
'അബ്ബാ, കഴിഞ്ഞ പത്തു കൊല്ലങ്ങളായി ഞാൻ ആഹാരം കഴിക്കുന്നത് സൂര്യൻ കണ്ടിട്ടേയില്ല.'
ഗുരു ചെറുപുഞ്ചിരിയോടെ പറഞ്ഞു:
"മകനേ, കഴിഞ്ഞ പത്തു കൊല്ലങ്ങളായി ഞാൻ കോപിക്കുന്നത് സൂര്യൻ കണ്ടിട്ടേയില്ല".
ഉത്കൃഷ്ടമായൊരു ഭാവപരിണാമത്തിലേക്കും
ധാർമ്മികമായൊരു ഉദ്ഗമന മൂല്യത്തിലേക്കുമാണ് ആചരണങ്ങൾ നമ്മെ നയിക്കേണ്ടത്.

ഇത്തരം ആന്തരിക ദൃഢപ്പെടലിലാണ് നോമ്പ് ഒരു പള്ളിക്കാര്യം മാത്രമല്ലാതാകുന്നത്.
ദാനിയേലിന്റെയും സഖാക്കളുടെയും വേറിട്ട ഭക്ഷണശീലങ്ങളും പ്രാർത്ഥനാപതിവുകളും
കൃത്യമായൊരു രാഷ്ട്രീയത്തിന്റേതു കൂടെയാകുന്നുണ്ട്.
സ്വന്തഅധികാരസ്വരൂപത്തെ വണങ്ങാത്തവർക്കെല്ലാം
ഹോളോകാസ്റ്റുകളും തടങ്കൽപാളയങ്ങളും നിർമ്മിക്കുന്നതിൽ
എക്കാലവും ഏകഛത്രാധിപതികൾ സമാനത കാട്ടുന്നുണ്ട്.
യുവാൽ നോഹ ഹരാരി ഇക്കാലത്തിനു നൽകിയ വിശേഷണപദമായ
'Trump moment 'കൾ നമ്മെ ചുഴ്ന്നൊരുക്കുന്ന തീച്ചൂളകളും സിംഹക്കുഴികളും മറികടക്കുന്നതിന്
സ്വയം സജ്ജരാവാൻ നോമ്പിലും നല്ല കാലമേതുണ്ട്!
ദൃശ്യവും അദൃശ്യവുമായ പോരാട്ടത്തിന്റെ നാളുകളിൽ
ഈ സമരഗാനം ഓർമ്മയിലിരിക്കട്ടെ.

**We resist, therefore We exist.**

സഖേർ




മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,

മലങ്കരസഭ
മാസിക
2020 ഫെബ്രുവരി . ലക്കം 2 . പുസ്തകം 74





മുഖചിത്രം, കല
അമേക, കൊച്ചി

**സർക്കുലേഷൻ മാനേജർ**
കെ.എ. ജോൺ
9744648617
**അക്കൗണ്ടന്റ്**
ബിജു വർക്കി
9947804477
**ഗ്രാഫിക് ഡിസൈൻ**
ജിന്റോ കറിച്ചി
9947124980

**പംക്തികൾ**



**Bank**
**S.B.I Devalokam, Account Name & Number- Malankara Sabha (57017053203)**
**IFSC Code - SBI N 0070820**

Read online:
www.malankarasabhaonline.com

# മഹാപുരോഹിത സന്ദേശം

വിശുദ്ധ നോമ്പേ,
സമാധാനത്താലേ വരിക...!

നമ്മുടെ രക്ഷകൻ നോറ്റ വിശുദ്ധ നോമ്പിലേക്ക് രക്ഷിത സഭയും പ്രവേശിക്കുവാൻ ഒരുങ്ങുന്ന അനുഗ്രഹീത കാലമാണല്ലോ ഇത്. നമ്മെത്തന്നെ കണ്ടെത്തുവാനും വിശുദ്ധീകരിക്കുവാനുമുള്ള അവസരമാകണം ഒരോ നോമ്പ് കാലവും. നമ്മുടെ വേരുകളും ഉറവുകളും ദൈവത്തിലാണെന്നും അവനോടൊപ്പം അവനിലേക്കും തന്നെയാണ് നാം സഞ്ചരിക്കുന്നത് എന്നും ഉറപ്പുവരുത്തേണ്ട തിരിച്ചറിവിന്റെ കാലമാണിത്. ഈ ആത്മീയ ബോധ്യങ്ങളിൽ നിന്ന് നാം എപ്പോഴെങ്കിലും ഇടറിവീണുപോയിട്ടുണ്ടോ എന്ന് പരിശോധിക്കുവാനും ക്രിസ്തുസ്നേഹത്തിന്റെ ആഴങ്ങളിലേക്ക് മടങ്ങിവരുവാനും വിശുദ്ധ നോമ്പ് നമ്മെ പ്രേരിപ്പിക്കുന്നു.

ദൈവീക നിയോഗങ്ങളെ മറന്നും ദൈവകരുണയുടെ ആഴങ്ങളെ തിരിച്ചറിയാൻ കഴിയാതെയും ആത്മീയ ദുരന്തത്തിലേക്ക് വീണുപോയ പ്രവാചകനാണ് യോന. എന്നാൽ അനുതാപവും കണ്ണുനീരും ഉപവാസവും പ്രാർത്ഥനയും മൂലം പ്രവാചകനും നിനവാ നഗരവും വിടുതൽ നേടിയ ദൈവവികപദ്ധതിയെ ധ്യാനിച്ചുകൊണ്ട് തോറ്റുപോകാത്ത ആയുധമായ വിശുദ്ധ നോമ്പിനാൽ ദുഷ്ടന്റെ പോരാട്ടങ്ങളെ അതിജീവിക്കുവാൻ നമുക്കും ഈ നാളുകളിൽ പരിശ്രമിക്കാം. നന്നാവാനുള്ള അവസരമാണ് നോമ്പ്. പാപത്താൽ മലീമസമായ തേജസ്സിന്റെ വസ്ത്രം കണ്ണുനീരാൽ അലക്കി വെളുപ്പിക്കുവാനുള്ള വിശുദ്ധ ദിനങ്ങൾ. ആയതിനാൽ നമുക്ക് ഒരുപാട് ഇഷ്ടമുള്ളതിനെയൊക്കെ ഈ നോമ്പിൽ നമുക്ക് മാറ്റി വയ്ക്കാം. ലൗകികമായ ഉല്ലാസങ്ങൾക്ക് ചിലവഴിക്കുന്ന സമയത്തിൽ നിന്ന് ഒരൽപ സമയം കൂടുതൽ പ്രാർത്ഥനയ്ക്കായി ചിലവഴിക്കാം. ഉപവാസ മിച്ചം ദരിദ്രർക്ക് ദാനമായി നൽകാം. വേദവായനക്കും യാമപ്രാർത്ഥനകൾക്കും കമ്പിടീലിനും കുടുംബമായി ഒരുമിച്ച് സമയം കണ്ടെത്താം. അങ്ങനെ ഒരു നോമ്പ് ആചരണം ഈ വർഷം സാധ്യമായിത്തീർന്നാൽ നമ്മുടെ ദേശത്തിന് സൗഖ്യവും സഭയ്ക്ക് പുതുക്കവും കുടുംബങ്ങൾക്ക് നവീകരണവും പാപികൾക്ക് മാനസാന്തരവും കരഗതമാക്കുവാൻ കഴിയുമെന്ന് നാം വിശ്വസിക്കുന്നു.

നോമ്പാകുന്ന മലകയറി ചെല്ലുമ്പോൾ വിശ്വാസിക്ക് രക്ഷകന്റെ ജയമുള്ള സ്ലീബായും രക്ഷാകരമായ ഉയർപ്പിന്റെ മഹത്വവും ദർശിക്കുവാൻ സാധിക്കും. ഒരുവൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ എന്ന വാക്കുകൾ അനുഭവേദ്യമാക്കുവാൻ ഈ നോമ്പുകാലം നമുക്ക് നമ്മെത്തന്നെ ദൈവവഴികളിൽ പ്രതിഷ്ഠിക്കാം. സഹനത്തിന്റെ ചൂളകളിൽ എരിഞ്ഞ് പോകാതെ ക്രൂശിലെ രക്ഷകനെ നോക്കി നമ്മുടെ ജീവിതത്തെ നയിക്കുവാൻ കഴിയുമ്പോൾ അവന്റെ ഉയർപ്പിന്റെ മഹത്വവും സമാധാനവും സന്തോഷവും നമുക്ക് ആർജ്ജിക്കുവാൻ സാധിക്കും. ആയതിനാൽ നമ്മുടെ രക്ഷകൻ നോറ്റ നോമ്പേ സമാധാനത്താലെ വരിക എന്ന പ്രാർത്ഥന നമുക്ക് ഹൃദയങ്ങളിൽ നിന്ന് ഏറ്റുചൊല്ലാം. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.




**His Holiness Baselios Marthoma Paulose II**
The Catholicos of the East
&
Malankara Metropolitan
*The Supreme Head of the Malankara Orthodox Syrian Church of India*

"സത്യാനന്തരം" എന്ന പ്രയോഗംഏറെ പഴക്കമുള്ളതല്ല. 2016 ലെ അമേരിക്കൻ പ്രസിഡന്റ് തെരഞ്ഞെടുപ്പിന്റെയും ബ്രക്സിറ്റ് അഭിപ്രായ വോട്ടെടുപ്പിന്റെയും പശ്ചാത്തലത്തിലാണ് പൊതു ശ്രദ്ധയിൽ ഈ പ്രയോഗംവന്നത്. എന്നാൽ ഫ്രെഡറിക് നീഷെ (1844-1900) മാക്സ്വെബ്ബർ (1864-1920) എന്നിവരുടെ എഴുത്തുകളിൽ ഇതിന്റെ മൂലരൂപം പ്രകടമായി. തൊള്ളായിരത്തി എൺപതുകളിൽ ഹന്ന ആറെൻഡിന്റെ (1906-1975) എഴുത്തുകളിലും ഈ സൂചനയുണ്ട്. "സത്യത്തെകുറിച്ചുള്ള പൊതു മാനദണ്ഡങ്ങളുടെ നാശം" എന്ന് ഈ അവസ്ഥയെ നമുക്ക് നിർവ്വചിക്കാം. ഈ പശ്ചാത്തലത്തിലാണ് ഭാരതത്തിൽ അടുത്ത കാലത്ത് സംഭവിച്ചു കൊണ്ടിരിക്കുന്ന രാഷ്ട്രീയ നാടകങ്ങളെവിലയിരുത്തേണ്ടത് എന്ന് ഞാൻ കരുതുന്നു. അതിന്റെ അധികം പഴക്കമില്ലാത്ത ഉദാഹരണമാണ് നമ്മുടെ രാജ്യത്ത് നടപ്പാക്കിയ നോട്ട് നിരോധനം. അത് കള്ളപ്പണം, ഭീകര പ്രവർത്തനം എന്നിവ ഇല്ലാതാവും, വാണിജ്യവ്യവസായമേഖലകൾക്ക് പുത്തൻ ഉണർവ്വ് നൽകും എന്നെല്ലാമായിരുന്നു പ്രചാരണം. എന്നാൽ സംഭവിച്ചത് എന്താണ് എന്ന് നാമെല്ലാം കണ്ടതാണ്. ഇതിന്റെമറ്റൊരു പതിപ്പായിരുന്നു ഭാരതത്തിലെ ചുങ്കം പിരിവിനെ ഏകധ്രുവീകൃതമാക്കാൻ ഉദ്ദേശിച്ചുള്ള ജി. എസ്. റ്റി. എന്നറിയപ്പെടുന്ന ഗുഡ്സ് ആന്റ് സർവ്വീസസ് ടാക്സ്. അതിപ്പോൾ എല്ലാവർക്കും ഭാരമായ സർവ്വീസസ് ടാക്സ് ആയിട്ടുണ്ട്. സംസ്ഥാനങ്ങളുടെ നികുതിവരുമാനത്തിൽ ഉണ്ടാവുന്ന നഷ്ടം നികത്താൻ ഇതിൽനിന്നുകിട്ടുന്ന വരുമാനത്തിൽ 17 ശതമാനം സംസ്ഥാനങ്ങൾക്ക് നൽകും എന്നു പറഞ്ഞുതുടങ്ങിയത് ഒരുശതമാനം പോലും പല മാസങ്ങളായി നൽകാൻ കഴി യാത്ത അവസ്ഥയിലാണ്

# സത്യാനന്തര രാഷ്ട്രീയം

■ ഡോ. യൂഹാനോൻ മാർ മിലിത്തോസ്

എന്ന് കേന്ദ്ര ധനകാര്യവകുപ്പ് തന്നെ പറയുന്നു. 17 കുറയ്ക്കൻ പറ്റുമോ എന്നറിയാൻ അവർ യോഗം വിളിച്ചിരിക്കുന്നു.

ഈ പരിപാടിയുടെ ഏറ്റവും പുതിയ ഉദാഹരണം വന്നു കഴിഞ്ഞു. കഴിഞ്ഞ ദിവസം ബ. പ്രധാനമന്ത്രി ഡെൽഹിയിൽ നടന്ന ഒരു റാലിയിൽ പറഞ്ഞു "2014 ന് ശേഷം ഒരിക്കൽ പോലും ദേശീയ പൗരത്വ രജിസ്റ്ററിനെക്കുറിച്ച് സർക്കാർ ചിന്തിച്ചിട്ടില്ല, അത് നടപ്പാക്കാൻ പോകുന്നു എന്ന് പ്രതിപക്ഷം പറയുന്നത് നുണയാണ്" എന്ന്. എന്നാൽ ബ. കേന്ദ്ര ആഭ്യന്തര മന്ത്രി ശ്രീ. അമിത്ഷാ പർലമെന്റിലും പുറത്തും പലവട്ടം ഈ നടപടിയെക്കുറിച്ച് പറഞ്ഞിട്ടുണ്ട് എന്നതാണ് സത്യം. അതുപോലെ തന്നെയാണ് അനധികൃത താമസക്കാർക്ക് വേണ്ടി അസൈലം സെന്ററുകൾ (താൽക്കാലിക തടവറകൾ) നിർമ്മിക്കും എന്ന് പറയുന്നതും നുണയാണ് എന്ന് ബ. പ്രധാനമന്ത്രി പറയുമ്പോൾ 2019 ഏപ്രിൽ 22-ന് കേന്ദ്ര ആഭ്യന്തരവകുപ്പ് അവ എത്രയും വേഗം നിർമ്മിക്കണം എന്ന് പറഞ്ഞ് സംസ്ഥാനങ്ങൾക്കയച്ച കത്ത് പ്രസക്തമാകുന്നത്. ഇതോടൊപ്പം വായിക്കാവുന്നതാണ് മുൻ അസാം മുഖ്യമന്ത്രി തരുൺ ഗോഗോയുടെ, അസാമിൽ ആറ് തടങ്കൽ കേന്ദ്രങ്ങൾ അദ്ദേഹത്തിന്റെ കാലത്ത് നിർമ്മിച്ചിട്ടുണ്ട് എന്ന പ്രസ്താവന. എന്താണ് നുണ എന്താണ് നേര് എന്നത് ചോദ്യമാകുന്നതിവിടെയാണ്. (ഡിസംബർ 24ന് ബ. പ്രധാനമന്ത്രി പറഞ്ഞതാണ്ശരി എന്ന രീതിയിൽ ബഹു. ആഭ്യന്തര മന്ത്രി ഒരു പ്രസ്താവന നടത്തിയിട്ടുണ്ട്. വർഷാവസാനം ബ. കേന്ദ്ര നിയമമന്ത്രി പറഞ്ഞിരിക്കുന്നു, പൗരത്വ രജിസ്റ്റർ ഉണ്ടാകും എന്ന്).



ഈ പശ്ചാത്തലത്തിലാണ് 1955 ലെ പൗരത്വ നിയമത്തിന് ഭേദഗതി നിർദ്ദേശിച്ച് പാർലമെന്റിന്റെ ഇരു സഭകളും പാസാക്കി പ്രസിഡന്റിന്റെ അംഗീകാരം നേടി 2019 ഡിസംബർ 12 ന് നിയമമായ ബില്ല് നമ്മുടെ പരിഗണനാ വിഷയമാകുന്നത്. ഭാരതത്തിന്റെ ഭരണഘടനയിലെ 5 മുതൽ 11 വരെയുള്ളആർട്ടിക്കിൾ അനുസരിച്ചുള്ള നിയമമാണ് പശ്ചാത്തലം. ഇത് 1986, 1992, 2005, 2015 വർഷങ്ങളിൽ ഭേദഗതിചെയ്യപ്പെട്ടിട്ടുണ്ട്. ജന്മനാലും ഭരണഘടനാപരമായും രാജ്യത്തെ പൗരന്മാരല്ലാത്തവർ 12 വർഷം തുടർച്ചയായി ഭാരതത്തിൽ ജീവിച്ചിരുന്നു എങ്കിൽ പൗരത്വത്തിന് അപേക്ഷിക്കാൻ അവകാശമുള്ളതായി വ്യവസ്ഥചെയ്യുന്ന ഈ നിയമം. ഇതിൽ 12 വർഷം എന്നുള്ളത് 5 വർഷമായി




കുറച്ചിരിക്കുന്ന ഇപ്പോഴത്തെ ഭേദഗതിയിൽ, പ്രത്യക്ഷത്തിൽ വലിയൊരു ഔദാര്യം, ഇളവ്, സഹായം എന്നൊക്കെ തോന്നാവുന്ന ഈ ഭേദഗതിയിൽ രണ്ട് പ്രത്യേകതിരഞ്ഞെടുപ്പുകൾ നടത്തിയിട്ടുണ്ട് എന്നതാണ് കാര്യത്തിൽ ഒളിഞ്ഞിരിക്കുന്ന അസത്യം.

2014 ഡിസംബർ 31 നോ അതിന് മുൻപോ അഫ്ഗാനിസ്ഥാൻ, ബംഗ്ലാദേശ്, പാക്കിസ്ഥാൻ എന്നീ രാജ്യങ്ങളിൽ നിന്നും ഇൻഡ്യയിൽ കുടിയേറിയ ഹിന്ദു, സിഖ്, ബുദ്ധ, ജയിൻ, പാർസി, ക്രിസ്ത്യൻ മതവിഭാഗങ്ങളിൽ പെട്ടവർക്ക് 1946 ലെ ഫോറിനേഴ്സ് ആക്ടിന്റെ പരിധിയിൽ പെടാതെ പൗരത്വാവകാശത്തിന പേക്ഷിക്കാം എന്നാണ് ഒറ്റവാചകത്തിൽ പറഞ്ഞാൽ ഈ നിയമത്തിന്റെ ഉള്ളടക്കം. എന്നാൽ ഇതുയർത്തുന്ന ഭരണഘടനാപരവും രാഷ്ട്രീയവും അന്തർദേശീയവും ധാർമ്മീകവും മതപരവും ഒക്കെ ആയ ഗൗരവതരമായ അനേക ചോദ്യങ്ങൾ ഉണ്ട് എന്നതാണ് വിഷയം. ഇവയെല്ലാം ഒരു ചെറുലേഖനത്തിൽ ഉൾപ്പെടുത്തുക അസാദ്ധ്യം. പ്രധാനമായും ഉന്നയിക്കപ്പെട്ട രണ്ട് ചേദ്യങ്ങളാണുള്ളത്. ഒന്നാമത് ഏതെല്ലാം മാനദണ്ഡങ്ങളാണ് ഈ മൂന്ന് രാജ്യങ്ങളെ തിരഞ്ഞെടുക്കുന്നതിന് അവലംബിച്ചിട്ടുള്ളത്? രണ്ടാമതായി എന്തുകൊണ്ടാണ് മതാടിസ്ഥാനത്തിൽ അഭയാർത്ഥികളെ പരിഗണിക്കാൻ തീരുമാനിച്ചത്, അതും ഒരു പ്രബല മതവിഭാഗത്തെ ഒഴിവാക്കിക്കൊണ്ട്? ഇവിടെയാണ് ഈ വിഷയത്തിലെ സത്യാനന്തര രാഷ്ട്രീയ നിലപാട് പ്രകടമാകുന്നത്. അന്യദേശകുടിയേറ്റക്കാരെ 12 വർഷം എന്ന ദീർഘമായ കാലയളവിൽ നിന്നൊഴിവാക്കി 5 വർഷമാക്കിചുരുക്കിസഹായിക്കുന്നു എന്ന ഭാവവും പേരെടുത്തുപറഞ്ഞിരിക്കുന്ന രാജ്യങ്ങൾ മുസ്ലീം ഭരണം നിലനിൽക്കുന്ന രാജ്യങ്ങളാണ് എന്നും, അതുകൊണ്ട് അവിടെ പീഡിപ്പിക്കപ്പെടാൻ ഇടയാകുന്നത് പേരെടുത്ത് പറഞ്ഞിരിക്കുന്ന മതവിഭാഗങ്ങൾ മാത്രമായിരിക്കും, അവർക്കാണ് സംരക്ഷണം ലഭിക്കേണ്ടത് എന്നും നിർദ്ദേശിക്കുന്ന നിഷ്ക്കളങ്ക സത്യങ്ങളുൾക്കൊള്ളുന്ന ബില്ലായിട്ടാണ് ഇത് അവതരിപ്പിക്കപ്പെട്ടത്.

ഈ അവകാശവാദത്തിന്റെ പശ്ചാത്തലത്തിൽഒന്നാമത്തെ ചോദ്യത്തിൽ നിന്ന്തുടങ്ങാം. ഈ മൂന്ന് രാഷ്ട്രങ്ങളെ തിരഞ്ഞെടുത്തത് സദുദ്ദേശത്തോടെ ആണ് എന്ന് ഞാൻ കരുതുന്നില്ല. ഭാരതവുമായിഅതിർത്തി പങ്കിടുന്നതും ഏതെങ്കിലും വിധത്തിൽ പീഢനം അനുഭവിക്കുന്നതുമായ ജനവിഭാഗങ്ങളുള്ള ശ്രീലങ്ക, നേപ്പാൾ, ഭൂട്ടാൻ, മ്യാൻമാർ, ചൈന തുടങ്ങിയരാജ്യങ്ങളെ മനഃപൂർവ്വം ഒഴിവാക്കിയിരിക്കുന്നു (ലിസ്റ്റിലുള്ള അഫ്ഗാനിസ്ഥാനുമായി ഭാരതം നേരിട്ട് അതിർത്തി പങ്കിടുന്നില്ല, പാക് അധിനിവേശ കാശ്മീരുമായിട്ടാണ് അതിർത്തി. മ്യാൻമാറിൽ നിന്നുള്ള റോഹിൻഗൻ അഭയാർത്ഥികളെ തിരിച്ചയക്കാനും മുതിരുന്നു). ഇവിടങ്ങളിൽ നിന്ന് ഹിന്ദുക്കൾ അധികമായി അഭയാർത്ഥികളായി വരാൻ സാധ്യതകുറവാണ്, നിർദ്ദേശിക്കപ്പെട്ട രാജ്യങ്ങളിൽ നിന്നും ഹിന്ദുക്കളാണ് വരാൻ കൂടുതൽ സാധ്യത എന്നും പരിഗണിക്കുമ്പോൾ ഹൈന്ദവ മതാനുയായികൾക്ക് വർദ്ധിച്ച തോതിൽ അഭയം ഒരുക്കാനുള്ള പദ്ധതിയാണ് ഇതിന്റെ പിന്നിലുള്ളത് എന്ന് ആരോപിക്കുന്നവരെകുറ്റം പറയാൻ കഴിയില്ല. പീഡനം എന്നതു മതത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ ആകാവൂ എന്നില്ല; രാഷ്ട്രീയം, സാമൂഹികം, ഗോത്രപരം, സാമ്പത്തികം, മതങ്ങൾക്കകത്തെ തന്നെ ഉപവിഭാഗങ്ങൾ എന്നിങ്ങനെ ഒക്കെ ആകാം. അങ്ങനെ നോക്കുമ്പോഴും ഈ തെരഞ്ഞെടുപ്പ് ശുദ്ധ മനസ്സോടെ ആണോ എന്ന് സംശയിക്കേണ്ടി വരുന്നു. ഒരുമത നിരപേക്ഷ, ബഹുസ്വര റിപ്പബ്ലിക്കായ ഭാരതത്തിന് ഇങ്ങനെ ഒരു വിവേചനം സാദ്ധ്യമാണോ എന്ന ചോദ്യം ഇവിടെ ഉന്നയിക്ക പ്പെടുന്നു. ഈ രാജ്യങ്ങളിൽ മുസ്ലീമുകളിൽ തന്നെ ന്യൂനപക്ഷ വിഭാഗങ്ങൾ ഉണ്ട് എന്നതും അവരും ഇവിടങ്ങളിൽ പീഡിപ്പിക്ക പ്പെടുന്നുണ്ട് എന്നതും എന്തുകൊണ്ടാണ് ശ്രദ്ധിക്കാത്തത് എന്ന് ചോദിച്ചാൽ നമുക്ക് ലഭിക്കുന്ന ഉത്തരംമുകളിൽ പറഞ്ഞ ഏകധ്രുവലക്ഷ്യം തന്നെ എന്ന് ബോധ്യമാകും.

രണ്ടാമത്തെ ചോദ്യംതിരഞ്ഞെടുക്കപ്പെട്ട മതസമൂഹങ്ങളെ സംബന്ധിച്ചുള്ളതാണ്. ഭാരത പൗരത്വത്തിന് മതം ഒരു പരിഗണനാ വിഷയമാണോ എന്നതാണ് ഇവിടെ പ്രസക്തമായ ചോദ്യം. ഭാരതത്തിന്റെ രാഷ്ട്രീയ സ്വഭാവം പരിഗണിക്കുമ്പോൾ ഇതാണ് കൂടുതൽ ഗൗരവമേറിയവിഷയം. ഭാരതം ഒരുമതനിരപേക്ഷ രാജ്യമാണ്.

എല്ലാമതാനുയായികൾക്കും മതമില്ലാത്തവർക്കും തുല്യഅവകാശങ്ങൾ ഉറപ്പ് നൽകുന്നതാണ് നമ്മുടെ ഭരണഘടന. മതനിരപേക്ഷ രാജ്യത്ത് മതത്തിന്റെ അടിസ്ഥാനത്തിൽ പ്രത്യേക പരിഗണന ആർക്കെങ്കിലും ഏതെങ്കിലും കാര്യത്തിന് നൽകുന്നത് തെറ്റായ നടപടിയാണ്, അത് പൗരന്മാരല്ലാത്തവരുടെ കാര്യത്തിലായാൽ പോലും. ഭാരതത്തിന്റെ ഭരണഘടന ആർട്ടിക്കിൾ 14 അനുസരിച്ച് ഭാരതത്തിന്റെ അതിർത്തിക്കുള്ളിൽ തുല്യഅവകാശവും, തുല്യസംരക്ഷണവും ഒരുവ്യക്തിക്കും നിഷേധിച്ചുകൂടാ. ഇവിടെ പൗരത്വത്തിന് അപേക്ഷിക്കുന്നത് ഇൻഡ്യയിൽ അഭയാർത്ഥികളായി കുടിയേറി താമസിക്കുന്നവരാണ്. അവർ ഇൻഡ്യൻ അതിർത്തിക്കുള്ളിലുള്ള തുല്യ സംരക്ഷണവും അവകാശവും അർഹിക്കുന്നവരുമാണ്, ഈ ഭരണഘടന വകുപ്പ് പ്രകാരം. ഈ സാഹചര്യത്തിലാണ് പുതിയ ഭരണഘടനാ ഭേദഗതിയിൽ ഒരുമതവിഭാഗത്തെ ഒഴിവാക്കിയത് പരിശോധിക്കേണ്ടിവരുന്നത്.

ശേഷം 18-ാം പേജിൽ

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

# വേദവിചാരം



## 2020 ഫെബ്രുവരി 16
## ആനീദേ (മരിച്ചവരുടെ) ഞായർ
വി: ലൂക്കോസ് 12: 32 – 49

മനുഷ്യ സൃഷ്ടിയിൽ മരണം കടന്നു വരുന്നതെങ്ങനെ? മരിച്ച് ഇല്ലാതായിട്ടാകുന്നതിനാണോ ദൈവം സൃഷ്ടിനടത്തിയത്? മരണത്തിനു പ്രതിവിധിയുണ്ടോ?

അസാമാന്യമായി, മനുഷ്യബുദ്ധിക്കും യുക്തിക്കും അതീതമായ ചോദ്യങ്ങളാണിവ. എന്തായാലും "ഇല്ലാതായി"പ്പോകുന്നതിന് ദൈവം മനുഷ്യനെ സൃഷ്ടിച്ചില്ല എന്നത് സയുക്തമാണ്. നല്ലതായി, നല്ല ഉദ്ദേശ്യത്തോടെ സൃഷ്ടിനടത്തി. അതിനെ അങ്ങനെ അല്ലാതാക്കിയത് മനുഷ്യനാണ്, സകല നന്മകളുടെയും ശത്രുവായ സാത്താന്റെ പ്രേരണയോടെ. അനുസരണരാഹിത്യം തുടങ്ങിയത് മനുഷ്യരിലല്ല, ദൂതന്മാരിലാണെന്നാണ് സൂക്ഷ്മ ജ്ഞാനം പഠിപ്പിക്കുന്നത്. എന്തു സംഭവിക്കുമെന്ന്, തന്റെ അനന്ത ജ്ഞാനത്തിൽ ദൈവം മനസ്സിലാക്കിയതുകൊണ്ടാണല്ലോ, മരണത്തിൽ നിന്നുള്ള നീക്കുപോക്കുകൾ കർത്താവായ യഹോവയ്ക്കുള്ളവ തന്നെ" (സങ്കീ. 68:20) എന്നു വി. വേദം പഠിപ്പിക്കുന്നത്.

ദാക്ഷിണ്യം കൂടാതെ അനുസരിപ്പിക്കുന്നതിനോ, സ്വേഷ്ടപ്രകാരം പ്രവർത്തിക്കുന്നതിനുള്ള സ്വാതന്ത്ര്യം തടയുന്നതിനോ ദൈവം ശ്രമിക്കുന്നില്ല. ഇത് ദൈവസ്വഭാവത്തിന്റെ സുന്ദരകാണ്ഠമാണ്. പക്ഷെ തിന്മ ചെയ്യുന്നവൻ 'കർമ്മഫലം' അനുഭവിച്ച് തീരും എങ്കിലും, അനുതപിച്ചു മാനസാന്തരപ്പെട്ടാൽ രക്ഷപെടാൻ വഴിതുറക്കുകയും ചെയ്തിട്ടുണ്ട്.

മരണത്തെ മായിച്ചുകളയുന്നതിനും മരണമില്ലായ്മയെ പ്രഖ്യാപിക്കുന്നതിനുമാണ് ദൈവം മനുഷ്യനായി വന്നത്. അവിടെയും തന്റെ അനന്തസ്നേഹമാണ് വിജയിക്കുന്നത്. മനുഷ്യൻ വിളിച്ചുവരുത്തിയ 'മരണം' വരിക്കുന്നതിന് ദൈവപുത്രൻ മടിച്ചില്ല. അവിടെ പുനരുത്ഥാനത്തിന്റെയും പുതുജീവന്റെയും വഴിതുറന്നു. അതാണ് തന്റെ പുനരുത്ഥാനത്തിന്റെ മർമ്മം.

മണവാളൻ വരുവാൻ താമസിക്കുമ്പോൾ ഉറങ്ങുകയും, അവൻ പ്രത്യക്ഷനാകുമ്പോൾ എഴുന്നേറ്റ് വിളക്കുതെളിയിച്ച്, തന്നെ എതിരേൽക്കാനുള്ളവരുമാണ് വിശ്വാസികളായ പരേതർ. അവിടെയും ഈ സൗജന്യരക്ഷയെ നിരസിക്കുന്നവരുടെ ഓഹരി, പുറത്തെ അന്ധകാരത്തിലായിരിക്കുമെന്നു, കർത്താവു തന്നെ പറഞ്ഞുതന്നിട്ടുണ്ടല്ലോ. യജമാൻ, പിതൃസന്നിധിയിലേക്കു കയറിപ്പോയിരിക്കുന്നു. അവിടെ നമുക്കുവേണ്ടി വാസസ്ഥലങ്ങൾ (തന്റെ നിത്യമദ്ധ്യസ്ഥത മൂലം) ഒരുക്കി തിരികെ വന്ന്, നമ്മെ അവിടേക്കു കൂട്ടിക്കൊണ്ടുപോകാമെന്നാണ് അവിടുന്നു തന്നിരിക്കുന്ന മാറ്റമില്ലാത്ത വാഗ്ദാനം. വേർപാട് ദുഖജന്യമെങ്കിലും, പാപപങ്കിലമായ ഈലോകത്തുനിന്നും നിഷ്ക്രമിച്ച് കർത്താവിനോടു ചേരുന്നത് "ഭാഗ്യമാണെന്നു വിശ്വസിച്ചാൽ, മരണം "വിഷമുള്ള്" അല്ലാതാകും. പ. പൗലോസ് ശ്ലീഹായെപ്പോലെയുള്ളവർ ആഗ്രഹിച്ചതും അതുതന്നെ. എങ്കിലും പ്രതീക്ഷിതമോ, അപ്രതീക്ഷിതമോ ആയ മരണം ഒരുതരം 'ശൂന്യത' (ലോകപരമായെങ്കിലും) വരുത്തുന്നു എന്നത് വാസ്തവമാണ്. ഇവിടെ ആശ്വാസത്തിന് കർത്താവിന്റെ ജീവനുള്ള വചനങ്ങൾ മാത്രമാണാശ്രയം: "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും". അതു നമുക്കു വിശ്വസിക്കാം.

നാമും മരിക്കും. അത് ഇതേ പ്രത്യാശയോടെയാകട്ടെ! നമുക്കു വേണ്ടി മരിച്ചുയർത്ത കർത്താവ് മരണത്തിന്റെ വിഷമുള്ള് പറിച്ചുകളഞ്ഞിരിക്കുന്നു. ഇത് താൽക്കാലിക ഉറക്കം മാത്രം. എങ്കിലും, സമൃദ്ധമായ ജീവൻ പ്രാപിക്കാൻ മരണത്തിനു മുമ്പുള്ള ജീവിതം സംശുദ്ധമാക്കാൻ നമുക്കു ചുമതലയുണ്ട്,

കാരണം 'പാപം ചെയ്യുന്ന ദേഹി മരിക്കും'. ഉയിർ ത്തെഴുന്നേറ്റ് തന്റെ രണ്ടാം മഹനീയ പ്രത്യക്ഷതയിൽ, നമ്മെ എതിരേൽക്കത്തക്കവണ്ണം നാമും യോഗ്യരായിരിത്തീരട്ടെ.

തന്റെ രണ്ടാം വരവുവരെ ദൈവസാന്നിദ്ധ്യവും സംസാരശക്തിയുമുള്ള പറുദീസയിൽ വിശ്രമിക്കുവാനും, എല്ലാ ദുരിതങ്ങളും വിസ്മരിക്കുവാനും ദൈവം നമ്മെ അനുഗ്രഹിക്കട്ടെ. നമ്മുടെ പരേതരെ വി. ബലിപീഠത്തിൽ അനുസ്മരിക്കാം. അവരുടെ സമാധിസ്ഥാനങ്ങളിൽ പരിമളമർപ്പിച്ചു പ്രാർത്ഥിക്കാം.

## 2020 ഫെബ്രുവരി 23
## കൊത്നെ ഞായർ
**വി. യോഹന്നാൻ 2:1-11**

തിരശ്ശീലയ്ക്കു പുറത്തേക്ക്, "സ്നേഹത്തോടും സത്യവിശ്വാസത്തോടും കൂടെ" മാറിക്കഴിഞ്ഞിരിക്കുന്ന വൈദികർ, വിശ്വാസികൾ എന്നിവരെ അനുസ്മരിച്ചും "ശ്ലോമ്മോ" ആശംസിച്ചും, ആശീർവാദം വാങ്ങിയും വലിയ നോമ്പിലേക്കു പ്രവേശിക്കുന്നു. ഈ അനർഘ ആത്മീയ പ്രയാണത്തിനു മുമ്പുള്ള തയ്യാറെടുപ്പാണിത്. അവരും ശരീരത്തിലായിരുന്നപ്പോൾ ഈ വഴിയെ യാത്ര ചെയ്തവരാകയാൽ, നമുക്കു ദൃഷ്ടാന്തങ്ങളും മാർഗ്ഗദർശികളുമാണ്.

നോമ്പും വിവാഹവിരുന്നുമായിട്ട് എന്തു ബന്ധം?

നോമ്പും ഒരു തരം വിരുന്നു തന്നെ. മാലാഖമാരുടെ ഭക്ഷണമായ 'ഭക്ഷണമില്ലായ്മ'യാണവിടെ ആഘോഷം. മനുഷ്യൻ ജീവിക്കാൻ അനിവാര്യ ഘടകങ്ങളിൽ ഒന്നുമാത്രമാണ് ആഹാരം. അതിനെക്കാൾ ഗുരുത്വമുള്ളത് ദൈവ വചനമാണെന്ന് കർത്താവും സാക്ഷിക്കുന്നു. ഭക്ഷണം, ഭൗതിക ജീവൻ നിലനിർത്തുന്നതിനുതകും. അമിത ഭക്ഷണവും ലഹരിയും, രോഗം, അശാന്തി എന്നിവയ്ക്കെല്ലാം കാരണമായിത്തീരുകയും ചെയ്യുമെന്നത് സുവിതിതമാണ്. "നിങ്ങൾ ഭക്ഷിക്കുന്നതെന്തോ, അതുതന്നെ നിങ്ങൾ ആയിത്തീരും" എന്ന ചൊല്ല് അന്വർത്ഥമാണ്.

കാനാവിലെ കല്യാണവീട്ടിൽ വീഞ്ഞു തികയാതെ വന്നത്, അതിഥികളുടെ ആധിക്യം കൊണ്ടോ, വീട്ടുകാരുടെ ദരിദ്രസ്ഥിതികൊണ്ടോ ആവാം. സാധാരണമായി, അങ്ങനെ സംഭവിക്കാൻ പാടില്ലാത്തതാണ്; കാരണം വിശേഷാവസരങ്ങൾ വരുമ്പോൾ കൂടുതൽ ആഹാരപദാർത്ഥങ്ങൾ "കരുതുക"യാണ് പതിവ്.

അങ്ങനെ വലിയനോമ്പ്, അടിയന്തിര ഘട്ടത്തിലെ ഒരു "കുറവി"ന്റെ കഥ പറഞ്ഞുകൊണ്ടാണ് തുടങ്ങുന്നത്. കുറവു നികത്താതെ വിരുന്നു പുരോഗമിക്കില്ല. കുറവുകൾ പരിഹരിക്കപ്പെട്ടേ തീരൂ. എന്തോ, ആ വീട്ടുകാർക്ക് അതു കഴിഞ്ഞില്ല. പാവങ്ങളാണെങ്കിൽ പെട്ടെന്ന് എന്തു ചെയ്യും?

കർത്താവും, മാതാവും ശിഷ്യന്മാരുമെല്ലാം അവിടെ സന്നിഹിതരാണ്. ആവശ്യം ഉന്നയിക്കുന്നതു വീട്ടുകാരല്ല; മദ്ധ്യസ്ഥയായ കന്യകമറിയാമാണ്. ഇത് അത്ഭുതാവഹമാണ്. "ഉച്ചരിച്ചു കൂടാത്ത പദങ്ങളാൽ" പരിശുദ്ധാത്മാവ് നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു. മാതാവും പരിശുദ്ധന്മാരും പ്രാർത്ഥിക്കുന്നു. ഇതു നാം തിരിച്ചറിയുമ്പോൾ കുറവുകൾക്കു പരിഹാരമാകും. വീട്ടുകാർ, 'കുറവി'നു എന്ത് പരിഹാരം തേടി എന്നതു വ്യക്തമല്ല.

മാനസാന്തരത്തിലൂടെ പുതുജീവനിലേക്കു വളരുന്നതിന്റെ പ്രഥമപടി കുറവുകൾ ഉണ്ടെന്നും, അവ ഏതെല്ലാമാണെന്നുമുള്ള തിരിച്ചറിവാണ്. അക്കാര്യത്തിൽപ്പോലും വിശുദ്ധ മദ്ധ്യസ്ഥർ നമ്മെ സഹായിക്കുന്നുണ്ട്. മാതാവിന്റെ പ്രാർത്ഥനയ്ക്കു പൊടുന്നനെ മറുപടിയുണ്ടായി. എന്നാൽ ശ്രദ്ധേയമായ സംഗതി, അമ്മ മകന്റെ മുമ്പിൽ ഒരു "ഡിമാന്റും" വയ്ക്കുന്നില്ല എന്നതു തന്നെ. "അവർക്കു വീഞ്ഞില്ല" എന്ന് ഉണർത്തിക്കുകയല്ലാതെ, വീഞ്ഞിന്റെ അഭാവം നികത്താൻ എന്തെങ്കിലും ചെയ്യണമെന്ന് ആവശ്യപ്പെടുന്നില്ല. ആവശ്യങ്ങൾ സമർപ്പിക്കുകയല്ലാതെ, "ഇന്ന പരിഹാരം" വേണമെന്ന് ആവശ്യപ്പെടാൻ ആർക്കാണവകാശം? വാസ്തവത്തിൽ ഇതല്ലേ യഥാർത്ഥമായ പ്രാർത്ഥന!

ദൈവത്തിന്റെ ഇടപെടൽ അത്ഭുതാവഹമായിരിക്കും. അതു മനുഷ്യൻ ചിന്തിക്കുന്നതുപോലെ ആകണമെന്നില്ല. ഇവിടെ വീട്ടുകാർക്ക് സമൃദ്ധമായി ലഭിച്ചത് "മേൽത്തരം" വീഞ്ഞായിരുന്നു. അത്രയുമൊന്നും അവർ സ്വപ്നം കണ്ടുകാണുകയില്ല! അത്യാവശ്യക്കാരന്റെ ഇല്ലായ്മയിൽ സഹായിക്കാൻ ശ്രമിക്കുന്നിടത്ത് അത്ഭുതം നടക്കുന്നു. പ്രകൃതിയിലെ ധാതുക്കൾക്ക് അതിശയകരമായ പരിണാമം സംഭവിക്കുന്നു!

കർത്താവിന്റെ ഒരു ആജ്ഞയും ദൃഷ്ടിയുമാണ് ഈ ഒന്നാമത്തെ "അടയാളത്തിനു" പിന്നിൽ. ഗബ്രിയേൽ മാലാഖയുടെ വാക്കുകൾ ഓർക്കുക; "ദൈവത്തിന് ഒന്നും അസാദ്ധ്യമല്ല". ഗുണവിശേഷങ്ങൾ ഒന്നും അവകാശപ്പെടാനില്ലാത്ത ജലം വീഞ്ഞായി മാറിയതുപോലെ, നോമ്പിലെ സുകൃതാഭ്യാസങ്ങൾ വഴി നമുക്കും ഇത്തരം പരിണാമങ്ങൾക്കായി സ്വയം സമർപ്പിക്കാം! ആവശ്യക്കാരന്റെ ആവശ്യങ്ങളിൽ പങ്കാളികളാകാം!"

## 2020 മാർച്ച് 1
## ഗർബോ (കുഷ്ഠരോഗികളുടെ) ഞായർ
**വി. ലൂക്കോസ് 5:12-16; 4:40-41**

സൗഖ്യദായകനായ യേശുവാണ് നമ്മുടെ കൺമുമ്പിൽ. രോഗങ്ങൾ ശമിക്കുന്നു; പിശാചുകൾ ഓടി അകലുന്നു; അതിശയകരമായ സംഗതികൾ നടക്കുന്നു; ദൈവപുത്രന്റെ സാന്നിധ്യവും ആജ്ഞയുമാണ് ഇവയ്ക്കെല്ലാം കാരണം. ശിഷ്യന്മാർ യേശുവിനോടു പറഞ്ഞു: എല്ലാവരും നിന്നെ അന്വേഷിക്കുന്നു. ദാരിദ്ര്യവും, രോഗവും, ദുരിതവും അനുഭവിക്കുന്ന ലോകം ദൈവത്തെ അന്വേഷിക്കുന്നു. കർത്താവിന്റെ മറുപടി ആശ്വാസകരമാണ്: "ഇതിനായിട്ടല്ലോ ഞാൻ വന്നിരിക്കുന്നത്." അദ്ദേഹം ജനങ്ങളോടു പ്രസംഗിക്കും; ദൈവരാജ്യത്തെപ്പറ്റി പഠിപ്പിക്കും; രോഗികൾക്ക് ആശ്വാസമരുളും. വാസ്തവത്തിൽ, ഇതൊക്കെത്തന്നെയല്ലേ, യേശുക്രിസ്തു സ്ഥാപിച്ച തന്റെ ശരീരമായ തിരുസഭയുടെ തുടർദൗത്യം?

നന്മചെയ്യാനും, കരുണ തോന്നാനും "മനസ്സാവുക" എന്നതാണ് ഇതിനാധാരം. അവിടുന്നു മനസ്സലിവുള്ളവനായിരുന്നു. നമ്മിൽ അദ്ദേഹം തേടുന്നതും മനസ്സലിവു തന്നെ. വാക്കുകൾ കൊണ്ടും സ്പർശനം കൊണ്ടും, ചിലപ്പോൾ ഭൗതിക വസ്തുക്കൾ ഉപയോഗിച്ചും അദ്ദേഹം സൗഖ്യം നൽകിയിരുന്നു. ഇതെല്ലാം ദൈവരാജ്യസാന്നിധ്യത്തിന്റെ അടയാളമായി അദ്ദേഹവും; 'അത്ഭുത'ങ്ങളായി മനുഷ്യരും കണ്ടു. ജനങ്ങളുടെ ദുരിതമകറ്റുവാനാണ് യേശു ശ്രദ്ധിച്ചിരുന്നത്. 'അത്ഭുത'ങ്ങൾ പലരെയും വിശ്വാസത്തിലേക്കു നയിച്ചേക്കാം. എന്നാൽ അത്ഭുതങ്ങളുടെ അഭാവത്തിലും പുഷ്ക്കലമായി തുടരുന്ന വിശ്വാസത്തിനാണു ശക്തി. കണ്ടു വിശ്വസിക്കുന്നതിനേക്കാൾ ശക്തം, കാണാതെ വിശ്വസിക്കുന്നതാണല്ലോ.

എന്നാൽ യേശു, സഭയെയും, ദേവാലയത്തെയും, പൗരോഹിത്യ ധർമ്മത്തെയും, ന്യായപ്രമാണത്തെയും നിഷേധിക്കുന്നില്ല. "പുരോഹിതനു നിന്നെത്തന്നെ കാണിക്കുക" എന്നാണു കല്പന. പുരോഹിതനു സൗഖ്യം നൽകാൻ കഴിഞ്ഞില്ല; ദൈവമാണു സൗഖ്യം നൽകുന്നത്. ദൈവം നൽകിയ ന്യായപ്രമാണം അങ്ങനെ സഫലമാകുന്നു.

പിശാചുക്കളെ പുറത്താക്കിയശേഷം, ശിഷ്യർക്കു കർത്താവു നൽകുന്ന പാഠം പ്രത്യേകം പഠിക്കാം; 'പ്രാർത്ഥനയും ഉപവാസവും കൊണ്ടല്ലാതെ, ഈ വർഗ്ഗം പുറത്തുപോവുകയില്ല'. ഇവിടെ നോമ്പിനു മറ്റൊരു അർത്ഥവും വ്യാഖ്യാനവും കൈവരുന്നു. 'പൈശാചിക ഉപദ്രവങ്ങൾ' എന്നതിന്റെ കുടിലതയും വ്യാപ്തിയും ഗ്രഹിച്ചേ പറ്റൂ. വളരെയേറെ 'സൂക്ഷ്മ' (subtle) രീതിയിലാണ് പിശാച് മനുഷ്യരെ സ്വാധീനിക്കാൻ ശ്രമിക്കുക. പിശാച്, അവന്റെ സ്വാഭാവിക രൂപത്തിലും ഭീകരതയിലും ആരെയും സമീപിക്കുകയില്ല. സാമാന്യമായി, ലൗകിക മനുഷ്യർക്ക് പിശാചിന്റെ തന്ത്രങ്ങൾ അത്രവേഗം തിരിച്ചറിയാനാവില്ല. പുരാതന കാലത്ത് പ്രാർത്ഥനയും ഉപവാസവും കൈക്കൊണ്ട ഔഷധങ്ങളായത് അങ്ങനെയാണ്. കർത്താവു തന്നെ ആചരിച്ച ചര്യകളായിരുന്നു അവ. അവ രണ്ടും മനുഷ്യരെ വിനയമുള്ളവരും ദർശനമുള്ളവരുമാക്കും. അതുവഴി ആർജ്ജിക്കുന്ന അപാരമായ ആത്മിക ശക്തിയുടെ മുമ്പിൽ നിൽക്കാൻ പിശാചിനാവില്ല.

രോഗം, ചിലപ്പോൾ, മനുഷ്യരെ ദൈവത്തോടടുപ്പിക്കുന്ന ഒരു നിമിത്തമാകാം. അങ്ങനെയൊരു കാര്യമാണിവിടെയും കാണുന്നത്. എത്ര സഹാനുഭൂതിയോടെയാണ് യേശു രോഗികളോടിടപെടുന്നത്! മൂകനായ ദുരാത്മാവു ബാധിച്ച ചെറുപ്പക്കാരനെ സൗഖ്യമാക്കുന്ന രംഗത്ത്, അവന്റെ അച്ഛൻ നടത്തുന്ന ഏറ്റുപറച്ചിൽ ഇങ്ങനെ: "കർത്താവേ! ഞാൻ വിശ്വസിക്കുന്നു; എന്റെ അല്പവിശ്വാസത്തെ സഹായിക്കണമെ." നാമെല്ലാം വിശ്വാസികളാണെന്ന് അഭിമാനിക്കുകയും, അങ്ങനെ വിളിക്കപ്പെടുകയും ചെയ്യുന്നു. എങ്കിലും മിക്ക പേരിലും ദൈവാശ്രയം എന്ന വിശ്വാസം ഉപരിപ്ലവമായി മാത്രം കാണപ്പെടുന്നു. ഈ പ്രാർത്ഥന നമുക്കും ആവർത്തിക്കാം.

---

## 2020 മാർച്ച് 8
## നോമ്പിലെ മൂന്നാം ഞായർ (മ്ശറിയോ)
**വി. മർക്കോസ് 2:1-12**

**പക്ഷവാതക്കാരനെ സൗഖ്യമാക്കുന്നത്**

വലിയ നോമ്പിലെ പരാമൃഷ്ട മനന വിഷയങ്ങളിൽ രോഗസൗഖ്യം, പൈശാചിക ഉപദ്രവങ്ങളിൽ നിന്നുള്ള വിടുതൽ എന്നിവയ്ക്ക് ഗമ്യമായ ഒരു സ്ഥാനം നൽകിയിട്ടുള്ളതായിക്കാണുന്നു. "വീഴ്ച"യ്ക്കു ശേഷം മനുഷ്യരാശിയെ ഗ്രസിച്ചിരിക്കുന്ന മാരകമായ "രോഗങ്ങളെപ്പറ്റി അവബോധം വരുത്തുന്നതാണിത്. സൃഷ്ടികളെക്കുറിച്ചുള്ള ദൈവത്തിന്റെ മഹനീയ ഉദ്ദേശ്യങ്ങളെ ഇല്ലാതാക്കാനാണ് ഇരുളിന്റെയും തിന്മകളുടെയും മൂർത്തീഭാവമായ പിശാചിന്റെ ശ്രമം. ഇയ്യോബ് എന്ന സാത്വികനെ കഠിനമായി "ബാധിക്കുന്നത്, അദ്ദേഹം ദൈവത്തെ തള്ളിപ്പറയണം എന്ന ലക്ഷ്യത്തോടെയായിരുന്നു എന്ന് വ്യക്തമാണല്ലോ. ഈ കെണിയിൽ ഇയ്യോബ് വീണില്ല! "ദൈവം സ്നേഹമാണെങ്കിൽ എന്തേ ഇങ്ങനെ?" എന്നു ചോദിക്കുന്നവർ ചുരുക്കമല്ല! എങ്ങനെയെങ്കിലും, ദൈവത്തെ സംശയിച്ച് തള്ളിപ്പറയാൻ തന്നെയാണ് സാത്താൻ ശ്രമിക്കുക. ഈ കെണി ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു.

പലവിധ രോഗപീഡകളാൽ വലയുന്ന മനുഷ്യരോട്, അവരുൾപ്പെടുന്ന സമൂഹത്തിന് ചുമതലകളുണ്ട്. ഈ ആഴ്ചയിലെ ചിന്താധാരയിൽ ഈ വിഷയം പരാമർശിക്കപ്പെടുന്നു. തളർവാത രോഗിയെ ചുമന്നു കൊണ്ടുവരുന്നവരും, ബഥെസ്ദ കുളത്തിൽ, വെള്ളം ഇളകുമ്പോൾ ഇറങ്ങാൻ രോഗികളെ സഹായിക്കുന്നവരുമെല്ലാം പ്രസ്തുത ഉത്തരവാദിത്തം നിറവേറ്റുന്നവരാണ്. ഈ രണ്ടു സംഭവങ്ങളും വിരൽ ചൂണ്ടുന്നത് മനുഷ്യന്റെ "സമ്പൂർണ്ണ സൗഖ്യ"ത്തിലേക്കാണ്. കേവലം ശരീര സൗഖ്യം കൊണ്ട് മനുഷ്യന്റെ വല്ലായ്മകൾ നീങ്ങുന്നില്ല. 'പാപരോഗങ്ങൾക്കും' 'ശരീരമനസ്സുകളുടെ രോഗങ്ങൾക്കുമെല്ലാം സൗഖ്യം വേണ്ടിയിരിക്കുന്നു. യേശു സൗഖ്യം നൽകുമ്പോൾ ഇതാണ് സംഭവിക്കുന്നത്. പാത്രങ്ങളുടെ അകം വെടിപ്പാകുമ്പോൾ പുറവും വെടിപ്പാകുന്നു എന്ന തത്വത്തിന്റെ സാരാംശം ഇങ്ങനെ ഗ്രഹിക്കാം. മുപ്പത്തിയെട്ടുവർഷം രോഗിയായി കിടപ്പിലായിരുന്നയാളിനെ എഴുന്നേല്പിച്ച് വിട്ടശേഷം പിന്നീട് അവനോട് പറയുന്നതു ശ്രദ്ധിക്കൂ. 'ഇതാ നീ സൗഖ്യം പ്രാപിച്ചിരിക്കുന്നു.

ആദ്യത്തേതിലും കൂടുതൽ വല്ല ദോഷവും നിനക്കു ഭവിക്കാതിരിപ്പാൻ ഇനി പാപം ചെയ്യരുത്. പാപികൾ, ശരീരാരോഗ്യത്തോടെ ജീവിച്ചാലും 'രോഗികൾ ' തന്നെ! അവൻ യേശുവിനെ കണ്ടു നന്ദി പറയാൻ വന്നില്ല; "യഹൂദരോട് പറയാ'നായിരുന്നു അവന്റെ തീരുമാനം. മിക്കവാറും അവൻ അങ്ങനെ തന്നെ പാപിയായി, 'പാപരോഗി'യായി തുടർന്നു കാണും. കുഷ്ഠരോഗത്തിൽ നിന്നു സൗഖ്യം നേടിയ പത്തുപേരിൽ ഒരാൾ മാത്രം നന്ദി പറയാൻ മടങ്ങി വന്നത് ഇവിടെ ഓർക്കാം.

മറ്റുള്ളവർക്കു വേണ്ടിയുള്ള മദ്ധ്യസ്ഥപ്രാർത്ഥന ദൈവം സ്വീകരിക്കുന്നു. അത് ഒരിക്കലും മുടങ്ങാതെ നടക്കണമെന്നു മാത്രമല്ല; ശത്രുമിത്ര ഭേദമെന്യേ എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കുവാൻ നമുക്കു ചുമതലയുണ്ട്. നമ്മെ സൃഷ്ടിച്ചിരിക്കുന്നതു തന്നെ അതിനായിട്ടല്ലയോ? എന്നാൽ ഒന്നുണ്ട് മദ്ധ്യസ്ഥത "ചെയ്യുന്ന"വരും മദ്ധ്യസ്ഥ പ്രാർത്ഥനയണയ്ക്കുന്നവരും സൗഖ്യദായകനിൽ പൂർണ്ണമായി വിശ്വാസമുള്ളവരായിരിക്കണം. വിശ്വസിക്കാത്തവരുടെ ഇടയിൽ ചിലപ്പോൾ ദൈവത്തിന് ഒന്നും ചെയ്യാനാവില്ല; കാരണം അവിശ്വാസം ദൈവകൃപയെ തടഞ്ഞുനിർത്തുന്നതാണ്.

പാപം മോചിക്കാനും, രോഗം ഭേദമാക്കാനുമുള്ള അധികാരവും ശക്തിയും ദൈവത്തിൽ നിന്നു വരുന്നു. തനിക്കു വേണ്ടി ഈ ശുശ്രൂഷകൾ നിർവഹിക്കുവാൻ സഭയെ അവിടുന്ന് അധികാരപ്പെടുത്തിയിരിക്കുന്നു. മേല്പ്പറഞ്ഞ രണ്ടു 'ചികിത്സാമാർഗ്ഗ'ങ്ങളും സഭയുടെ വി. കൂദാശകളിൽപ്പെടുന്നു. ഈ കാര്യങ്ങൾ നാം നിർവ്വഹിക്കുമ്പോൾ നാം ദൈവത്തിന്റെ കൂട്ടുവേലക്കാരായി മാറുകയാണല്ലോ.

---

## 2020 മാർച്ച് 15
## വലിയ നോമ്പിലെ നാലാം ഞായർ
**വി. മത്തായി 15:21-31**

**കനാന്യ സ്ത്രീ**

'അവൻ സകലവും നന്നായി ചെയ്യുന്നു' (മർക്കോ. 7:37)

യേശുവിനെപ്പറ്റിയുള്ള പൊതുജനസാക്ഷ്യമാണിത്. ചെകിടർക്കു കേഴ്‌വിയും, ഊമർക്കു സംസാരശക്തിയും അന്ധർക്കു കാഴ്ചശക്തിയും നൽകിയും, ദൈവസ്നേഹത്തെക്കുറിച്ച് പഠിപ്പിച്ചുംകൊണ്ട് അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരുന്നു. അസൂയ പൂണ്ട യഹൂദനേതാക്കൾക്ക്, "അവൻ ശാബതിനെ ലംഘിച്ചു" എന്നല്ലാതെ ഒന്നും പറയാൻ കഴിഞ്ഞില്ല. ഒരു കുറ്റവും അവനിൽ കാണാനും കഴിഞ്ഞില്ല. യഹൂദമതാചാരങ്ങളുടെ ജീർണ്ണതയാണ് ഒരു വശത്ത്. ശാബതാചരണം പോലെയുള്ള ആചാരങ്ങളും ന്യായപ്രമാണ വിധിപ്രകാരമുള്ള അനുഷ്ഠാനങ്ങളും തുടർന്നു പോന്നിരുന്നു എങ്കിലും, സത്യം നീതി, കാരുണ്യം എന്നിവയൊന്നും സൽഫലങ്ങളായി അവരിൽ നിന്നുണ്ടായില്ല. ഒരു ഘടന നിലനിർത്തണമെന്നല്ലാതെ മറ്റൊന്നും അവർ ചിന്തിച്ചില്ല; ആ നിഷ്ക്രിയത്തെ ചോദ്യം ചെയ്യുന്നവരെ വകവരുത്താനുള്ള അധികാരവും സന്നാഹങ്ങളും അവർക്കുണ്ടായിരുന്നല്ലോ.

തന്റെ മകളുടെ ഭൂതബാധയകറ്റിക്കിട്ടാൻ അപേക്ഷയുമായെത്തിയ ഒരു വീട്ടമ്മ "പുറജാതി"ക്കാരിയായിരുന്നു. കനാന്യർ സങ്കരവർഗ്ഗമായതിനാൽ അവർക്ക് "തെരഞ്ഞെടുക്കപ്പെട്ട" മാന്യ സമൂഹവുമായി സമ്പർക്കമുണ്ടായിരുന്നില്ല. 'സ്വന്തം' 'ജാതി' മഹാത്മ്യത്തെപ്പറ്റി അഭിമാനം കൊള്ളുന്നവർക്ക് ബാക്കിയെല്ലാരും പുറജാതികളാണ്. എന്നാൽ ലോകരക്ഷകന്റെ ദൃഷ്ടിയിൽ അവർ പുറത്തുള്ളവരല്ല, ദൈവമക്കൾ തന്നെയാണ്. 'ശതാധിപനും' യഹൂദനായിരുന്നില്ല. വാസ്തവത്തിൽ 'ദൈവരാജ്യത്തിന്' അന്യരാകുന്നവരെയല്ല പുറജാതികൾ എന്നു വിളിക്കേണ്ടത്. സ്വജാതിയെന്നും അഭിമാനിക്കുകയും, പാപജീവിതത്തിൽ കഴിയുകയും ചെയ്യുന്നവർ 'പുറജാതി'കളെക്കാൾ കഷ്ടമാണ്. കള്ളന്മാരുടെ ആക്രമണത്തിൽ സാരമായി മുറിവേറ്റ് വഴിവക്കിൽ കിടന്ന നിസ്സഹായനായ 'യഹൂദനെ' പരിചരിച്ച്, ചികിത്സ നൽകി, ജീവിതത്തിലേക്കു തിരിച്ചുകൊണ്ടുവരുന്നത് ഒരു 'പുറജാതി'ക്കാരനാണ്; ശമര്യക്കാരൻ (ലൂക്കോ. 10). ആ ശമര്യനെ യഹൂദന്റെ "കൂട്ടുകാരനായി" യേശു ഉയർത്തിക്കാട്ടുന്നു; ആരെയും അവഗണിക്കാനും, പുച്ഛിക്കാനും, തള്ളിക്കളയാനും ആർക്കും അവകാശമില്ല. കനാന്യസ്ത്രീയുമായി സംസാരിക്കുന്ന രംഗം വെളിവാക്കുന്ന സത്യവും ഇതുതന്നെ.

'മക്കൾ', 'പുറജാതി' എന്ന തരം തിരിവ് ഇവിടെ അസ്തമിക്കുന്നു. 'മക്കളുടെ' അതേ അവകാശവും സ്വാതന്ത്ര്യവും പുറജാതിക്കാരിയായ സ്ത്രീക്കും കുടുംബത്തിനും ലഭിച്ചു; കാരണം അവളെയും 'മകളായി സ്വീകരിച്ചു കഴിഞ്ഞു. കനാന്യസ്ത്രീയുടെ വിശ്വാസമാണ് ഇതിനു വഴിവന്നത്. അപ്പോൾ ആരാണ് മക്കൾ? 'വിശ്വാസം' പാലിക്കുന്നതാണ് ഇവിടെ മാനദണ്ഡം. വലുതായ വിശ്വാസമുണ്ടായിരുന്ന പുറജാതിക്കാരിക്ക്, അവൾ ആഗ്രഹിച്ചതെല്ലാം നൽകപ്പെട്ടു!

ബധിരനും ഊമനുമായ മനുഷ്യന്റെ 'ലോകം' എത്ര വിഭിന്നം, അവനു കാഴ്ചശക്തി മാത്രമേ ശേഷിച്ചിട്ടുള്ളു. ആശയവിനിമയം അസാധ്യം. കർത്താവിന്റെ ഇടപെടൽ "നെടുവീർപ്പോടെ"യാണ്. ഊനമില്ലാതെ സൃഷ്ടിക്കപ്പെട്ട മനുഷ്യജാതിയിൽ, "ശരീരമാനസിക" ദൗർബല്യങ്ങൾ ഉണ്ടാകുന്നതെങ്ങനെ? പാപമില്ലാതെയിരുന്ന ലോകത്ത് പാപം കടന്നുവന്നതെങ്ങനെ? രണ്ടു ചോദ്യങ്ങൾക്കും ഉത്തരം ഒന്നു തന്നെ. തലമുറ തലമുറയായി മനുഷ്യർ "സൃഷ്ടി"ക്കുന്ന വൈകല്യങ്ങളാണിവിടെ. അതിനുമുമ്പിൽ വൃണിതഹൃദയനായി നിൽക്കുന്ന ദൈവപുത്രനെ ഇവിടെ കാണാം.

നഷ്ടമതാം തന്നുരവം വീ
ണ്ടാദാമിൻ ജീർണ്ണശരീരം
പുതുതാക്കാ-നായ് മൃതലോക
ത്തേക്കല്ലോ, ദൈവമിറങ്ങി

എന്ന ഗാനശകലം നൽകുന്ന സൂചന വ്യക്തമാണ്. രോഗഗ്രസ്തവും മരണാധീനവുമായിത്തീർന്ന തന്റെ സ്വരൂപ സാദൃശ്യങ്ങളെ "വീണ്ടെടുക്കാനാണ് അവിടുന്നു വന്നത്. തന്റെ സൃഷ്ടിയുടെ ഈ ദുസ്ഥിതി അവിടുത്തേക്ക് അസഹനീയം തന്നെ. മക്കൾക്ക് അപ്പവും, മറ്റുപല വിശിഷ്ട സാധനങ്ങളും നൽകുമ്പോൾ ഓർക്കുക, മേശകളിൽ നിന്നു വീഴുന്ന അപ്പക്കഷണങ്ങൾ പെറുക്കിയെടുക്കാൻ വെമ്പൽ കൊള്ളുന്ന "പുറജാതി"കളെ! ■

# പഴയനിയമ പഠനം – 4

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## സംഖ്യാ പുസ്തകത്തിന് ഒരാമുഖം

എബ്രായ പാരമ്പര്യത്തിൽ "മോശയുടെ നാലാം പുസ്തകം" എന്ന് അറിയപ്പെടുന്ന 'സംഖ്യാ' പുസ്തകത്തിന്റെ എബ്രായ ഭാഷയിലെ പേര് 'ബമ്മിദ്ബാർ' (മരുഭൂമിയിൽ) എന്നാണ്. ഈ പുസ്തകത്തിന്റെ യവന പരിഭാഷയ്ക്ക് "അരിത്മോയ്" (സംഖ്യകൾ) എന്ന പുസ്തകത്തിലെ വിവരങ്ങളുടെ (content) അടിസ്ഥാനത്തിൽ പേരു നൽകി. ഇതിൽ നിന്ന് ലത്തീനിൽ 'ന്യൂമെറി' എന്നും ഇംഗ്ലീഷ് പരിഭാഷയ്ക്ക് 'Numbers' എന്നും മലയാളത്തിൽ 'സംഖ്യാപുസ്തകം' എന്നും പേരു ലഭിച്ചു.

ഉള്ളടക്കവുമായി ബന്ധപ്പെട്ട് 'സംഖ്യാ പുസ്തകം' എന്ന് പറയുന്നതുകൊണ്ട് 'സംഖ്യ'യുമായി ബന്ധപ്പെട്ട ഘടനയാണ് ഈ പുസ്തകത്തിന്റേതെന്നു മനസ്സിലാക്കാം. രണ്ടു ജന സംഖ്യാ ക്കണക്കെടുപ്പുകൾ ഇതിൽ പറയുന്നുണ്ട്. ഇത് കണക്കിലെടുത്ത് പുസ്തകത്തെ രണ്ടായി (1-25; 26-36) വിഭാഗിക്കാം. 1-4 അദ്ധ്യായങ്ങളിൽ മിസ്രയീമിൽ നിന്നു പുറപ്പെട്ട യുദ്ധപ്രാപ്തിയുള്ള പുരുഷന്മാരുടെയും (20 വയസിനു മുകളിലുള്ളവർ) ലേവ്യരുടേയും കണക്കാണ് നൽകിയിരിക്കുന്നത്. രണ്ടാമത്തെ ജനസംഖ്യാ കണക്കെടുപ്പ് 26-ാം അദ്ധ്യായത്തിലാണ്. ഇതും യുദ്ധപ്രാപ്തിയുള്ള പുരുഷന്മാരുടെ കണക്കാണ്. എന്നാലിവർ മിസ്രയീമിൽ നിന്ന് പുറപ്പെട്ട ആളുകളല്ല; അവരുടെ അടുത്ത തലമുറക്കാരാണ്. മിസ്രയീമിൽ നിന്നു പുറപ്പെട്ടവരിൽ യോശുവയും കാലേബും ഒഴികെയുള്ളവരെല്ലാം മരുഭൂമിയിലെ നാല്പതുവർഷത്തെ യാത്രാവേളയിൽ, അവരുടെ അതിക്രമം നിമിത്തം മരണപ്പെട്ടിരുന്നു. ഒന്നാമത്തെ കണക്കെടുപ്പ് സമാഗമന കൂടാര നിർമ്മാണം കഴിഞ്ഞ്, മിസ്രയിമിൽ നിന്ന് പുറപ്പെട്ട് രണ്ടാം വർഷത്തിലാണ്. ഇത് മിസ്രയീമിൽ നിന്ന് പുറപ്പെട്ടവരുടെ എണ്ണമറിയുവാനും, നിർമ്മിതമായ സമാഗമന കൂടാരത്തിലേക്കു കാഴ്ചകളും വഴിപാടുകളും എത്തിക്കുന്നതിനുള്ള ക്രമീകരണത്തിനുമാണ്. സംഖ്യകളുടെയും അളവുകളുടെയും ഒരു തുടർപരാമർശം ആദ്യ ജനസംഖ്യാ കണക്കെടുപ്പിനെ തുടർന്ന്, ഈ പുസ്തകത്തിന്റെ ഒന്നാം ഭാഗമായ 1-25 അദ്ധ്യായങ്ങളിൽ കാണാം, ലേവ്യർ ഒഴികെയുള്ള ഇരുപതു വയസ്സായ പുരുഷന്മാരുടെ കണക്കെടുപ്പ് (1:20-46) ലേവ്യരുടെ സംഖ്യ (3:14-51); യാഗപീഠത്തിന്റെ പ്രതിഷ്ഠയ്ക്ക് യിസ്രായേൽ ഗോത്രങ്ങളുടെ പ്രതിനിധികൾ കൊണ്ടുവരേണ്ട യാഗവസ്തുക്കളുടെയും സമ്മാനങ്ങളുടെയും കണക്ക് (7:10-83) എന്നിവ ഈ ഒന്നാം ഭാഗത്ത് നൽകിയിരിക്കുന്നു. സംഖ്യകളുടെയും കണക്കുകളുടെയും ഇടയിൽ ചില വിവരണങ്ങളുമുണ്ട്. നാസീർ വ്രതത്തേക്കുറിച്ച് (6:1-21); ശുദ്ധി-അശുദ്ധി സംബന്ധിച്ച് (5:1-10) വ്യഭിചാരം സംബന്ധിച്ച് (5:11-28), അഹരോന്യാശീർവാദം (6:22-27) ലേവ്യരുടെ വിശുദ്ധീകരണം (88-1-16) എന്നിവ ഒന്നാം ഭാഗത്ത് വിവരിച്ചിരിക്കുന്നു. ഈ സംഭവങ്ങളുടെ സ്ഥലം സീനായ് മരുഭൂമിയാണ് (1:1).

സീനായ് മരുഭൂമിയിൽ നിന്ന് മോവാബ് സമഭൂമിയിലേക്കുള്ള യാത്രയാണ് തുടർന്നു കാണുന്നത് (10:11-22:1). യാത്രാ മധ്യേയുള്ള ചില പിറുപിറുക്കലുകളും, പരാതികളും അധികാര തർക്കവും ഈ ഭാഗത്ത് വിവരിക്കുന്നുണ്ട്. മന്നാ ലഭിച്ചെങ്കിലും മാംസത്തിനുവേണ്ടിയുള്ള ജനത്തിന്റെ പരാതി (11:1-15) മോശയുടെ ഉത്തരവാദിത്തം സംബന്ധിച്ചുള്ള പരാതിയും പരിഹാരവും (11:11-17) മോശയുടെ നേതൃത്വം സംബന്ധിച്ച് മിര്യാമിന്റെയും അഹരോന്റെയും തർക്കവാദം (12:1-16) കനാൻ ദേശം ഒറ്റു നോക്കാൻ പോയവർ (13:1-33), മോശയും അഹരോനും എതിരായ ജനത്തിന്റെ നിലവിളി (14:1-45) കനാന്യരോടുള്ള യുദ്ധം എന്നിവ തുടർവിവരണങ്ങളായി-യിസ്രായേലിന്റെ മരുഭൂയാത്രയിലെ ജീവിതത്തിന്റെ പച്ചയായ വിവരണമായി കൊടുത്തിരിക്കുന്നു (9-14). അദ്ധ്യാ. 15-20 അനുഷ്ഠാന നിയമങ്ങളാണ്. ഇടയ്ക്ക് വീണ്ടും മോശെയുടെ നേതൃത്വത്തിനെതിരെയുള്ള ഒരു സംഭവം കൂടെ പറയുന്നുണ്ട് (അ.16). മരുഭൂമിയിലെ വ്യത്യസ്തമായൊരനുഭവം പറഞ്ഞാണ് 21 ആരംഭിക്കുന്നത്. അഗ്നിസർപ്പത്തിന്റെയും പിച്ചളസർപ്പത്തിന്റെയും കഥ (21:4-9). ബിലെയാമിന്റെ കഥയാണ് 22-24 അദ്ധ്യായങ്ങൾ. യിസ്രായേൽ ബാൽപെയോരിനോടു ചേർന്ന് പാപം ചെയ്യുന്ന കാര്യം പറഞ്ഞ് ഒന്നാം ഭാഗം സമാപിക്കുന്നു.

സംഖ്യാ പുസ്തകത്തിന്റെ രണ്ടാം ഭാഗം (26-36) ആരംഭിക്കുന്നത് മിസ്രയീമിൽ നിന്നു പുറപ്പെട്ട യിസ്രായേലിന്റെ രണ്ടാം തലമുറയുടെ കണക്കെടുപ്പിലൂടെയാണ്. ഈ കണക്കെടുപ്പ് കനാനിലെത്തുമ്പോൾ ദേശം പങ്കിട്ട് നൽകുവാനുദ്ദേശിച്ചാണ്. ഈ സാഹചര്യത്തിലാണ് ആൺമക്കളില്ലാത്ത പിതാവിന്റെ സ്വത്തിന്റെ തുടരവകാശം സംബന്ധിച്ച തർക്കം ഉണ്ടായത്. (27:1-11). അതു പരിഹരിച്ചു കഴിയുമ്പോൾ മോശെയുടെ മരണം സംബന്ധിച്ച അറിയിപ്പാണു നൽകിയിരിക്കുന്നത് (27:12-23). അതു കഴിഞ്ഞുള്ള ഭാഗങ്ങൾ മോശ ഇനിയും പൂർത്തിയാക്കേണ്ട കാര്യങ്ങളേക്കുറിച്ചാണ് പരാമർശിച്ചിട്ടുള്ളത്. യാഗങ്ങളെ സംബന്ധിച്ച് നിർദ്ദേശങ്ങൾ (28-30) മിദ്യാന്യരോടുള്ള യുദ്ധവും കൊള്ള പങ്കുവയ്ക്കലും (31:1-54). യോർദ്ദാനു കിഴക്കുള്ള ദേശം പങ്കിടുന്ന സംഭവം (32:1-42). പുറപ്പാടിനെ തുടർന്ന് മരുഭൂയാത്രയിൽ യിസ്രായേൽ പാളയമിറങ്ങിയ സ്ഥലങ്ങൾ (33:1-49). യോർദ്ദാനു പടിഞ്ഞാറ് സ്വന്തമാക്കുന്ന കനാൻ നാടിന്റെ വിഭജനം സംബന്ധിച്ച കാര്യങ്ങൾ (33:50-34;29); സങ്കേത നഗരങ്ങളും ലേവ്യരുടെ അവകാശ നഗരങ്ങളും (35:1-34); ഒരു ഗോത്രത്തിന്റെ അവകാശദേശം അവരിൽ നിന്ന് നഷ്ടപ്പെടാതിരിക്കുവാൻ എടുക്കേണ്ട കരുതലുകൾ (36:1-13) എന്നിവയും പരാമർശിച്ച് സംഖ്യാ പുസ്തകം അവസാനിപ്പിക്കുമ്പോൾ, യിസ്രായേൽ ജനം മരുഭൂമി യാത്രയുടെ അന്ത്യത്തിൽ, യോർദ്ദാനു സമീപം കനാനിലേക്കുള്ള പ്രവേശനത്തിനു സജ്ജമായിക്കഴിഞ്ഞുവെന്നാണ് മനസ്സിലാക്കാനാകുക.

പാരമ്പര്യമായി മോശയുടെ ഗ്രന്ഥകർത്തൃത്വം യഹൂദരും ക്രിസ്ത്യാനികളും സ്വീകരിക്കുന്നുണ്ടെങ്കിലും, പുസ്തകത്തിലെ പരിഗണിത വിഷയങ്ങളും, ഭാഷാ ശൈലിയും, വിഘടിതമായി നിൽക്കുന്ന അനുപൂരകമല്ലാത്ത വർണ്ണനകളും മോശയുടെ ഗ്രന്ഥകർത്തൃത്വത്തെ ചോദ്യം ചെയ്യുന്നു. മോശൈകവാമൊഴി പാരമ്പര്യം യിസ്രായേലിന്റെ ചരിത്രവഴികളിൽ പിന്നീട് ഒരു പക്ഷേ വിഭജിതരാജ്യ, പ്രവാസകാലഘട്ടങ്ങളിൽ (ക്രി.മു. 7-6 നൂറ്റാണ്ട്) വരമൊഴിയായി രൂപം പ്രാപിച്ച് സാവധാനം പഞ്ചഗ്രന്ഥഭാഗമായി എന്ന് മനസിലാക്കുന്നതാണുചിതം.

ജനത്തിന്റെ അന്ധതയുടെയും മത്സരത്തിന്റെയും സാഹചര്യത്തിലും ദൈവം യിസ്രായേലിന്റെ പൂർവ്വീകരോടു ചെയ്ത വാഗ്ദത്തങ്ങളിൽ വിശ്വസ്തനായിരുന്നു. അതുകൊണ്ട് ഈ ജനത്തിന്റെ മരുഭൂമിയിലെ അനുഭവങ്ങൾ, ദൈവത്തിൽ അവർ പൂർണമായും വിധേയപ്പെട്ടിരിക്കുന്നുവെന്ന് ശിക്ഷണത്തിലൂടെയുള്ള ബോധ്യപ്പെടുത്തലാണെന്നും ദൈവം അവരെ അടിമത്തത്തിൽ നിന്ന് വിമോചിപ്പിച്ച് കൊണ്ടുവന്നതും, ഈ മരുഭൂമി അനുഭവങ്ങളും അവർ പ്രവേശിക്കുന്ന പുതിയ ദേശത്ത് വെല്ലുവിളികളെയും സാഹചര്യങ്ങളെയും നേരിട്ട് അതിജീവിക്കുവാൻ അവരെ പ്രാപ്തരാക്കുന്നതിനാണെന്നും സംഖ്യാ പുസ്തകം വ്യക്തമാക്കുന്നു.

തുടരും...




# വി. മത്തായിയുടെ സുവിശേഷം

ഫാ. ഡോ. റജി മാത്യു

വി. മത്തായിയുടെ സുവിശേഷത്തിൽ കാണുന്ന വംശാവലിക്ക് (മത്താ. 1:1-17) മൂന്നു തുല്യഭാഗങ്ങളാണുള്ളത്. മൂന്നിലും 14 വംശങ്ങളാണുണ്ടാവേണ്ടത് എന്നുള്ളതിൽ ഗ്രന്ഥകാരന് സംശയമില്ല; കാരണം യഹൂദ സംഖ്യാശാസ്ത്രമനുസരിച്ച് 14 എന്ന സംഖ്യ ദാവീദ് രാജാവിനെക്കുറിക്കുന്നതാണ്. എന്നാൽ എണ്ണിതിട്ടപ്പെടുത്തിയാൽ മൂന്നു ഘട്ടങ്ങളിലും 14 വംശങ്ങളെ കാണാനൊക്കില്ല എന്നതാണ് യാഥാർത്ഥ്യം. യേശുവിന്റെ പൂർവ്വപിതാക്കന്മാരുടെ ഒന്നാം ഘട്ടം വിശ്വാസധീരന്മാരായവരുടെ നിരയാണ്. രണ്ടാം ഘട്ടം യഹൂദ്യരാജാക്കന്മാരുടെ നാൾവഴിയും മൂന്നാം ഘട്ടം പഴയനിയമത്തിലെങ്ങും കാണപ്പെടാത്ത ചില അജ്ഞാതപിതാക്കന്മാരുടെ പേരുകളുമാണ്. സർവ്വജനത്തിനും ഉണ്ടാകുവാനുള്ള സന്തോഷസൂചകമായി പിറവിയെടുത്ത യേശു വിശ്വാസ ധീരന്മാരുടെയും, ദാവീദിന്റെ സിംഹാസനത്തിലിരുന്നു വാണരുളിയ ചക്രവർത്തിമാരുടെയും, എന്നെയും നിങ്ങളെയും പോലെയുള്ള സാധാരണക്കാരുടെയും പിൻഗാമിയായിരുന്നു. വിജാതീയ സമൂഹത്തിൽ നിന്നും യഥാർത്ഥ വിശ്വാസത്തിലേക്കുവന്ന താമാർ (കനാന്യ സ്ത്രീ), രാഹാബ് (യറീഹോ), രൂത്ത് (മോവാബ്), ഹിത്യനായ ഊരിയാവിന്റെ ഭാര്യയായിരുന്ന ബർശേബ എന്നിവരുടെ സന്തതികൂടിയായിരുന്നു യേശുക്രിസ്തു. ബർശേബ ജന്മം കൊണ്ട് യഹൂദ സ്ത്രീയായിരുന്നെങ്കിലും സുവിശേഷകന്റെ ദൃഷ്ടിയിൽ അവൾ വംശാവലിയിൽ പ്രത്യക്ഷമാകുന്നത് വിജാതീയനായ "ഊരിയാവിന്റെ ഭാര്യ" എന്നനിലയിലാണ്.

**3.2.2. യൗസേഫിന്റെ ദർശനം (മത്താ. 1:18-25)**

യേശുവിന്റെ ജനനം വി. ലൂക്കോസ് രേഖപ്പെടുത്തുന്നതുപോലെ (ലൂക്കോ. 2:1-7) ഒന്നാം സുവിശേഷകൻ വിവരിക്കുന്നില്ലെങ്കിലും അതുയർത്തുന്ന ചില സുപ്രധാന ചോദ്യങ്ങൾക്ക് ഉത്തരം ലഭിക്കുന്ന വിധത്തിലാണ് ചമച്ചിരിക്കുന്നത്. ആ പ്രദേശത്ത് അക്കാലത്ത് ഉയർന്നുവന്ന ചില ദൈവശാസ്ത്രപരമായ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നതിനുകൂടിയായിരുന്നു ഇത്. യേശുവിന്റെ ജനനത്തെപ്പറ്റിയുള്ള കിംവദന്തികളും വേദവിപരീതങ്ങളും തെറ്റാണെന്നുകൂടി ഈ ഭാഗം പഠിപ്പിക്കുന്നു. യേശുവിന്റെ ജനനം പരിശുദ്ധാത്മ പ്രേരിതമാണെന്നുള്ള വസ്തുത ഇവിടെ വെളിവാകുകയാണ്. വി. ലൂക്കോസ് ഇക്കാര്യം വെളിവാക്കുന്നതു കന്യക മറിയാമിന് ലഭിച്ച ദർശനത്തിലൂടെയാണെങ്കിൽ (ലൂക്കോ. 1:26-38) വി. മത്തായി യൗസേഫിന്റെ ദർശനത്തിനാണ് പ്രാധാന്യം നൽകുന്നത്. യൗസേഫും മറിയമും തമ്മിലുള്ള വിവാഹ ചടങ്ങുകൾ പൂർണ്ണമാകുന്നതിനുമുൻപുള്ള ഒരു സംഭവമാണ് വിവരിക്കപ്പെട്ടിരിക്കുന്നത്. "Before they were married" എന്ന പ്രയോഗത്തിലൂടെ യഹൂദ വിവാഹചടങ്ങുകളുടെ വിവിധ ഘട്ടങ്ങൾ നമ്മുടെ ശ്രദ്ധയിൽപെടുന്നു. ഇതിന്റെ ഒന്നാം ഘട്ടം എബ്രായ ഭാഷയിൽ kiddushin (dedication, sanctification) എന്നറിയപ്പെട്ടിരുന്ന വിവാഹ ഉടമ്പടിയാണ് (engagement/betrothal). രണ്ടു സാക്ഷികളുടെ മുൻപാകെ വിവാഹ ഉടമ്പടിയിൽ പ്രവേശിക്കുന്ന പങ്കാളികൾ ഏകദേശം ഒരു വർഷത്തിനുശേഷമാണ് യഥാർത്ഥ വിവാഹ ചടങ്ങുകളിലൂടെ (എബ്രായ ഭാഷയിൽ nissuin)ഒരു കുടുംബം കെട്ടിയുയർത്തുന്നത്. ഈ ആഘോഷത്തിന്റെ സൽക്കാരമൊക്കെ യോഹ 2:1-11 ൽ കാണുന്നതരത്തിലുള്ളതായിരുന്നിരിക്കാം. ഇവ രണ്ടിനുമിടയിലുള്ള കാലഘട്ടത്തിൽ ഇരുവർക്കും ഒരുമിച്ച് വസിക്കുന്നതിനുള്ള അനുവാദം ഇല്ലാത്തതുകൊണ്ടുതന്നെ മറിയമിന്റെ ഗർഭധാരണം യൗസേഫിനെ വലിയ സംഘർഷത്തിലാക്കി. മതനേതാക്കന്മാരും, നീതിന്യായ കോടതികളും ഇരുവർക്കും മരണകരമായ ശിക്ഷവരെ നൽകാവുന്ന ഒരു ഘട്ടത്തിലാണ് യൗസേഫ് തന്റെ ഭാവി വധുവിനെ സംബന്ധിച്ച് നിർണായകമായ തീരുമാനമെടുക്കുന്നത്. പഴയനിയമത്തിലെ യൗസേഫിനെപ്പോലെ പുതിയ നിയമത്തിലെ യൗസേഫും "നീതിമാനും" ദൈവിക വെളിപാടുകൾ സ്വപ്നങ്ങളിലൂടെ സ്വീകരിക്കുന്നവനുമായിരുന്നു. മറിയമിനെ കുറ്റക്കാരിയാക്കി ചിത്രീകരിച്ച് പരസ്യമായി മൊഴി ചൊല്ലുവാനും വധശിക്ഷയ്ക്കായി ചൂണ്ടിക്കാട്ടുവാനും തയ്യാറാകാതെ രഹസ്യമായി ഉപേക്ഷിക്കുവാൻ തീരുമാനിക്കുന്നത് യൗസേഫ് നീതിമാനായിരുന്നതുകൊണ്ടാണ്. ഈ വേദഭാഗത്തിന്റെ ഏറ്റവും വലിയ ശ്രേഷ്ഠത യേശുക്രിസ്തുവിനെ സംബന്ധിച്ച നാല് പ്രസ്താവനകളാണ്: a) **യേശു ദൈവപുത്രനാണ്** (മത്താ. 1:18) - നമ്മുടെ വേദഭാഗം യേശുവിന്റെ കന്യകാത്വ ജനനം വളരെ വ്യക്തമായി ചൂണ്ടിക്കാട്ടുന്നു. യേശുവിന്റെ ജനനം വരെ യൗസേഫ് മറിയാമിനെ "അറിഞ്ഞിരുന്നില്ല" എന്നതു അവർ തമ്മിൽ സാധാരണ ഭാര്യാഭർത്താക്കന്മാർക്കിടയിലുണ്ടാകാവുന്ന ബന്ധം ഉണ്ടായിരുന്നില്ല എന്നു സൂചിപ്പിക്കുന്നു. പഴയ നിയമഗ്രന്ഥങ്ങളിലുടനീളം "അറിയുക" എന്നതിന് ലൈംഗികബന്ധത്തിലേർപ്പെടുക എന്നയർത്ഥം നാം കാണുന്നുണ്ട്. മറിയാം "നിത്യകന്യക"യായിരുന്നു എന്നത് നാലാം തുബ്ദേനിൽ പറയുന്നുണ്ടെങ്കിലും കത്തോലിക്കാ സഭയിലെപ്പോലെ വിപുലമായ mariology നമുക്കിടയിൽ പതിവുള്ളതല്ല. b) **യേശു ദാവീദ് പുത്രനാണ്** (മത്താ. 1:20) - യിസ്രായേലിൽ നൂറ്റാണ്ടുകളിലായി പ്രതീക്ഷിച്ചിരുന്ന ദാവീദിന്റെ പുത്രനായ മശിഹായുടെ ആഗമനത്തിന് മുഖാന്തിരമാകുന്നത് "ദാവീദിന്റെ പുത്രനായ യൗസേഫ്" ആണെന്നുള്ളതു ദൈവനിയോഗം തന്നെയായിരുന്നു (മത്താ. 1:20). c) **യേശു ഇസ്രായേൽ ജനതയുടെ വിമോചകനാണ്** (മത്താ. 1:21) - ദൈവപുത്രന് നൽകേണ്ട പേർ എന്താണെന്നുള്ളത് മാലാഖ യൗസേഫിനെ അറിയിക്കുന്നു. എബ്രായ ഭാഷയിൽ 'യെശുവാ' എന്നോ 'യോശുവാ' എന്നോ പറഞ്ഞാൽ 'രക്ഷകൻ', 'വിമോചകൻ' എന്നീ അർത്ഥങ്ങളാണുണ്ടായിരുന്നത്. d) **ദൈവം തന്റെ ജനത്തോടുകൂടിയുണ്ട് എന്നതിന്റെ പ്രത്യക്ഷ സൂചനയാണ് യേശുവിന്റെ ജനനം** (മത്താ. 1:22) - യൗസേഫിന്റെ ദർശനത്തിൽ മാലാഖ ഒരുകാര്യം കൂടി വ്യക്തമാക്കുന്നു: യെശയ്യാ പ്രവാചകൻ പറഞ്ഞതുപോലെ "കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും" (യെശ. 7:14) എന്ന പ്രവചനം യേശുവിന്റെ ജനനത്തിലൂടെ പൂർത്തീകരിക്കപ്പെടുകയാണ് ചെയ്യുന്നത്. പ്രശ്നസങ്കീർണ്ണമായ ഈ ലോകത്തിൽ "ദൈവം നമ്മോടുകൂടി" എന്ന സത്യം യേശുവിൽക്കൂടി വെളിവാകുന്നതുകൊണ്ട് ശിശുവിനെ "ഇമ്മാനുവേൽ" എന്നുകൂടി വിളിക്കുവാൻ സാധിക്കും.

തുടരും... ■

# കുണ്ടറ വലിയപള്ളി

## പുരാതനമാം അനുഗ്രഹത്തിന്റെ സങ്കേതം

**മാ**ര്‍ത്തോമ്മാ ശ്ലീഹായുടെ നാമത്തില്‍ കൊല്ലം-ചെങ്കോട്ട ദേശീയ പാതയോരത്ത് സ്ഥിതി ചെയ്യുന്ന കുണ്ടറ സെന്റ് തോമസ് ഓര്‍ത്തഡോക്സ് വലിയ പള്ളി മലങ്കര സഭയിലെ അതിപുരാതന ദേവാലയങ്ങളില്‍ ഒന്നാണ്. പൗരാണി കതയുടെയും മതസാഹോദര്യത്തിന്റെയും ആത്മീയ ശോഭയാല്‍ പരിലസിക്കുന്ന കൊല്ലം മെത്രാസനത്തില്‍പെട്ട ഈ ദേവാലയം നാനാ ജാതി മതസ്ഥരുടെ അഭയ കേന്ദ്രമാണ്.

1180 വര്‍ഷങ്ങളുടെ പഴക്കമുള്ള ഈ ദേവാലയം എ.ഡി. 9-ാം ശതകത്തില്‍ മാര്‍ സാപ്പോര്‍, മാര്‍ അഫ്രോത്ത് എന്നീ മേല്‍പട്ടക്കാരും പേര്‍ഷ്യയില്‍ നിന്ന് വന്ന് കൊല്ലത്ത് താമസമുറപ്പിച്ചതായും അവര്‍ കൊല്ലത്തും പരിസരങ്ങളിലും സുവിശേഷ പ്രചരണം നടത്തിയതായും ക്രിസ്തുമാര്‍ഗ്ഗം സ്വീകരിച്ച് ഇവിടുത്തെ ജനങ്ങള്‍ക്ക് ആരാധനക്കായി കൊല്ലത്തു നിന്നും എട്ടുനാഴിക കിഴക്ക് കുണ്ടറ എന്ന സ്ഥലത്ത് ഒരു ദേവാലയം ഏ.ഡി.-835 ല്‍ സ്ഥാപിച്ചു എന്ന് ചരിത്ര രേഖകള്‍ സാക്ഷിക്കുന്നു. മാര്‍ത്തോമ്മാശ്ലീഹായാല്‍ സ്ഥാപിതമായ കൊല്ലം പള്ളി കടലെടുത്തതിനു ശേഷം, പുതിയ കൊല്ലം പട്ടണം പണിതപ്പോള്‍ ഇവിടുത്തെ ക്രിസ്ത്യാനികള്‍ക്കായി പണിത ദൈവാലയമാണെന്നും പറയപ്പെടുന്നു. എന്നാല്‍ ദൈവാലയത്തിലെ ശിലാഫലക രേഖകള്‍ കൊല്ലവര്‍ഷം 10-ാം ആണ്ടില്‍ (A.D.835) സ്ഥാപിതമായി എന്ന് തെളിയിക്കുന്നുണ്ട്. സഭാ ചരിത്രത്തിലും, മാര്‍ത്തോമന്‍ ക്രിസ്തീയ പൗരാണികതയുടെ സ്വത്ത ബോധ രേഖകളിലും നിര്‍ണ്ണായക സ്ഥാനം വഹിച്ചിട്ടുള്ള ദേവാലയമാണ്. മദ്ധ്യപൂര്‍വ്വദേശത്തു നിന്നും ഇവിടെവന്ന് താമസിച്ച് സുവിശേഷ പ്രവര്‍ത്തനങ്ങള്‍ നടത്തിയ മാര്‍ അന്ത്രയോസ് ബാവാ ഈ ദേശക്കാരുടെ വല്ല്യപ്പൂപ്പനാണ്.

മാര്‍ അന്ത്രയോസ് ബാവായുടെ പെരുനാള്‍ 2020 ഫെബ്രു. 16- ന് കൊടിയേറി മാര്‍ച്ച് 3-ന് സമാപിക്കും. പ.സഭയുടെ പരമാദ്ധ്യ ക്ഷന്‍ പ. ബസ്സേലിയോസ് മാര്‍ത്തോമാ പൗലോസ് ദ്വിതീയന്‍ ബാവാതിരുമേനിയും സഖറിയാ മാര്‍ അന്തോനിയോസ്, ഡോ. യൂഹാനോന്‍ മാര്‍ ദീയസ്കോറോസ്, ഡോ. യൂഹാനോന്‍ മാര്‍ തേവോദോറോസ്, ഡോ. ഗീവര്‍ഗീസ് മാര്‍ യൂലിയോസ് എന്നീ മെത്രാപ്പോലീത്താമാരും, വന്ദ്യ റമ്പാന്മാരും കോര്‍എപ്പിസ്കോപ്പാമാരും വന്ദ്യവൈദികരും ഈ വര്‍ഷം പെരുനാളില്‍ നേതൃത്വം നല്‍കുന്നു.

സ്വര്‍ഗ്ഗീയ അനുഗ്രഹത്തിന്റെയും പുണ്യത്തിന്റെയും ആരാധനാനുഭവങ്ങളിലൂടെ പെരുന്നാളിന്റെ തീര്‍ത്ഥപുണ്യം അനുഭവിക്കാന്‍ ആത്മീയ അനുഗ്രഹ പ്രവാഹത്തിന്റെ പുരാതന സങ്കേതമായ ഈ പുണ്യ ഭൂമിയിലേക്ക് ഏവര്‍ക്കും സ്വാഗതം.

**ഫാ. ജോണ്‍ ചാക്കോ, ഇഞ്ചപ്പാറ,**
**ഇടവകവികാരി (9447963491)**

# BIBLE QUIZ

MOB.: 9744710654

**7**

**ഫാ. ജോബി വര്‍ഗ്ഗീസ് സുല്‍ത്താന്‍ ബത്തേരി**

1. വി. വേദപുസ്തകത്തില്‍ പരാമര്‍ശിച്ചിട്ടുള്ള ആദ്യത്തെ കുടുംബകല്ലറ
2. ദാനിയേലിന്റെ പുസ്തകത്തില്‍ 'പ്രധാനപ്രഭു' എന്നു വിശേഷിപ്പിച്ചിട്ടുള്ള ദൈവദൂതന്‍
3. പൊടിയും, വെണ്ണീറുമെന്ന് സ്വയം വിശേഷിപ്പിച്ച പഴയനിയമ ഭക്തന്‍
4. കുരുകിലിനെയും മീവല്‍ പക്ഷിയെയും കുറിച്ച് പ്രതിപാദിച്ചിട്ടുള്ള സങ്കീര്‍ത്തനം
5. ബേത്ലഹേമില്‍ ജനിച്ച; ബേത്ലഹേമില്‍ അടക്കം ചെയ്യപ്പെട്ട ന്യായാധിപന്‍
6. അപ്പോസ്തോല പ്രവൃത്തികളില്‍ പ്രതിപാദിച്ചിട്ടുള്ള ശക്തമായ തിരമാലകളെ ഇളക്കുന്ന കാറ്റ്
7. വെളിപാടു പുസ്തകത്തില്‍ യെഹൂദാഗോത്രത്തിന്റെ സിംഹം എന്നു വിശേഷിപ്പിച്ചിരിക്കുന്നത് ആരെ
8. ഏറ്റവും കൂടുതല്‍ ഉപമകള്‍ രേഖപ്പെടുത്തിയിട്ടുള്ള അദ്ധ്യായം
9. വെളിപാട് പുസ്തകത്തില്‍ പരാമര്‍ശിക്കുന്നതനുസരിച്ച് പ്രവാചകിയെന്നു സ്വയം വിശേഷിപ്പിച്ച് ജനങ്ങളെ തെറ്റിച്ചു കളഞ്ഞ സ്ത്രീ
10. ഒരൊറ്റ പ്രവാചകനോട് മാത്രമാണ് ക്രിസ്തു തന്നെ ഉപമിച്ചിട്ടുള്ളൂ. ആരോടാണത്
11. വചനിപ്പു പെരുന്നാള്‍ ആഘോഷിക്കുന്ന ദിവസം
12. ഡിസംബര്‍ 21-ന് ഓര്‍മ്മദിനം കൊണ്ടാടപ്പെടുന്ന അപ്പോസ്തോലന്‍
13. പിണ്ടിപ്പെരുന്നാള്‍ എന്നറിയപ്പെടുന്ന ഒരു മാറാനായ പെരുന്നാള്‍
14. വലിയ നോമ്പിലെ എത്രാമത്തെ ഞായറാഴ്ചയാണ് കൊത്തിനെ ഞായര്‍
15. അഞ്ചാം തുബ്ദേനില്‍ ഓര്‍ക്കുന്ന യെരുശലേമിലെ ഒന്നാമത്തെ മേല്‍പട്ടക്കാരന്‍
16. കോയമ്പത്തൂര്‍ തടാകം ക്രിസ്തുശിഷ്യാശ്രമ സ്ഥാപകന്‍
17. അവസാനം രൂപം കൊണ്ട ഓറിയന്റല്‍ ഓര്‍ത്തഡോക്സ് സഭ
18. ലോകത്തെ ആദ്യ ക്രൈസ്തവ രാജ്യം
19. യാച്ചാരം ബാലഗ്രാം സ്ഥാപകന്‍
20. മാവേലിക്കര പടിയോല നടന്ന വര്‍ഷം
21. 2009 ഫെബ്രുവരി 9-ന് കാലം ചെയ്ത മലങ്കര ഓര്‍ത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്ത
22. പരുമല തിരുമേനിയുടെ മരണശയ്യയുടെ സമീപത്തുണ്ടായിരുന്ന റമ്പാന്‍.
23. നിസായിലെ നക്ഷത്രം എന്നറിയപ്പെടുന്ന സഭാ പിതാവ്?
24. പ. ഏലിയാസ് തൃതീയന്‍ പാത്രിയര്‍ക്കീസിനെ കബറടക്കിയ സ്ഥലം
25. മലങ്കര സഭയിലെ എട്ടാമത്തെ കാതോലിക്ക

ക്വിസ്സ് – 6 ഉത്തരം: 1. അബീമേലേക്ക് (ഉല്പ. 20:3); 2. സങ്കീര്‍ത്തനം 74:8; 3. അമ്നോന്‍ (2 ശമു. 3 2); 4. ലൂക്കോസ് ഒന്നാം അദ്ധ്യായം; 5. ഫേബ (റോമര്‍ 16:1) 6. ഗ്രീക്ക്; 7. വി. ലൂക്കോസ് 10:30-37; 8. വി. മര്‍ക്കോസിന്റെ സുവിശേഷം. 9. 14-ാം സങ്കീര്‍ത്തനം, 53-ാം സങ്കീര്‍ത്തനം; 10. 30-ാം സങ്കീര്‍ത്തനം; 11. മൂന്നു നോമ്പും വലിയ നോമ്പും 12. വാദെദല്‍മീനോ; 13. ഗ്ലൂസ്ക്കുമോ; 14. ഓര്‍മ്മ 15. ശിശുസഹദേന്മാരുടെ ഓര്‍മ്മ/ശിശുവധപെരുന്നാള്‍; 16. ബുത്രോസ് ഗാലി; 17. വി. മക്രീന 18. ഹെലനി; 19. പ. ബസേലിയോസ് ഔഗേന്‍ പ്രഥമന്‍; 20. പ. ബസേലിയോസ് മാര്‍ത്തോമ്മാ മാത്യൂസ് ദ്വിതീയന്‍; 21. പത്തനംതിട്ട; 22. ജനുവരി 3; 23. പ. ബസേലിയോസ് മാര്‍ത്തോമ്മാ മാത്യൂസ് ദ്വിതീയന്‍;; 24. കേണല്‍ മണ്‍റോ; 25. കുസ്തന്തീനോസ് ചക്രവര്‍ത്തി

ക്വിസ്സ് – 5, ശരി ഉത്തരം അയച്ചവര്‍ : 1. ഡോ. ലളിത ഉമ്മന്‍, ബാംഗ്ലൂര്‍; 2. മറിയാമ്മ തങ്കച്ചന്‍, ജോജി വില്ല, കുടശ്ശനാട്; 3. ഷിജി വര്‍ഗീസ്, ചെന്നയ്ക്കാട്ട് വീട്, എറണാകുളം; 4. ലില്ലി ഏലിയാസ്, മംഗലത്ത്, കാരയ്ക്കാട്ടില്‍, പിറവം.

*(ശരിയുത്തരം അയയ്ക്കുന്നവരില്‍ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേര്‍ക്ക് സമ്മാനം നല്‍കുന്നതാണ്. ഉത്തരങ്ങള്‍ ലഭിക്കേണ്ട അവസാന തീയതി 2020 ഫെബ്രുവരി 25) ഉത്തരങ്ങള്‍ അയയ്ക്കേണ്ട വിലാസം: എഡിറ്റര്‍, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., മുട്ടമ്പലം - 686004, 0481- 2573234.*

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)



# മദ്ബഹാ

'ദ്ബാഹ്' എന്ന സുറിയാനി ധാതുവിൽ നിന്നാണ് മദ്ബഹാ എന്ന പദം ഉണ്ടായത്. ദ്ബാഹ് എന്ന പദത്തിന് 'ബലികഴിച്ചു' എന്നാണർത്ഥം. മദ്ബഹാ എന്ന വാക്കിന്റെ അർത്ഥം 'ബലികഴിക്കുന്ന സ്ഥലം' എന്നത്രെ. ക്ദൂശ് കുദ്ശീൻ (അതിവിശുദ്ധ സ്ഥലം) ബേത് കുദ്ശാ (ശുദ്ധ സ്ഥലം) എന്നീ പേരുകൾ മദ്ബഹായ്ക്ക് ഉപയോഗിക്കുന്നുണ്ട്.

പറുദീസായുടെ അതായത് സ്വർഗ്ഗത്തിന്റെ പ്രതീകമാണ് മദ്ബഹാ. ദൈവം സൃഷ്ടിച്ച ഏദൻതോട്ടം (പറുദീസ) കിഴക്കായിരുന്നു (ഉല്പ. 2:8). ഏദൻതോട്ടത്തിൽ നിന്ന് പുറത്താക്കപ്പെട്ട മനുഷ്യൻ പറുദീസ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നതിന്റെ ഭാഗമായി കിഴക്കോട്ട് തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുന്നു; തന്മൂലം ദേവാലയത്തിന്റെ കിഴക്ക് ഭാഗത്ത് മദ്ബഹാ ക്രമീകരിച്ചിരിക്കുന്നു. ദൈവപുത്രന്റെ വരവ് വീണ്ടും കിഴക്കു നിന്നായിരിക്കുമെന്ന് വി.മത്താ. 24:27-ൽ പറയുന്നത് ഈ ആശയത്തെ പിൻതാങ്ങുന്നു.

ദേവാലയത്തിലെ ഏറ്റവും മനോഹരവും ആകർഷകവും ആരാധനാ സമൂഹത്തിന്റെ മുഴുവൻ ശ്രദ്ധ കേന്ദ്രീകരിക്കുന്നതുമായ സ്ഥലമാണ് മദ്ബഹാ. അതിവിശുദ്ധനായ ദൈവം വസിക്കുന്നതും, ഭൂമിയിൽ കാണപ്പെടുന്ന സ്വർഗ്ഗസദൃശ്യമായ സ്ഥലവുമത്രെ ഇത്. ഇവിടെ ശുശ്രൂഷ ചെയ്യുന്ന പുരോഹിതൻ സ്വർഗീയ യേറുശലേമിൽ മഹത്വ സിംഹാസനത്തിനു മുമ്പാകെ നിത്യബലി അർപ്പിക്കുന്ന നിത്യപുരോഹിതനായ മശിഹായുടെ പ്രതീകമാണ്. അവിടെ ശുശ്രൂഷ ചെയ്യുന്ന ശെമ്മാശന്മാരും ശുശ്രൂഷകരും മാലാഖമാരുടെ പ്രതീകമാണ്.

യെറുശലേം ദേവാലയത്തിലെ അതിവിശുദ്ധസ്ഥലത്തെ മദ്ബഹാ സൂചിപ്പിക്കുന്നു. അവിടുത്തേതുപോലെ ധൂപകലശവും സ്വർണ്ണപീഠമാകുന്ന വിശുദ്ധ ത്രോണോസും അതിന്റെ മീതെ അഹരോന്റെ തളിർത്ത വടിയെ സൂചിപ്പിക്കുന്ന സ്ലീബായും, ജീവമന്നാ വയ്ക്കപ്പെട്ടിരിക്കുന്ന പൂജാപാത്രങ്ങളും (കാസാ, പീലാസ) കൃപാസനത്തെ മൂടുന്ന മഹത്വത്തിന്റെ കെരുബുകളെപ്പോലെ പൂജാപീഠത്തെ പ്രകാശിപ്പിക്കുന്ന തിരികളും കാണാം (എബ്രാ. 9:4-5).

പറുദീസായിൽ ജീവവൃക്ഷവും വിശുദ്ധന്മാരുടെ കൂട്ടവും അവരുടെ ഗാനാലാപനവും ഉള്ളതുപോലെ മദ്ബഹായിലും ജീവവൃക്ഷമാകുന്ന സ്ലീബായും ശുശ്രൂഷകന്മാരായ വിശുദ്ധന്മാരുടെ കൂട്ടവും ഉണ്ട്. ജയിക്കുന്നവന് പറുദീസയുടെ നടുവിൽ നിൽക്കുന്ന, ജീവവൃക്ഷത്തിന്റെ ഫലം തിന്മാൻ കൊടുക്കുന്നതുപോലെ (വെളി. 2:7) ജീവവൃക്ഷഫലമായ യേശുനാഥന്റെ ശരീരരക്തങ്ങൾ പട്ടക്കാരൻ നൽകുന്നു.

■

## സത്യാനന്തര രാഷ്ട്രീയം

*9-ാം പേജിൽ നിന്നും...*

ഭരണകക്ഷികളുടെ ആരാധ്യപുരുഷനുംകൂടെ ആയ സ്വാതന്ത്ര്യസമര നേതാവും ഭരണഘടനാ നിർമ്മാതാക്കളിൽ ഒരാളുമായ സർദാർവല്ലഭായി പട്ടേൽ, പ്രഥമആഭ്യന്തര മന്ത്രി, കോൺസ്റ്റിറ്റുവന്റ് അസംബ്ലിയിൽ പറഞ്ഞതിന് കടക വിരുദ്ധമാണിത്. അദ്ദേഹം പറഞ്ഞു: "സമുചിതമായമാനദണ്ഡ ങ്ങളുടെ അടിസ്ഥാനത്തി ലുള്ള പൗരത്വ നിർണ്ണയം സമൂഹത്തിൽ ഗുരുതരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും". ഇൻഡ്യാ വിഭജനത്തെ അനുകൂലിക്കാതെ, ഇവിടെ കൂടുതൽ സ്വാതന്ത്ര്യവും സുരക്ഷിതത്വവും ലഭിക്കും എന്നും കൂടെ കരുതി, ഭാരതത്തിൽ കഴിയാൻ തീരുമാനിച്ച മുസ്ലീമുകൾ ഗുജറാത്ത് കലാപം വരെ എങ്കിലും ഈ രാജ്യത്ത് സുരക്ഷിതരായി കഴിഞ്ഞതാണ്. ആർ.എസ്സ്.എസ്സ്. സ്ഥാപകനായ വിനായക് ദേശ് മുഖ് സവർക്കറുടെ "നാം അഥവാ നമ്മുടെ ദേശീയത നിർവ്വചിക്കപ്പെടുന്നു" എന്ന ഗ്രന്ഥത്തിലെ പരാമർശം ഈ പശ്ചാത്തലത്തിൽ പരിഗണി ക്കേണ്ടതാണ്. "ഹൈന്ദവരല്ലാത്ത എല്ലാവരും രാജ്യത്തിന് പുറത്താകും, അല്ലെങ്കിൽ ഹിന്ദുക്ക ളുടെ ഔദാര്യത്തിൽ ഇവിടെ ജീവിക്കേണ്ടിവരും എന്നാണ് അതിൽ അദ്ദേഹം പറയുന്നത്(പേജ് 46). ഇപ്പോൾ ക്രൈസ്തവ മതാനുയായികളെ ഈ നിയമഭേദഗതിയിൽ ഉൾപ്പെടുത്തിയി ട്ടുണ്ട് എങ്കിലും ക്രിസ്ത്യാനികൾ ഭൂരിപക്ഷമില്ലാത്തിടങ്ങളിൽ അവർക്കെതിരെ നടത്തിയ അനേക അതിക്രമങ്ങളിൽ ഒന്നിനെ ങ്കിലും ഞാൻ ദൃക്സാക്ഷിയാണ്. 2007 ഡിസംബർ -2008 ജനുവരി കാലത്ത് ഒഡീഷയിലെ ഖാണ്ഡമാൽ ജില്ലയിൽ ക്രിസ് ത്യാനികൾക്കെതിരെ സംഘപരിവാർ സേനയുടെ നേതൃത്വ ത്തിൽ നടന്ന അതിക്രമങ്ങളുടെ ശേഷിപ്പുകളായ അഗ്നിക്കിര യാക്കിയ വീടുകളെയും, പള്ളികളെയുംആട്ടിഓടിക്കപ്പെട്ട ക്രൈസ്തവരെയും ഞാൻ നേരിൽകണ്ടതാണ് (ബംഗാളിൽ ബിജെപി. ആർ.എസ്സ്.എസ്സ്. അക്രമി സംഘം ഒരു ക്രിസ്ത്യൻ പള്ളിഅടിച്ചുതകർത്തുഎന്ന് 2019 വർഷാവസാന വാർത്ത). സത്യാനന്തര രാഷ്ട്രീയ നിലപാടിന്റെ മുഖം തന്നെയാണ് ഇതിൽ വ്യക്തമാകുന്നത്. പ്രത്യക്ഷത്തിൽ ചിലർക്ക് സംരക്ഷണം നൽകണം എന്ന് അവകാശപ്പെടുമ്പോഴും പക്ഷെ അനുഭവ ത്തിൽ കാര്യങ്ങൾ എങ്ങോട്ടാണ് കൊണ്ടുപോകുന്നത് എന്ന് മനസ്സിലാക്കാൻ അധികം ബുദ്ധി ഒന്നും ആവശ്യമില്ല.

സവർക്കറുടെ മുൻ പ്രസ്താവന സാവകാശം നടപ്പാകു മ്പോൾ പുറത്ത് നിന്ന് പരമാവധി ഹിന്ദുക്കളെ നാട്ടിൽ എത്തിക്കുക, അതേസമയം ഇതര സമുദായങ്ങളെ ഓരോന്നോരോന്നായി പുറത്താക്കുക എന്നതുതന്നെ പദ്ധതി. പക്ഷെ അക്കാര്യം ഒറ്റയ ടിക്ക് പച്ചയായി പറയില്ല എന്ന് മാത്രം. ഇവിടെ ഹിന്ദുക്കൾ എന്നു പറയുമ്പോഴും സവർണ്ണ ഹിന്ദുക്കൾ ഒഴിച്ചുള്ളതെല്ലാം പുറത്താക്കാം എന്ന് ഇപ്പോൾ നടക്കുന്ന പശുവിനെ ആധാരമാക്കിയുള്ള ആൾക്കൂട്ട കൊലപാതകങ്ങൾ, വിവിധ സംസ്ഥാനങ്ങളിൽ ദളിതർക്കെതിരെയുള്ള അക്രമങ്ങൾ ഒക്കെ നമുക്ക് സാക്ഷ്യം നൽകുന്നു. ആരുടെയും പൗരത്വം റദ്ദാവില്ല എന്ന് ഷിംലയിൽ പ്രസംഗിക്കവേ. ആഭ്യന്തരമന്ത്രി പറയുന്നു. അങ്ങനെ അല്ല, പൗരത്വ നിയമം ഇൻഡ്യയിലെ മുസ്ലീങ്ങളെ ബാധിക്കും എന്ന് ഇത് സംബന്ധിച്ച് പഠനം നടത്തിയ അമേരിക്കൻ കോൺഗ്രസിന്റെ സ്വതന്ത്ര അന്വേഷണ ശാഖയായ സി.ആർ.എസ്. വിലയിരുത്തുന്നു. ഈ സാഹചര്യ ത്തിൽ ചേർത്ത് ചിന്തിക്കേണ്ട വിഷയമാണ് മുൻ പരാമർശിച്ച ദേശീയ പൗരത്വരജിസ്റ്റർ തയാറാക്കാൻ എടുത്തിട്ടുള്ള തീരുമാനം. വർഷങ്ങളായി ഇവിടെ താമസിക്കുന്നവരും എന്നാൽ ഇപ്പോൾ പാസാക്കിയിട്ടുള്ള നിയമത്തിന്റെ അടിസ്ഥാന ത്തിൽ പൗരത്വത്തിന് അവകാശമില്ലാത്തവരുമായ എല്ലാവ രേയും ഒഴി വാക്കി പൗരത്വരജിസ്റ്റർ ഉണ്ടാക്കുമ്പോൾ കോടിക്ക ണക്കിന് ആളുകളെരാജ്യത്ത് നിന്നും പുറത്താക്കാൻ സർക്കാരിന് സാധിക്കും. പുറത്താക്കുന്നവരെ പുറത്താക്കു ന്നതുവരെ താമസിപ്പിക്കാനാണ് തടവറകൾ നിർമ്മിക്കാൻ ഏപ്രിലിൽ കേന്ദ്രം സംസ്ഥാനങ്ങളോട് ആവശ്യപ്പെട്ടിരിക്കു ന്നത്. ഇത് എളുപ്പമായ ഒരു കാര്യമാണ് എന്നുകരുതേണ്ട. 2019 ഓഗസ്റ്റ് 31 ന് അവസാനിച്ച 3.09 കോടി ജനം മാത്രം വസിക്കുന്ന ആസാമിലെ പൗരത്വകണക്കെടുപ്പിന് 7836 കോടിരൂപയാണ് ചെലവായത്, പത്തു വർഷം നീണ്ടുനിന്ന ഈ പ്രക്രി യക്ക് 55000 സർക്കാർ ഉദ്യോഗസ്ഥരാണ് വേണ്ടിവന്നത്. അപ്പോൾ 133.92 കോടി ജനം വസിക്കുന്ന ഭാരതത്തിലെ മുഴുവൻ പൗരത്വകണക്കെടുപ്പ് കഴിയു മ്പോൾ ഇപ്പോൾ തന്നെ ദരിദ്രമായ സാമ്പത്തികാവസ്ഥയുള്ള ഈ നാട് ഏതവസ്ഥയിൽ ആകും എന്ന് ചിന്തിക്കാവു ന്നതാണ്. അസാമിലെ പൗരത്വകണക്കെടു പ്പിൽ സംസ്ഥാ നത്തെ താമസക്കാരിൽ 13 ശതമാനം പേർക്കും രജിസ്റ്ററിൽ കടന്നു കൂടാൻ കഴിഞ്ഞില്ല. ഇത്തരം ഒരു രജിസ്റ്റർ ഭാരതത്തിലെ എല്ലാ സംസ്ഥാനങ്ങളിലും ഉണ്ടാക്കിക്കഴിയു മ്പോൾ അതിന്റെ ചെലവ്, ഉദ്യോഗസ്ഥരുടെ എണ്ണം, പുറ ത്താക്കപ്പെടുന്നവരുടെ എണ്ണം, ഇവയുണ്ടാക്കുന്ന സാമ്പ ത്തിക ഭാരം, സാംസ്ക്കാരിക പ്രശ്നങ്ങൾ, വികസന ത്തിന്റെ തലത്തിലുണ്ടാകുന്ന പ്രതിസന്ധി, മറ്റനേക പ്രശ്നങ്ങൾ ഒക്കെ പരിഗണിച്ചാൽ ഇത് നോട്ട് പിൻവലിക്ക ലിനേക്കാൾ വലിയ പ്രതിസന്ധി ആയിരിക്കും രാജ്യത്തു ണ്ടാക്കുക എന്ന് ഏതൊരാൾക്കും ഊഹിക്കാവുന്നതാണ്. എന്നാൽകേന്ദ്ര സർക്കാർ അതിനും തുനിഞ്ഞിറങ്ങി യിരിക്കുന്നു എന്നത് ഭീതി ഉയർത്തുന്ന കാര്യമാണ്.

ഇതിനിടക്ക് എൻ.ആർ.സി.അല്ല, എൻ.പി.ആർ ആണ് നടപ്പാക്കാൻ പോകുന്നത് എന്ന് അധികാരികൾ പറയുന്നു. പക്ഷെ അത് വെറും ജനസംഖ്യാകണക്കെടുപ്പാവില്ല, പുതിയ പല ചോദ്യങ്ങളും ഉൾപ്പെടുത്തി എൻ.ആർ.സി. സ്വഭാവത്തിലേക്ക് പരിവർത്തനപ്പെടുത്തിയതാകും എന്നാണ് വിമർശകർ പറയുന്നത്. ഒന്നും തെളിച്ച് പറയാതെ ഗൂഢമായി അജണ്ട നടപ്പാകുന്ന ശൈലിതന്നെ ഇവിടെയും പിന്തുടരും എന്നാണ് ഞാൻ മനസിലാ ക്കുന്നത്. തീവ്രവാദം അവസാനിപ്പിക്കാനും ആഭ്യന്തര സുരക്ഷിതത്വം ഉറപ്പാക്കാനും കൂടിയാണ് ഈ നടപടി എന്നൊ രപവാദവുമുണ്ട്. ഭാരതത്തിൽ തീവ്രവാദം അവസാനിപ്പി ക്കാൻ നടപ്പാക്കിയനോട്ട് നിരോധനം ഫലം കണ്ടില്ല എന്ന സമ്മതമല്ലേ അതിലുള്ളത്? അതോടൊപ്പം ഭാരതത്തിൽ തീവ്രവാദികൾ എത്തുന്നത് പുറത്തുനിന്നല്ലേ എന്ന ചോദ്യവും ഉയരുന്നുണ്ട്.

ഈ നിയമഭേദഗതി ഇപ്പോൾ രാഷ്ട്രം നേരിടുന്ന സാമ്പത്തിക മാന്ദ്യത്തിൽ നിന്നും ജനശ്രദ്ധ തിരിക്കാനുള്ള രാഷ്ട്രീയ തന്ത്രം ആണ്എന്നും വാർത്തകളുണ്ട്. ഡിസംബർ അവസാനം അന്തർദേശീയ നാണ്യനിധി പുറപ്പെടുവിച്ച റിപ്പോർട്ട് രാജ്യം അതീവ ഗൗരവതരമായ സാമ്പത്തിക മാന്ദ്യത്തിലാണ് എന്നും അതിൽ നിന്നും അടുത്ത കാല ത്തൊന്നും കരകയറാൻ ഇടയില്ല എന്നും ചൂണ്ടിക്കാണിച്ചു. (എന്നാൽ ബ. കേന്ദ്ര ധനകാര്യമന്ത്രി, ഇവിടെ ഒരു സാമ്പ ത്തിക പ്രതിസന്ധിയും ഇല്ല എന്ന് ആണയിട്ട് പറയുന്നു മുണ്ട്. അത് മറ്റൊരു സത്യാനന്തര രാഷ്ട്രീയ നിലപാട്!). 2018 ജൂലൈ മുതൽ വ്യക്തമായി താഴോട്ട് പതിച്ച വളർച്ചാനിരക്ക് അന്നത്തെ 8 ൽ നിന്ന് ഡിസംബറിൽ 4.5 ൽ എത്തി നിൽക്കും. ഇതിന്റെ പ്രധാന കാരണം നോട്ട് നിരോധനം തന്നെ എന്നു സാമ്പത്തിക വിദഗ്ധർ പറയുമ്പോൾ സമാനമായുള്ള മണ്ടൻ പദ്ധതികൾ ആവർ ത്തിക്കുന്ന സർക്കാരിന്റെ പുതിയ പൗരത്വനിയമ ഭേദ

ഗതിയെ എങ്ങനെ സമീപിക്കണം എന്നു നാളെയെക്കുറിച്ച് സ്വപ്നം കാണുന്ന ബഹുജനങ്ങൾ തീരുമാനിക്കേണ്ടതുണ്ട്.

ഇക്കഴിഞ്ഞ ആറ് വർഷത്തെ കണക്ക് നോക്കിയാൽ ഈ രാജ്യത്തെ പാപ്പരാക്കുന്നതിൽ രണ്ടാമതൊരു പ്രധാന പങ്ക് വഹിച്ചത് വമ്പൻ മുതലാളിമാർ വിദേശത്തേക്ക് കടത്തുകയോ, ബാങ്കുകളെ കവരുകയോ ചെയ്ത ലക്ഷം കോടികൾ മൂലമാണ് എന്നും കാണാം. അക്കാര്യത്തിൽ, ഏറെ ഒന്നും ചെയ്യാൻ സർക്കാരിന് ആയിട്ടില്ല എന്നത് തെളിയിക്കപ്പെട്ട കാര്യമാണ്. അതേസമയം പ്രതിമകൾ നിർമ്മിക്കാൻ ചെലവഴിക്കുന്നതിന് യാതൊരു നിയന്ത്രണവുമില്ലാതാവാം. അദാനി, അംബാനിമാരുടെ ലാഭവും സ്വത്തും ദിനംതോറും പെരുകുന്നു. സേവന മേഖലകളിലെ കുത്തക വൽക്കരണവും, പൊതുമേഖലകൾ സ്വകാര്യ കമ്പനികൾക്ക് തുച്ഛവിലക്ക് തീറെഴുതി നൽകുന്നതും തടസ്സം കൂടാതെ തുടരുകയും ചെയ്യും.

ഈ നിയമത്തിനെതിരെ വടക്കു കിഴക്കൻ സംസ്ഥാനങ്ങളിൽ നിന്നുണ്ടായ പ്രതിഷേധത്തിന്റെ കാരണം കൂടെ അന്വേഷിക്കേണ്ടതുണ്ട്. ആ ഭൂപ്രദേശം ഭാഷാപരമായും ഗോത്രപരമായും ഏറെ പ്രത്യേകതകൾ നിറഞ്ഞതാണ്. അവിടേയ്ക്ക് പ്രത്യേകിച്ച് ആസാമിലേക്ക് ധാരാളം ഹിന്ദുക്കൾ അഭയാർത്ഥികളായി എത്തി താമസി ക്കുന്നുണ്ട്. ബ. സുപ്രീം കോടതിയുടെ ഉത്തരവ് പ്രകാരം ആസാമിൽ നടന്ന പൗരത്വ നിർണ്ണയകണക്കെടുപ്പിൽ പുറത്തായവരിൽ ബഹു ഭൂരിപക്ഷവും (ആകെയുള്ള 19 ൽ 12 മുതൽ 14 ലക്ഷംവരെ) ഹിന്ദുക്കളാണ്. ഇവരെ സംരക്ഷിക്കാം ആസാമിൽ നിലനിർത്താനുള്ള തന്ത്രമാണ് ഇത് എന്നും ആരോപണമുണ്ട്. അവരുടെ സാന്നിദ്ധ്യം തങ്ങളുടെ ഭാഷയേയും തനത് ഗോത്രഭാവങ്ങളെയും കലർപ്പുള്ളതും വ്യത്യസ്ഥവും ആക്കും എന്നു ആ നാട്ടുകാർ ഭയപ്പെടുന്നു. ഇത് അവരെ സംബന്ധിച്ചിടത്തോളം സ്വത്വനാശത്തിന് വഴിവെയ്ക്കും എന്ന വാദത്തിൽ കഴമ്പില്ല എന്നു പറയാൻ കഴിയില്ല. അവരുടെ പ്രത്യേകതകൾ സംരക്ഷിക്കാൻ ഉദ്ദേശിച്ചുള്ള ഭരണഘടനയുടെ 371 -ാം ആർട്ടിക്കിൾ ഈ പ്രദേശങ്ങളിൽ പ്രവേശിക്കുക, ജോലി നേടുക, സ്ഥലം വാങ്ങുക തുടങ്ങിയ കാര്യങ്ങളിൽ നിബന്ധനകൾ ഏർപ്പെടുത്തുന്നവയാണ്. ഇപ്പോഴത്തെ നിയമഭേദഗതിയാൽ ഈ അവകാശങ്ങൾ പ്രായോഗികമായി അപ്രസക്തം ആകും എന്നാണവിടെ വാദം. മുസ്ലീം ഭൂരിപക്ഷമുള്ള രാജ്യങ്ങളിലെ ഹിന്ദുക്കൾക്ക് ഭാരതത്തിലേക്ക് വരാം, 2014 ന് മുൻപേ ഇവിടുണ്ടായിരുന്നു എന്നു ഉദ്യോഗസ്ഥരെ സ്വാധീനിച്ച് രേഖ ഉണ്ടാക്കി പൗരത്വം നേടാനും സഹായിക്കും ഈ നിയമഭേദഗതി എന്ന വിമർശന വുമുണ്ട്. പേരെടുത്ത് പറഞ്ഞി രിക്കുന്ന രാജ്യങ്ങൾക്ക് പ്രതിഷേധിക്കാം. അത് അന്താരാഷ്ട്ര തലത്തിൽ അനാവശ്യ ശത്രുതസൃഷ്ടിക്കാൻ ഇടവരുത്തും എന്ന വിമർശനവുമുണ്ട്. അവിടങ്ങളിൽ പേരെടുത്തു പറയുന്ന മതാനുയായികൾ പീഡിപ്പിക്കപ്പെടുന്നുണ്ട് എന്ന ആരോപണമാണ് ഭാരതം നടത്തുന്നത് എന്നു അന്താരാഷ്ട്ര വേദികളിൽ അവർ പരാതിപ്പെടാനും സദ്ധ്യത ഉണ്ട്. ഇപ്പോൾ തന്നെ ബംഗ്ലാദേശും പാക്കിസ്ഥാനും മത്രമല്ല യു.എ.ഇ. യും ഈ നിയമത്തെ അപലപിച്ചിട്ടുണ്ട്.

ഇതോടൊപ്പം ചിന്തിക്കേണ്ട വിഷയമാണ് പൗരത്വനിയമ ഭേദഗതിക്കെതിരെ ഇപ്പോൾ നടക്കുന്ന പ്രക്ഷോഭങ്ങളുടെ സ്വഭാവത്തെ അപലപിച്ചുകൊണ്ട് ഭാരതത്തിന്റെ കരസേനാ മേധാവി ശ്രീ. ബിപിൻ റാവത്ത് നടത്തിയ പ്രസ്താവന. ഭാരതത്തിൽ മുൻപ് ഒരിക്കലും ഉണ്ടാകാത്ത ഒരു പുതിയ പ്രവണതയാണ് സൈന്യം രാഷ്ട്രീയവിഷയങ്ങളിൽ അഭിപ്രായം പറയുക എന്നത്. ഇതു നല്ലൊരു പ്രവണതയാണ്എന്ന് ഞാൻ കരുതുന്നില്ല (ജോലിയിൽ നിന്ന് വിരമിക്കുന്നതിന്റെ പിറ്റേന്ന് സർവ്വസൈന്യാധിപൻ എന്ന പുതിയ തസ്തിക സൃഷ്ടിച്ച് അദ്ദേഹത്തിന് അതിൽ നിയമനം നൽകാൻ പോകുന്നു. ഉദ്ദിഷ്ഠകാര്യത്തിന് ഉപകാരസ്മരണ!). വീണ്ടും ഈ പ്രക്ഷോഭങ്ങളിൽ പോലീസ്, അർദ്ധസൈന്യ ഇടപെടലിനെയും അക്രമങ്ങളെയും പെരുപ്പിച്ച് കാണിച്ച് മുസ്ലീം സമുദായത്തെ പ്രത്യേകമായി പരിഗണിച്ച് കണ്ടോ ഇവർ കുഴപ്പക്കാരാണ്, അതുകൊണ്ടാണ് ഇവരെ ഒഴിവാക്കി നിയമ ഭേദഗതി സൃഷ്ടിച്ചത് ' എന്ന ന്യായീകരണത്തിനും സാധ്യത ഉണ്ട്.

ചുരുക്കി പറഞ്ഞാൽ ഭാരതത്തെ ശക്തീകരിക്കുക എന്ന ഭാവത്തോടെ അതിന്റെ സ്വത്വസ്വഭാവത്തിൽ നിന്നും അന്യമാകുന്ന നിയമ ഭേദഗതിയാണ് ഇത് എന്നാണ് ഞാൻ കരുതുന്നത്. ഇതാണ്സത്യാനന്തര രാഷ്ട്രീയത്തിന്റെ ഭാരതപർവ്വം. ഇതിനെതിരെ ഭാരതം, പ്രത്യേകിച്ച് യുവത്വം ഉണർന്നിട്ടുണ്ട് എന്നത് എന്നിൽ ഭാരതത്തിന്റെ ആത്മാവിനെക്കുറിച്ചുള്ള വിശ്വാസം ഒന്നുകൂടെ ഉറപ്പിക്കുന്നു. ജാർഘണ്ഡിൽ അതിന്റെ ലക്ഷണമാണ് ഞാൻ കാണുന്നത്. ■

## ഓർമ്മ



**മലങ്കരസഭ ഭാസുരൻ പ. ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി) 86 – ാം ഓർമ്മ (ഫെബ്രു 26, കോട്ടയം പഴയ സെമിനാരി)**



**സഭാ രത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 18 – ാം ഓർമ്മ (ഫെബ്രു. 16, മാവേലിക്കര സെ. പോൾസ് ചാപ്പൽ)**



**തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 12 – ാം ഓർമ്മ (ഫെബ്രു. 23, ദേവലോകം കാതോലിക്കേറ്റ് അരമന)**

# സഭയുടെ സിംഹക്കുട്ടി



(പ. വട്ടശ്ശേരിൽ തിരുമേനിയുടെ സംസ്കാര ശുശ്രൂഷയിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തിയ അനുശോചന പ്രഭാഷണം - 1934 ഫെബ്രുവരി 24)

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ,

നമ്മുടെ ഇടയിൽനിന്ന് വാങ്ങിപ്പോയിരിക്കുന്ന ഈ വിശുദ്ധ പിതാവിന്റെ കബറടക്ക ശുശ്രൂഷയിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുന്നതിനായി വന്നുകൂടിയിരിക്കുന്ന നിങ്ങളോട് അദ്ദേഹത്തെക്കുറിച്ച് അല്പം സംസാരിക്കുന്നത് അനുചിതമായിരിക്കയില്ലല്ലോ. ലോകപ്രകാരം നോക്കുന്നപക്ഷം അദ്ദേഹം ഒരസാധാരണമനുഷ്യൻ ആയിരുന്നുവെന്ന് നിങ്ങളേവരും സമ്മതിക്കുമെന്ന് നാം വിശ്വസിക്കുന്നു. കണ്ടോ കേട്ടോ അദ്ദേഹത്തെ അറിഞ്ഞിട്ടുള്ള നാനാജാതി മതസ്ഥരായ ഏവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു പരമാർത്ഥമാണിത്. അദ്ദേഹം ഒരു അഗാധ ബുദ്ധിമാനും വലിയ ജ്ഞാനിയും, മഹാപണ്ഡിതനും, ധീരയോദ്ധാവും, അചഞ്ചലഹൃദയനുമായിരുന്നു. എത്രയും വിഷമമേറിയ ഒരു ഘട്ടത്തിൽക്കൂടി വിജയപൂർവ്വം അദ്ദേഹം സഭയെ മുമ്പോട്ടു നയിച്ചു. പരാജയത്തിൽപ്പോലും ധൈര്യസമേതം പോരാടി വിജയം സമ്പാദിച്ചു. അദ്ദേഹത്തിനു സമാനമായി നമ്മുടെ ഇടയിൽ ആരുള്ളൂ? ജീവിച്ചിരുന്നപ്പോൾ അദ്ദേഹം ഒരു സിംഹക്കുട്ടി തന്നെയായിരുന്നു. സ്വതസിദ്ധമായ ഗാംഭീര്യത്തോടും ശോഭയോടും കൂടിത്തന്നെ അദ്ദേഹം ഇപ്പോഴും സ്ഥിതിചെയ്യുന്നു എന്ന് അവിടത്തെ മൃതശരീരം കണ്ടാൽ ആർക്കും തോന്നുകയില്ലയോ?

ബാലസിംഹത്തിനും മുട്ടുണ്ടായേക്കാം. എന്നാൽ അദ്ദേഹത്തിന് ഒരിക്കലും ഒരു കുറവും ഉണ്ടായിട്ടില്ല. എന്തെങ്കിലും ഇല്ലാതിരുന്നു വിഷമിപ്പാൻ അദ്ദേഹത്തിന് ഇടയായിട്ടില്ല. ദൈവത്തെ ആശ്രയിക്കുന്ന നീതിമാന് ഒരിക്കലും മുട്ടുണ്ടാകയില്ലല്ലോ. മരണനിഴലിൻ താഴ്വരയിൽക്കൂടി നടക്കേണ്ടി വന്നപ്പോഴും അദ്ദേഹത്തിന് ആളുകളും പണവും ലോഭം കൂടാതെ ഉണ്ടായിരുന്നു. രോഗക്കിടക്കയിലും ഒരു കുറവും അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നില്ല. എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിൽ ആയിരുന്നു. ചികിത്സയ്ക്കും പരിചരണത്തിനും യാതൊരു കുറവുമില്ലായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാർ തന്നെയാണ് ചികിത്സകൾ നടത്തിയത്. അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. അദ്ദേഹത്തിന് കാണേണ്ടവരും, അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് അദ്ദേഹത്തെ സന്ദർശിച്ചു. മേല്പട്ടക്കാരായ ഞങ്ങളും അനേകം പട്ടക്കാരും സദാ കൂടെയുണ്ടായിരുന്നു. 'കന്തീലാ ശുശ്രൂഷ' നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശുവരയ്ക്കേണ്ട സമയങ്ങളിൽ ഒക്കെയും അദ്ദേഹം തന്നെത്താൻ അപ്രകാരം ചെയ്തു. എന്നു മാത്രമല്ല, ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെതന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ 'റൂശ്മാ' ചെയ്തനുഗ്രഹിച്ചു. മരണശേഷവും അദ്ദേഹത്തിന് എന്തെങ്കിലും കുറവുണ്ടോ? ഒരുവൻ ലോകത്തിൽ എത്ര മഹാനായി ജീവിച്ചാലും അവനുചിതമായ കബറടക്കം ലഭിക്കാതിരുന്നാൽ അവൻ അലസിപ്പോയ ഗർഭപിണ്ഡത്തിനു സദൃശനാണെന്നു മഹാജ്ഞാനിയായ ശലോമോൻ പറഞ്ഞിരിക്കുന്നു. ആകയാൽ യോഗ്യമായ കബറടക്കമെന്നുള്ളതു നിസാരകാര്യമല്ല. നമ്മുടെ ഈ പരിശുദ്ധ പിതാവിന് ആ ഭാഗ്യവും അധീനമായിരിക്കുന്നു. ഇത്രയധികം പട്ടക്കാരും ശെമ്മാശന്മാരും അയ്മേനികളും ഏതെങ്കിലും ഒരു കബറടക്കശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളതായി നമുക്കറിവില്ല. ഇതു സംബന്ധിച്ചുള്ള സന്നാഹങ്ങളും ക്രമീകരണങ്ങളും എത്രയോ ഉപരിയായിരിക്കുന്നു. ഒരു രാജർഷിക്കുചിതമായ വിധം തന്നെ അതും സാധിച്ചിരിക്കുന്നു.

ലോകപ്രകാരം നോക്കുന്നപക്ഷവും അദ്ദേഹം ഒരു മഹാൻ തന്നെയായിരുന്നു. തോൽവികളിൽപോലും നിരാശ കൂടാതെ സധൈര്യം പോരാടി ജയഘോഷം കൊണ്ടിട്ടുള്ളവനാണ്. ഒരു കുറവും അദ്ദേഹം അനുഭവിക്കേണ്ടിവന്നിട്ടില്ല. ആത്മീയപ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കറയും കുറവും ഇല്ലാത്തവനുമായിരുന്നുവെന്നാണ് നമ്മുടെ അഭിപ്രായം. പലർക്കും അത് അറിയുന്നതിനു സാധിച്ചിട്ടില്ല. കാരണം, അദ്ദേഹം അത് അശ്ശേഷം ഭാവിക്കുന്ന ആളല്ലായിരുന്നു എന്നുള്ളതാണ്. നമ്മുടെ കർത്താവ് ഉഗ്രമായി ശപിച്ചിട്ടുള്ള കപടഭക്തിയുടെ നിഴൽ

പോലും അദ്ദേഹത്തിലില്ലായിരുന്നു. നമ്മൾ ആരോടടുത്ത് ഇടപെടുന്നുവോ അവരുടെ ജീവിതരഹസ്യങ്ങൾ നമുക്കു ഗ്രഹിപ്പാൻ സാധിക്കുന്നതാണല്ലോ. നാം ചെറുപ്പംമുതൽ അദ്ദേഹത്തോടുകൂടി താമസിച്ചിട്ടുള്ളവനും അടുത്തു പെരുമാറിയിട്ടുള്ളവനുമത്രേ. ദൈവത്തിന് ഇഷ്ടമുള്ള നടപടികളല്ലാതെ അദ്ദേഹത്തിൻെറ ആത്മീയജീവിതത്തിൽ നാം കണ്ടിട്ടില്ല. ആത്മീയകാര്യങ്ങളിൽ അദ്ദേഹം എത്രയും ക്രമവും നിഷ്ഠയുമുള്ളവനായിരുന്നു എന്നുള്ളതിനു നാം ദൃക്സാക്ഷിയാണ്. നിത്യവുമുള്ള വേദവായന, യാമം തോറും - വിശിഷ്യ പാതിരാത്രിക്കുപോലുമുള്ള നമസ്ക്കാരങ്ങൾ, നോമ്പാചാരണം എന്നിവയൊക്കെയും കഴിഞ്ഞ വെള്ളിയാഴ്ച പ്രഭാതം വരെ അദ്ദേഹം നിർവിഘ്നം അനുഷ്ഠിച്ചുവന്നു. രോഗശയ്യയിലായി സംസാരശക്തി ക്ഷയിച്ചിട്ടും യാമങ്ങളിൽ അദ്ദേഹം കുരിശുവരച്ചു നമസ്കരിക്കുമായിരുന്നു. വിശുദ്ധ സഭയുടെ വിശ്വാസാചാരങ്ങളെപ്പറ്റിയുള്ള അറിവിൽ അദ്ദേഹം അദ്വിതീയനായിരുന്നതുപോലെ തന്നെ അവയുടെ അനുഷ്ഠാനങ്ങളിലും ഒട്ടും പിന്നോക്കമായിരുന്നില്ല. സുറിയാനിഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ അദ്ദേഹത്തെപ്പോലെ ഓർമ്മശക്തിയോടുകൂടിയ പാണ്ഡിത്യം മറ്റാർക്കുള്ളൂ? അദ്ദേഹം ഒരു വലിയ മൽപാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണ്.

അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയനോമ്പിലെ ആദ്യ ശനിയാഴ്ചയായ ഇന്നു - ഭൂലോക മല്പാനായ മാർ അപ്രേമിന്റെ ഓർമ്മ ദിവസമായ ഇന്ന് - മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു. നമ്മുടെ കർത്താവിനുവേണ്ടി രക്തസാക്ഷിമരണം വരിച്ച മാർ തേവോദോറോസ് സഹദായുടെ ഓർമ്മദിനമായ ഇന്ന്, കൊല്ലപ്പെട്ട സഹദ എന്ന പേരിന് അർഹതയില്ലെങ്കിലും അതുപോലുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിക്കയാൽ ഒരു "മൗദ്യോനോ" എന്ന നാമത്തിനു യോഗ്യനായി ത്തീർന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്നു മാത്രവുമല്ല വലിയനോമ്പിൽ ശനി, ഞായർ ഈ ആഴ്ചകൾ ഒഴിച്ചുള്ള ദിവസങ്ങളിൽ വി. കുർബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടു ദിവസങ്ങളിൽ അർപ്പിക്കണമെന്നു നിർബന്ധവുമാണ്. അദ്ദേഹം മരിച്ചുപോയി എന്ന വാർത്ത എങ്ങനെയോ പ്രചരിച്ച മിനിഞ്ഞാന്ന് അദ്ദേഹം കാലം ചെയ്തിരുന്നെങ്കിൽ വി. കുർബാനാനന്തരം സംസ്ക്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനു നഷ്ടപ്പെടുമായിരുന്നു.

അദ്ദേഹത്തിന്റെ വേർപാട് എത്രയും ശാന്തമായിരുന്നു. യാതൊരു ചേഷ്ടയോ ഗോഷ്ടിയോ കൂടാതെ നാഴികമണിയുടെ പെൻഡുലം ചലനരഹിതമായിത്തീരുന്നതുപോലെയാണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. പ്രാർത്ഥനയുടെ അവസാനം വിശ്വാസപ്രമാണം ചൊല്ലിത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക് മ്ശിഹാ തമ്പുരാൻ ലോകരക്ഷയ്ക്കുവേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്രപ്രാപിച്ചു.

കൂടാതെ ഒരാൾ മരിച്ചാൽ അതിന്റെ മൂന്ന്, ഒൻപത്, മുപ്പത് എന്നീ ദിവസങ്ങളിൽ ആ ആൾക്കുവേണ്ടി വി. ബലി അർപ്പിക്കണമെന്നാണല്ലോ സഭയുടെ കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലം ചെയ്തതുകൊണ്ട് മേൽപ്പറഞ്ഞ മൂന്നു ദിവസങ്ങളിലും സകല പള്ളികളിലും കുർബ്ബാനയിൽ അദ്ദേഹത്തെ ഓർക്കുന്നതിനു സൗകര്യമുണ്ടായിരിക്കുന്നു. ഇവയൊക്കെയും അത്ഭുതകരമല്ലയോ? ദൈവത്തിന്റെ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണു തിരിച്ചറിയേണ്ടത്. ആകയാൽ അദ്ദേഹത്തിന്റെ മരണംമൂലം സഭയ്ക്ക് വലിയ ഒരു പുണ്യവാളൻ നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്നു നമ്മിൽനിന്ന് പിരിഞ്ഞുപോയിരിക്കുന്നു. നമ്മുടെ വലിയ മെത്രാപ്പോലീത്താ ഇന്നു കാലം ചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവ് ഇന്ന് എടുത്തുകൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും യിസ്രായേലിൽ ഒരു വലിയ രാജാവ് ഇന്നു വീണിരിക്കുന്നു. അവർക്കെന്നപോലെ നമുക്കും ഇതൊരു സന്താപദിനമാണ്. ഇതുവരെ അദ്ദേഹം നാമേവരെയും തന്റെ ചിറകുകളിൻകീഴിൽ കാത്തുകൊണ്ടു. അദ്ദേഹം നമ്മോടു സഹതാപമുള്ളവനാകയാൽ ദൈവസന്നിധിയിൽ നമുക്കുവേണ്ടി മുട്ടിപ്പായി മദ്ധ്യസ്ഥത നടത്തുമെന്നു നമുക്കു സമാശ്വസിക്കാം. നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലുതാണല്ലോ. അദ്ദേഹം ഏതെല്ലാം തത്വങ്ങളെയും പ്രമാണങ്ങളെയും മുൻ നിർത്തി പോരാടിയോ, അവയെ സംരക്ഷിച്ചുപോകേണ്ട കടമ നാമേവർക്കുമുണ്ട്. "നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എന്റെ കല്പനകൾ അനുഷ്ഠിപ്പിൻ" എന്ന് നമ്മുടെ കർത്താവ് ശിഷ്യന്മാർക്ക് കൊടുത്ത അന്ത്യസന്ദേശപ്രകാരം നമ്മുടെ ഈ വലിയ മെത്രാച്ചനോടു നമുക്കുള്ള സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തേണ്ടത് അദ്ദേഹത്തിന്റെ ആദർശങ്ങളിൽ നിന്ന് വ്യതിചലിക്കാതെ ധൈര്യസമേതം പുരോഗമനം ചെയ്യുന്നതിലായിരിക്കണം എന്നു നാം നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഒരാശ്വാസം നമുക്കുണ്ട്. "ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. ആയതു നീതിയുടെ ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു തരും" എന്നു പൗലൂസ് ശ്ലീഹാ തന്നെക്കുറിച്ചുതന്നെ പറഞ്ഞിരിക്കുന്ന വചനം നമ്മുടെ ഈ വിശുദ്ധ പിതാവിനെപ്പറ്റി എത്രയും ചേർച്ചയായിരിക്കുന്നുവെന്നതു തന്നെ. അദ്ദേഹം നമുക്കുവേണ്ടി പ്രാർത്ഥിക്കും; നമുക്ക് അദ്ദേഹത്തിനുവേണ്ടി അപേക്ഷിക്കാം. "നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ" എന്നരുളിച്ചെയ്തിട്ട് അദ്ദേഹം നമ്മോട് യാത്രപറയുവാൻ പോകുന്നു. ഞങ്ങളുടെ "വിശുദ്ധ പിതാവേ, സമാധാനത്താലെ പോവുക" എന്ന വചനത്താൽ നമുക്ക് അദ്ദേഹത്തോട് യാത്രപറയാം. ബാലസിംഹത്തെപ്പോലെ ഇവിടെ ഇരിക്കുന്ന ഇദ്ദേഹം സിംഹക്കുട്ടിയെപ്പോലെ ഉണർന്നെഴുന്നേൽക്കും. "വിശുദ്ധ ഭൃത്യാ, നീ യോഗ്യമായി പ്രവർത്തിച്ചു; നിന്റെ യജമാനന്റെ സന്തോഷത്തിലേക്ക് പ്രവേശിക്ക" എന്ന ഇമ്പകരമായ ശബ്ദം കേൾപ്പാൻ ആ ന്യായവിധി ദിവസത്തിൽ ദൈവം അദ്ദേഹത്തിന് ഇടയാക്കട്ടെ. ആ ദിവസത്തിൽ അഭിമുഖമായി കാണുന്നതിനും കർത്തൃസന്നിധിയിൽ കരുണ കണ്ടെത്തുന്നതിനും അദ്ദേഹത്തിനും നമുക്കും സംഗതിയാകുവാൻ പ്രാർത്ഥിപ്പിൻ. ■





# ദയായാനം

## ഒരു അതിജീവന യാത്ര

■ ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

പാലായിലെ പൂവരണി ഗ്രാമത്തിൽ ജനിച്ച് ഭാരതത്തിന്റെ വടക്കൻ സംസ്ഥാനങ്ങളിലൂടെ സഞ്ചരിച്ച് ഇടം നഷ്ടപ്പെട്ടവന്റെ ശബ്ദമായി മാറി വീണ്ടും കേരളത്തിന്റെ വടക്കിൽ ജില്ലയായ കാസർകോഡ് തന്റെ പ്രവർത്തനമണ്ഡലം ഉറപ്പിക്കുവാൻ ദയാബായി തീരുമാനിക്കുന്നത് ചില ഉറച്ച ബോധ്യങ്ങളുടെ അടിസ്ഥാനത്തിലാണ്. തോട്ടം മേഖലയുടെയും കാലാകാലങ്ങളിൽ മാറി മാറി വരുന്ന സർക്കാരുകളുടേയും അതിലുപരി കീടനാശിനി വ്യവസായങ്ങളുടെയും ലാഭക്കൊതിയുടെ ഫലമായി നരകയാതന അനുഭവിക്കുന്ന ഒരു സമൂഹത്തിന്റെ പുനരുദ്ധാരണത്തിന് വേണ്ടി നിലകൊള്ളുക എന്നതായിരുന്നു ആ ഉറച്ച ബോധ്യം. നിരവധി തവണ മാധ്യമങ്ങളിലൂടെ പുറംലോകമറിഞ്ഞ എൻഡോസൾഫാൻ ഇരകൾ വാർത്തകൾക്കും ചർച്ചകൾക്കും അപ്പുറം എങ്ങും എത്തുന്നില്ല എന്ന സത്യം ഇന്നും നില നിൽക്കുന്നു 22 വർഷത്തിലധികം പതിനയ്യായിരിത്തോളം ഏക്കർ തോട്ടങ്ങളിൽ ഹെലികോപ്റ്ററുകളിൽ ഒഴിച്ച എൻഡോസൾഫാൻ എന്ന മാരക വിഷം തോട്ടത്തിലെ കീടനാശിനികളെ മാത്രമല്ല ആ നാടിന്റെ കുരുന്നുകളെ കൂടി കൊല്ലാതെ കൊന്നു. കളിച്ചിരിയോടെ ഓടിനടക്കേണ്ട, പ്രായത്തിൽ ഒരു വീടിന് അത്താണി ആകേണ്ട പ്രായത്തിൽ ഒരു കൈ കുഞ്ഞിനെപ്പോലെ പരിചരിക്കപ്പെടുന്ന നൂറുകണക്കിന് കുഞ്ഞുങ്ങളാണ് കാസർഗോഡൻ ഗ്രാമങ്ങളിൽ ഇന്നും ഉള്ളത്. എൻഡോസൾഫാൻ നിരോധനം. നഷ്ടപരിഹാരം, പുനരധിവാസം തുടങ്ങി വ്യാജ വാഗ്ദാനങ്ങളുടെ വാർഷികം മാത്രം ആഘോഷിക്കാൻ വിധിക്കപ്പെട്ട ഒരു കൂട്ടം അമ്മമാർ 2014 മുതൽ അധികാര കേന്ദ്രത്തിനു മുന്നിൽ നടത്തുന്ന പട്ടിണി സമരങ്ങളും പ്രതിഷേധങ്ങളും ദയാബായിയിലൂടെ വീണ്ടും ശക്തിയാർജ്ജിക്കുകയാണ് ഈ വാഗ്ദാനങ്ങളുടെ പ്രവർത്തി പഥം സ്വപ്നം കാണുന്ന ഒരു കൂട്ടം കുരുന്നുകൾക്ക് മുമ്പിലാണ് വികസനത്തിന്റെ കൊട്ട സർക്കാരുകൾ തുറക്കുന്നത്. കാസർഗോഡ് അമ്മമാർ കേരളത്തോട് ഉയർത്തുന്ന ചില ചോദ്യങ്ങൾ 2019 ഫെബ്രുവരി മാസത്തിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ നമുക്ക് വായിക്കാൻ സാധിക്കും.

പേറ്റു നോവ് അറിഞ്ഞു പെറ്റതിനെ ഒന്ന് തൊടാൻ പോലും ആകാതെ മാസങ്ങളോളം ഐസിയുവിന്റെ കണ്ണാടിയിലൂടെ നോക്കി നിന്നിട്ടുണ്ടോ?

നെഞ്ചു വിങ്ങുമ്പോൾ മുലപ്പാൽ ആശുപത്രിയിലെ വാഷ്ബേസിനിൽ ഒഴുക്കി കളഞ്ഞിട്ട് ഉണ്ടോ?

ചോറു വാരി ഊട്ടേണ്ടതിനെ ഏഴാം വയസ്സിലും റാഗി കുറുക്കും സിർലാക്കും കലക്കി ഊട്ടുന്നുണ്ടോ?

കുഞ്ഞിനെ ഓപ്പറേഷന് കൊണ്ടുപോകുമ്പോൾ ആശുപത്രി വരാന്തയിൽ ഒറ്റയ്ക്ക് നിസ്സഹായയായി നിന്നിട്ടുണ്ടോ?

ഹോസ്പിറ്റൽ ബില്ല് അടയ്ക്കാൻ ഒരു വഴിയും കാണാതെ പൈസക്ക് നെട്ടോട്ടം ഓടിയിട്ടുണ്ടോ?

കടം ചോദിക്കും എന്ന് ഭയന്ന് ബന്ധുക്കൾ അകലം പാലിച്ചിട്ടുണ്ടോ?

തന്റെ കുഞ്ഞ് എന്നെങ്കിലും ഒരിക്കൽ അമ്മയെന്നു വിളിക്കുമെന്ന പ്രതീക്ഷയോടെ കാത്തിരുന്നിട്ടുണ്ടോ?

ഈ ചോദ്യങ്ങൾക്ക് ഒരു ക്രിസ്ത്യാനി എന്ന നിലയിലും ഒരു മനുഷ്യനെന്ന നിലയിലും നമ്മുടെ ഉള്ള് പൊള്ളിക്കേണ്ട ചോദ്യങ്ങളാണ്. ഇവിടെയാണ് സഭകളുടെ ദൗത്യം വെളിപ്പെടുത്തേണ്ടത് ഒരു വശത്ത് അധികാരവും പണവും കുന്നു കൂടുമ്പോഴും, മറുവശത്ത് പട്ടിണി കോലങ്ങളും രോഗികളും പെരുകുന്നു എന്ന യാഥാർത്ഥ്യം ഉൾക്കൊള്ളണം. നൂറ്റാണ്ടുകളുടെ ചരിത്രം പറയുന്ന ക്രിസ്ത്യൻ സഭകളുടെ വലിയ ഇടപെടലുകൾ കാസർഗോടൻ ഉൾഗ്രാമങ്ങളിൽ കാണുവാൻ സാധിക്കുന്നില്ലയെന്നത് ഖേദകരമാണ്. (ഓർത്തഡോക്സ് സഭയുടെ പ്രവർത്തന സാന്നിധ്യം അവിടെ ഉണ്ടെന്നുള്ളത് വിസ്മരിക്കുന്നില്ല).

ഇന്ത്യയിലും വിദേശങ്ങളിലുമുള്ള വിദഗ്ധ ഡോക്ടർമാർ അടക്കം ഗവേഷണം നടത്തിയതിന്റെ ഫലമായ് എൻഡോസൾ ഫാൻ പാർശ്വഫലങ്ങളും ആയി പ്രദേശങ്ങളിലെ കുഞ്ഞുങ്ങൾ ജനിതകവൈകല്യം ഉള്ളവരായി ജനിക്കുന്നു എന്ന് പറയുമ്പോഴും ഭരണകൂടം പറഞ്ഞുവയ്ക്കുന്നത് പത്ത് ദിവസം കലക്കി വെച്ചാൽ വെള്ളം ആകുന്ന മരുന്ന് മാത്രമാണ് എൻഡോസൾഫാൻ എന്നാണ്. സർക്കാരുകളുടെ ഇരട്ടത്താപ്പ് ഇവിടെയും അവസാനിക്കുന്നില്ല 1905 പേരുകളുടെ ലിസ്റ്റ് അധികാരികളുടെ മേശകളിൽ എത്തിയപ്പോൾ 287 പേർ മാത്രമായി മാറി. ഈ അമ്മമാരുടെ സഹനസമരം വീണ്ടും ശക്തിപ്പെടുകയാണ് ഈ ശബ്ദങ്ങൾക്ക് അർഹമായ പരിഗണന ലഭിക്കാത്തിടത്തോളം കാലം നാം കെട്ടിപ്പൊക്കുന്ന വികസനങ്ങളും വളർച്ച തോതുകളും കേവലം ജലരേഖകൾ ആയി മാത്രം അവശേഷിക്കും 2011-ൽ ഇന്ത്യയുടെ പരമോന്ന കോടതി വിധിയിലൂടെ നിരോധിക്കപ്പെട്ട കീടനാശിനികൾ അധികാരികളുടെ മൗനസമ്മതത്തോടെ വീണ്ടും പുതിയ കുപ്പിയിലെ പഴയ വീഞ്ഞ് എന്നപോലെ കമ്പോളങ്ങളിൽ ഇടം പിടിക്കുകയാണ്. അർഹമായ നഷ്ടപരിഹാരം നൽകണമെന്ന കോടതി വിധിയും അട്ടിമറിക്കപ്പെടുന്നു. ദുരിതബാധിതർക്ക് സർക്കാരുകൾ പ്രഖ്യാപിക്കുന്ന നഷ്ടപരിഹാരം








തുടങ്ങി പുനരധിവാസം വരെ ചുവപ്പു നാടയിൽ കുടുങ്ങികിടക്കുന്നു. നിരവധി തവണ മുഖ്യമന്ത്രിമാർക്ക് മുന്നിൽ ഈ അമ്മമാർ സങ്കട ഹർജിയുമായി കാസർകോട്ടു നിന്ന് തിരുവനന്തപുരത്ത് വന്നിട്ടും അതെല്ലാം കേവലം പത്ര വാർത്തകളിൽ മാത്രം ചുരുക്കപ്പെട്ടു പോകുന്നു. കേവലം സമരം മാത്രമായി കാണാതെ ജീവിക്കുവാനുള്ള അവകാശത്തിനുവേണ്ടി ഒരു ദേശം നടത്തുന്ന മുറവിളിയായി ഈ സമരത്തെ കാണാം.

*(സോപാന ഓർത്തഡോക്സ് അക്കാദമിയിൽ കരുണയുടെയും ആർദ്ര സ്നേഹത്തിന്റെയും ഒരു റിപ്പബ്ലിക് എന്ന വിഷയത്തിൽ ദയാബായി നടത്തിയ പ്രഭാഷണത്തിൽ നിന്നും)* ■



ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതിയെന്നു പാടിയ വലിയ തിരുമേനി തൊണ്ണൂറ്റിയാറാം വയസിൽ കർത്താവിനോടു ചേർന്നിട്ട് 2020 ഫെബ്രുവരി 16 ന് എട്ടുവർഷം തികയുന്നു. തിരുമേനി സ്വർഗ്ഗീയനായ ശേഷം ലോകത്താകമാനവും നമ്മുടെ ചുറ്റുപാടും ഓരോ സംഭവങ്ങളും നടക്കുമ്പോൾ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഉണ്ടായിരുന്നു എങ്കിൽ എങ്ങനെ പ്രതികരിക്കുമായിരുന്നു എന്നു പലരും ചോദിക്കുന്നു. സത്യത്തിൽ സമൂഹത്തിലും സഭയിലും ഉണ്ടാകുന്ന ഓരോ വിഷയത്തേയും കണ്ടില്ലെന്നു നടിച്ചു ജീവിക്കാൻ തിരുമേനിക്ക് ആവില്ലായിരുന്നു. തീർച്ചയായും സ്നേഹനിർഭരമായും ലളിതമായും അദ്ദേഹം ചുറ്റുപാടുമുള്ള എല്ലാ വിഷയത്തിലും ഇടപെടുമായിരുന്നു. ആദ്യം വേദപുസ്തകം തുറന്ന് ഒരു വേദഭാഗം കണ്ടെത്തി പ്രതികരിക്കേണ്ട വിഷയത്തിന് ഒരു വേദപുസ്തക അടിത്തറ കണ്ടെത്തുന്നു. അത് പ്രസംഗിച്ചും പറഞ്ഞും തീരുന്നതിന് മുൻപ് ആ വിഷയത്തിൽ തനിക്ക് ചെയ്യാനുള്ളത് കൂടി ഏറ്റെടുത്ത് ചെയ്യുവാൻ ബദ്ധശ്രദ്ധനായിരുന്നു. ദൈവിക അനുരഞ്ജനത്തിന്റെയും ക്രൈസ്തവ ധാർമ്മികതയുടെയും ആൾരൂപമായ ആ മനുഷ്യ സ്നേഹിയെ അപ്രായോഗികനായി ചിലരെങ്കിലും കരുതിയിരുന്നു. അസഹിഷ്ണുതയുടെ ഈ കാലഘട്ടത്തിൽ സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ക്രൈസ്തവ പതാകയുമായി മദ്ധ്യത്തിൽ നിൽക്കാൻ ഇന്ന് ആളുകൾ ഇല്ല. അതു തന്നെയാണ് തിരുമേനി മൺമറഞ്ഞതിന്റെ സ്നേഹസ്മരണ ഉണർത്തുന്ന വലിയ നഷ്ടബോധം.

### സ്നേഹത്തിലുറച്ച സാഹോദര്യം

സ്നേഹം, വിശ്വാസം, പ്രത്യാശ ഇവയിൽ വലുത് സ്നേഹമാണ്. അതുകൊണ്ടുതന്നെ സ്നേഹത്തിലധിഷ്ഠിതമായ ഒരു വേദശാസ്ത്രം സഭയിലും സമൂഹത്തിലും പ്രബലമാകണമെന്നു തിരുമേനി അതിയായി ആഗ്രഹിച്ചു. തിരുമേനിയുടെ ജീവിത സായാഹ്നത്തിൽ ഏറ്റവും അധികം പഠിപ്പിച്ചതും പറഞ്ഞതും സ്നേഹത്തിന്റെ ഏക മതത്തെക്കുറിച്ചാണ്. മതബഹുലമായ നമ്മുടെ ഭാരതത്തിൽ സർവ്വ മതസ്ഥരും ഏകോദര സഹോദരങ്ങളായി ജീവിക്കുക എന്നത് ഇന്ന് വലിയ പ്രാധാന്യം അർഹിക്കുന്ന കാലഘട്ടമാണ്. വർഷങ്ങൾക്ക് മുൻപ് ത്രിയേക ദൈവം എല്ലാവർക്കും ദൈവം ഹിന്ദുവിനും മുസൽമാനും എന്ന് എഴുതുകയും പാടുകയും ചെയ്ത തിരുമേനി ത്രിത്വ വിശ്വാസത്തിലധിഷ്ഠിതമായ മനുഷ്യസ്നേഹവും സാമൂഹ്യ നീതിയിൽ പ്രകടമാകുന്ന ദൈവ വിശ്വാസവും ജനഹൃദയങ്ങളിൽ ഊട്ടി ഉറപ്പിക്കുവാൻ വളരെ അധികം പരിശ്രമിച്ചു. തിരുമേനിയെ സംബന്ധിച്ചിടത്തോളം ദൈവം മനുഷ്യന്റെ വെറും വിശ്വാസമല്ലായിരുന്നു. കർത്താവിനെ ക്രൈസ്തവരുടെ മാത്രം പ്രത്യാശയുടെ സൃഷ്ടിയായിട്ടല്ല കണ്ടത്. ദൈവം സ്നേഹം തന്നെയാണെന്ന് അർത്ഥശങ്കയ്ക്ക് ഇടയില്ലാത്ത വിധം ക്രിസ്തുവിലൂടെ വരച്ചുകാട്ടിയതിനെ തിരുമേനി തന്റെ ജീവിതത്തിലൂടെ ആഘോഷിക്കുകയായിരുന്നു. എല്ലാ മതത്തിൽ പെട്ട വിശ്വാസികളേയും സ്നേഹത്തിൽ ഉറപ്പിക്കുന്ന ഒരു സാർവ്വലൗകിക സാഹോദര്യം രൂപപ്പെടുത്തുക എന്നത് തന്റെ മഹത്തായ ലക്ഷ്യമായി അദ്ദേഹം ഹൃദയത്തിൽ താലോലിച്ചു. അതിനായി അദ്വൈത ദൈവശാസ്ത്രം രൂപപ്പെടുത്തുവാൻ ശ്രമിച്ചു. സാഹോദര്യ

# സ്നേഹസ്മരണ

## ദൈവസ്നേഹിയായ മാർ ഒസ്താത്തിയോസ് തിരുമേനി

■ ഫാ. അലക്സാണ്ടർ എബ്രഹാം, നിരണം (സഭാ വർക്കിംഗ് കമ്മറ്റിയംഗം)

ത്തിന്റെ സ്നേഹവെളിച്ചത്തിൽ മാത്രമേ മനുഷ്യസമൂഹവും അവർ അധിവസിക്കുന്ന ഭൂമിയും അടുത്ത തലമുറയ്ക്ക് കൈമാറാനാകു എന്ന സത്യം ഇന്ന് പകൽ പോലെ വ്യക്തമാണ്. വെറുപ്പും വിദ്വേഷവും കൈയൂക്കും താൻപോരിമയും മുഖമുദ്രയാക്കിയ ഒരു ജീവിത ശൈലിയിൽ നിന്ന് സ്നേഹവും പരസ്പര വിശ്വാസവും അതിജീവന മന്ത്രമായി കണ്ട് സാഹോദര്യം ലക്ഷ്യമാക്കി നീങ്ങുന്ന സമൂഹസൃഷ്ടിയാണ് ഈ കാലഘട്ടത്തിന്റെ ആവശ്യമെന്ന് സ്വർഗ്ഗീയനായ മാർ ഒസ്താത്തിയോസ് തിരുമേനി നമ്മെ ഓർമ്മിപ്പിക്കുന്നു.

### അത് കർത്താവാകുന്നു

വലിയ തിരക്കുകളുടെ ലോകത്താണ് നമ്മൾ ജീവിക്കുന്നത്. സമ്പത്തിന്റെ അടിസ്ഥാനത്തിൻ പുരോഗതി മാത്രം ലക്ഷ്യം വെച്ചുള്ള നെട്ടോട്ടമാണ് ലോകത്തെമ്പാടും. നവ മാദ്ധ്യമങ്ങളും യുവതലമുറയും തിരക്കിന്റെയും ധനത്തിന്റെയും ക്ഷണഭംഗുരമായ സുഖസൗഖ്യങ്ങളുടെയും പിന്നാലെ പായുകയാണ്. സ്വന്തം ചെറിയ നേട്ടങ്ങളിൽ പോലും വലിയ അഭിമാനവും വ്യാപക പരസ്യവും നല്കാൻ യാതൊരു മടിയുമില്ല. മറ്റുള്ളവരുടെ ചെറിയ തെറ്റുകൾ പോലും പർവ്വതീകരിക്കുവാനും എന്നാൽ മറ്റുള്ളവരുടെ ഉയർച്ചയിൽ സന്തോഷിക്കുവാനും അഭിനന്ദിക്കുവാനും ഇക്കൂട്ടർ മടിക്കുകയാണ്. അവിടെയാണ് തന്റെ ജീവിതവും ദർശനങ്ങളും നേട്ടവും കോട്ടവുമല്ല 'അതു കർത്താവാകുന്നു' എന്ന ഒറ്റ ഉത്തരത്തിൽ (യോഹ. 21:7) തിരുമേനി സംക്ഷേപിക്കുന്നത്. എന്റെ പഠനത്തിനും എന്റെ ജീവിതത്തിന്റെ ഓരോ ഘട്ടത്തിലും അനേകർ എന്നെ സഹായിച്ചിട്ടുണ്ടെന്നും എന്റെ സ്വന്തമെന്നു പറയാൻ ഒരു സെന്റ് ഭൂമി പോലും ഇല്ലെന്ന് പറയുവാനും തന്റെ പ്രസംഗം പൂർണ്ണമായും പ്രയോഗത്തിൽ വരുത്താൻ കഴിഞ്ഞിട്ടില്ലെന്നും തിരുമേനി ആത്മാർത്ഥമായി പറയുമായിരുന്നു. സമൂഹത്തോടുള്ള കടപ്പാടിനെ മുഖ്യമായും ദരിദ്രരോടുള്ള ക്രൈസ്തവ മനോഭാവമായി അദ്ദേഹം കണ്ടു. തനിക്ക് വീട്ടി തീർക്കാനുള്ള ബാധ്യത പാവങ്ങൾക്കു ചെയ്യാനുള്ള സേവനമായിട്ടണദ്ദേഹം കണ്ടത്. അതിനായി സ്വന്ത ജീവിതത്തിൽ ആർഭാടങ്ങൾ ഒഴിവാക്കി ലളിതമായ ജീവിതം തിരഞ്ഞെടുത്തു. സാമൂഹിക നീതി പ്രസംഗിക്കുവാനുള്ള ഇടം മാത്രമല്ല ഇടവക എന്നും അതു പ്രാവർത്തികമാക്കുന്ന ശക്തികേന്ദ്രമായിരിക്കണം ഓരോപള്ളികളെന്നും തിരുമേനി ഉത്ബോധിപ്പിച്ചു. പള്ളികളെ കുറിച്ചുള്ള തിരുമേനിയുടെ കാഴ്ചപ്പാടുകൾ ഇന്ന് പലരും മറന്ന്, പള്ളികൾ ആഘോഷത്തിനും ആർഭാടത്തിനുമുള്ള വേദിയാക്കി മാറ്റുന്നു. തിരുമേനി ഒരു പള്ളിയിൽ ചെന്നാൽ ആദ്യം ആവശ്യപ്പെടുന്നത് മിഷൻ പ്രവർത്തനത്തിനുള്ള പിന്തുണയും കൈത്താങ്ങുമാണ്. അത് സമ്പത്തായോ മനുഷ്യ പ്രയത്നമായോ നല്കുവാൻ തിരുമേനി ആവശ്യപ്പെടുമായിരുന്നു. പിന്നെ പാവങ്ങളോടുള്ള ദൈവത്തിന്റെ കരുതലിനെ സഭയായി ഏറ്റെടുക്കുന്നത് മിഷൻ പ്രവർത്തനമായി തിരുമേനി പഠിപ്പിക്കുമായിരുന്നു. വീടില്ലാത്തവർക്ക് വീടും പെൺകുഞ്ഞുങ്ങൾക്ക് വിവാഹ സഹായവും കുഞ്ഞുങ്ങൾക്ക് പഠന സഹായവും മറ്റു ചെയ്യേണ്ടത് ഓരോ ഇടവകയുടെയും ഔദാര്യമല്ല കർത്തവ്യം തന്നെയാണെന്ന് പഠിപ്പിച്ചു. കൂടാതെ ഭാരതം മുഴുവനും സുവിശേഷീകരിക്കുവാൻ വലിയ ഇടവകകൾ മിഷണറിമാരെ സ്വന്തം ചെലവിൽ അയയ്ക്കണമെന്ന് തിരുമേനി കല്പിച്ചിട്ടുണ്ട്. തിരുമേനിയുടെ ഇടവകയെ കുറിച്ചുള്ള ദർശനത്തിൽ തൊഴിൽ പരിശീലനം നേതൃത്വപരിശീലനം കർഷകർക്കും തൊഴിൽ സംരംഭങ്ങൾക്കും ലോൺ തുടങ്ങിയ ആശയങ്ങൾ ആവർത്തിച്ച് പറയുമായിരുന്നു. നിർദ്ധനരായ കുട്ടികളെ താമസിപ്പിച്ച് നല്ല വിദ്യാഭ്യാസം കൊടുത്ത് അവരെ സമൂഹത്തിന്റെ മുഖ്യധാരയിൽ കൊണ്ടുവരുന്നതിനെ തിരുമേനി വളരെ അധികം പ്രോത്സാഹിപ്പിച്ചു. എന്നാൽ അംബരചുംബികളായ ദേവാലയങ്ങൾ പണിയുന്നതും പള്ളികൾ പൊളിച്ചു പണിത് ധൂർത്ത് കാട്ടുന്നതും തിരുമേനി ഇഷ്ടപ്പെട്ടില്ല. അതായത് ആരാധനയ്ക്കും സേവന പ്രവർത്തനങ്ങൾക്കും മുൻതൂക്കം നല്കുന്ന ഇടവകകളെയാണ് തിരുമേനി സ്വപ്നം കണ്ടിരുന്നത്. ഓരോ ഇടവകയും അതു കർത്താവാണെന്ന സന്ദേശം ലോകത്തിനു നല്കണം. സമ്പത്തിന്റെ ആധിക്യത്താൽ മതിമറന്ന് മിനാരങ്ങളും കൊത്തുപണികളും വിജയ സ്തംഭങ്ങളും പണിതുയർത്തുന്നതു കൊണ്ട് ക്രിസ്തുവിനെ മറ്റുള്ളവർക്ക് കാണിച്ചു കൊടുക്കാനാവില്ല. ദൈവത്തിങ്കലേക്ക് തിരിയുക എന്നു വിളിച്ചു പറയുന്ന ഒരു ശബ്ദം അതായിരുന്നു മൺമറഞ്ഞിട്ടും നിലക്കാത്ത മാർ ഒസ്താത്തിയോസിന്റെ ജീവചൈതന്യം. അസമാധാനത്തിന്റെയും ദാരിദ്ര്യത്തിന്റെയും യുദ്ധഭീഷണിയുടെയും അസഹിഷ്ണുതയുടെയും വിവേചനങ്ങളുടെയും ഈ കാലഘട്ടത്തിൽ ദൈവത്തിനു വേണ്ടി മദ്ധ്യത്തിൽ ആരു നില്ക്കും. ഭൂമിക്കും സ്വർഗ്ഗത്തിനും മദ്ധ്യേ നാട്ടിയ കുരിശിൽ കർത്താവിനെ കാട്ടി കൊടുത്ത ഒരു തലമുറയുടെ ഗൃഹാതുരതയായി തിരുമേനി മാറുകയാണോ?.

### മാറുന്ന ലോകത്തിൽ മാറ്റമില്ലാത്ത മാതൃക

ഒരേ സമയം സ്വന്തം അഭിപ്രായത്തിൽ ഉറച്ചു നില്ക്കുകയും എന്നാൽ പൊതുവായി രൂപപ്പെടുന്ന അഭിപ്രായങ്ങളോട് സമരസപ്പെട്ടും നന്മയ്ക്കും സമാധാനത്തിനും പക്ഷം പിടിക്കുന്ന തിരുമേനിയുടെ സ്വഭാവത്തിന്റെ ഉത്തമമാതൃക ഇന്ന് വളരെ വിരളമായി മാത്രം കണ്ടു വരുന്ന സവിശേഷതയാണ്. തനിക്ക് പറയാനുള്ളത് ഒരു മടിയും കൂടാതെ പറയേണ്ടിടത്തു പറയാനും എന്നാൽ മറിച്ചൊരു പൊതു തീരുമാനമുണ്ടായാൽ മുനി സദൃശ്യമായ മൗനം പാലിക്കുന്നതുമായ ഒസ്താത്തിയോസ് തിരുമേനി സഭയുടെ അമൂല്യമായ രത്നം തന്നെയായിരുന്നു. ഇന്ന് ഇടവകയിലും സമൂഹത്തിലും സഭയിലും നഷ്ടപ്പെട്ടു പോയത് പിൻവാങ്ങുവാനും മറ്റുള്ളവരുടെ അഭിപ്രായത്തെ മാനിക്കുവാനുമുള്ള മനഃശക്തിയാണ്. തോൽവി തോൽവിയായി അംഗീകരിക്കുവാനോ വിജയത്തിൽ പരാജിതനെ കൂടി ചേർത്തു നിർത്തി ആഘോഷിക്കാനോ

ഉള്ള ആർജ്ജവത്വം നഷ്ടമായ സമൂഹം. അവിടെയാണ് പുണ്യ ശ്ലോകനായ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് വേറിട്ട മനുഷ്യനാകുന്നത്. ഗുരുവായും വേദശാസ്ത്രജ്ഞനായും വളരുന്നത്. സമൂഹത്തിൽ ഇന്നു കാണുന്ന പലതരം വലിപ്പചെറുപ്പങ്ങൾക്കും അസമാധാനങ്ങൾക്കും അസന്തുഷ്ടികൾക്കും നിരാശകൾക്കും പരിഹാരം യേശുക്രിസ്തുവാകുന്നു. ക്രിസ്തു നിന്നതുപോലെ ആർ നമുക്കു വേണ്ടി നില്ക്കും. മൂല്യങ്ങളുടെ സംരക്ഷകനായി ആക്രമിക്കപ്പെടുന്നവരുടെ രക്ഷക്കായി നമ്മുടെ അമ്മമാരുടെയും സഹോദരികളുടെയും പെൺമക്കളുടെയും സുരക്ഷക്കായി ആർ നമ്മേ നയിക്കും? ആര് നമ്മുടെ മാതൃകയായി മുമ്പിൽ നില്ക്കും? ഇത് എന്നും മാർ ഒസ്താത്തിയോസ് തിരുമേനി ചോദിച്ച ചോദ്യമായിരുന്നു. അതു കൊണ്ടാണ് യഹസ്ക്കിയേൽ പ്രവാചകനെ ഉദ്ധരിച്ച് പലപ്പോഴും തിരുമേനി പ്രസംഗിച്ചിരുന്നത് ഒരു വട്ടം കൂടി ഓർമ്മിക്കേണ്ടത്. "ഞാൻ ദേശത്തെ നശിപ്പിക്കാതവണ്ണം അതിന് മതിൽ കെട്ടി എന്റെ മുമ്പാകെ നടുവിൽ നിൽക്കേണ്ടതിന് ഒരു പുരുഷനെ ഞാൻ അവരുടെ ഇടയിൽ അന്വേഷിച്ചു. ആരേയും കണ്ടില്ല" (യഹ. 22:30). അതെ, നമുക്കു വേണ്ടി ആര് നടുവിൽ നിൽക്കും എന്നു തിരുമേനി നമ്മോട് ചോദിച്ച ചോദ്യം ഇന്നും പ്രസക്തമാണ്. കുഞ്ഞുങ്ങൾക്ക് നല്ല മാതൃകയാക്കാവുന്നതും മാതാപിതാക്കന്മാർക്ക് അനുകരിക്കാവുന്നതും ആത്മീയ സാമൂഹിക നേതാക്കൾക്ക് മാതൃകയാക്കാവുന്നതുമായ ആരെങ്കിലും ഒക്കെ ഉണ്ടെങ്കിലേ സഭയുടെ ദൈവ രാജ്യ കല്പനകൾ സഫലമാകുകയുള്ളൂ.

**ഉപസംഹാരം**

സ്നേഹത്തേക്കാൾ വലിയ പ്രയോഗികത ലോകത്തില്ലെന്ന് പഠിപ്പിച്ച യേശു തമ്പുരാന്റെ ജീവിത മാതൃക പിൻതുടരുവാൻ ആഗ്രഹിക്കുന്നവരാണ് ക്രൈസ്തവർ. പക്ഷേ ജീവിതത്തിലെ ചില ദുർഘട സന്ധികളിൽ എങ്ങനെ തീരുമാനങ്ങൾ എടുക്കും എന്നു ചിന്തിക്കുമ്പോൾ ആത്മീയരായ മനുഷ്യർ പോലും ദൈവാശ്രയം നഷ്ടപ്പെട്ട തീരുമാനങ്ങളാൽ ചഞ്ചലചിത്തരാകാറുണ്ട്. നിരന്തരമായ പ്രാർത്ഥനയും വേദപുസ്തക പഠനവും യഥാർത്ഥമായ ക്രൈസ്തവ മാതൃക എന്താണെന്ന് വഴികാട്ടിത്തരുമെന്നു ഒസ്താത്തിയോസ് തിരുമേനി പഠിപ്പിക്കുന്നു. സ്വന്തം ശരീര രക്തങ്ങൾ പങ്കിട്ടു നല്കിയ യേശുവിനെ നോക്കി ഉള്ളതൊക്കെ ഇല്ലാത്തവർക്ക് പങ്കിട്ട് രക്തരൂഷിതമല്ലാത്ത സമത്വ സുന്ദരമായ ഒരു ലോകം പടുത്തുയർത്തുവാൻ തിരുമേനി തന്റെ മാനവ ദർശനത്തിൽ ഊന്നൽ നല്കുന്നു. പ്രസംഗം പോലെ പ്രവർത്തിച്ചു കാണിക്കുവാൻ തിരുമേനി നിരന്തരം പരിശ്രമിച്ചു. അതിനായി പ്രാർത്ഥനയെ വലിയ ശക്തിയായി കൂട്ടുപിടിച്ചു. സ്നേഹത്തിലൂടെ മാത്രമെ പരിവർത്തനം സാധ്യമാകൂ എന്ന് ഉറച്ചു വിശ്വസിച്ചു. മതപരിവർത്തനമല്ല മനപരിവർത്തനമാണ് ആവശ്യമെന്നും സ്നേഹമാണ് സർവ്വത്തിനുമുള്ള ശക്തി സ്രോതസെന്നും പഠിപ്പിച്ചു. ദൈവം സ്നേഹമാണെന്ന് അറിഞ്ഞും അറിയിച്ചും ദൈവത്തിനും ലോകത്തിനും മദ്ധ്യേ നിന്ന മഹാ മനീഷിയായിരുന്നു പുണ്യശ്ലോകനായ സഭാരത്നം അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്. വലിയ തിരുമേനിയുടെ മദ്ധ്യസ്ഥത സഭയ്ക്കാകമാനം അനുഗ്രഹമാകട്ടെ. ■






# പരിശുദ്ധ നോമ്പേ... സമാധാനത്തോടെവരിക

**ഫാ. ഗീവർഗീസ് ജേക്കബ് തരകൻ, മീൻകുളം**

ഒരു നോമ്പുകാലം കൂടി ആഗതമാകുന്നു. പരിശുദ്ധ നോമ്പേ സമാധാനത്തോടെവരികഎന്നു പ്രാർത്ഥിച്ചുകൊണ്ട് നോമ്പിനെ വരവേൽക്കുവാൻ നാമുംതയ്യാറാകുന്നു. നോമ്പിനെ വരവേൽക്കുമ്പോൾകഴിഞ്ഞുപോയ നോമ്പുകാലങ്ങൾ എങ്ങനെയായിരുന്നുവെന്നും ഇനി വരുവാനുള്ള നോമ്പുകാലങ്ങൾ എങ്ങനെയായിരിക്കണമെന്നുമുള്ളഒരുബോധ്യം നമുക്കുണ്ടാകണം. യോനാ പ്രവാചകന്റെ പുസ്തകത്തിൽ നാം വായിക്കുന്നതുപോലെ;ആയിരുന്ന അവസ്ഥയിൽ നിന്ന് ആയിരിക്കേണ്ടുന്ന അവസ്ഥയിലേക്കുള്ളയാത്രയാണ് നോമ്പ്.

**നോമ്പ്; പരുവപ്പെടലിന്റെ അനുഭവമായിമാറണം**

'ഓരോരുത്തൻ താന്താന്റെ ദുർമ്മാർഗ്ഗവും താന്താന്റെകൈക്കലുള്ളസാഹസവുംവിട്ട് മനം തിരിയുകയുംവേണം' (യോന 3:8). നിനുവയിലെ ജനത്തിനുളളരാജകല്പനയാണിത്. യോനാപ്രവാചകനിലൂടെയുള്ള ദൈവികഅരുളപ്പാട്ലഭിച്ചപ്പോൾ നിനുവെയിലെരാജാവും ജനതയുംഒരു പരുവപ്പെടൽ അനിവാര്യമാണെന്ന് തിരിച്ചറിഞ്ഞു. ഓരോ നോമ്പുകാലവും നമ്മുടെ പരുവപ്പെടലിനുള്ളകാലമായി നാം കരുതണം. നമ്മുടെ കാലഘട്ടത്തിലെ നോമ്പനുഷ്ഠാനം ഭക്ഷണക്രമീകരണങ്ങളിൽ മാത്രംഒതുങ്ങിപ്പോകുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. 'നിങ്ങൾകൊതുകിനെ അരിച്ചെടുക്കുകയും, ഒട്ടകത്തെ വിഴുങ്ങിക്കളയുകയുംചെയ്യുന്നു'. (മത്താ 23:24) എന്നു പരീശന്മാരെ യേശുതമ്പുരാൻ ഓർമ്മപ്പെടുത്തിയത് വളരെ ശ്രദ്ധേയമാണ്. നോമ്പനുഷ്ഠാനത്തിലെ ഏറ്റവും ചെറിയ ഘടകമായ 'ഭക്ഷണ നോമ്പ്' നാം ആഘോഷപൂർവ്വം കൊണ്ടാടുന്നു. എന്നാൽ അനുവർത്തിക്കേണ്ടുന്നവയെ ബോധപൂർവ്വം വിട്ടുകളയുകയും ചെയ്യുന്നു. ഇത് മുൻകൂട്ടിക്കണ്ടിട്ടെന്നവണ്ണം ഒരോർമ്മപ്പെടുത്തലിനായി പിതാക്കന്മാർവലിയ നോമ്പിലെ നമസ്കാരത്തിൽവെള്ളി സന്ധ്യാപ്രാർത്ഥനയിൽ ഈ വരികൾചേർത്തിരിക്കുന്നു.




'ഭക്ഷ്യത്തിൽമാത്രം - നോമ്പുള്ളോൻ നേരായ്
നോമ്പേൽപ്പോനല്ല - നിഷ്ഫലമായിടുമീ
ഭക്ഷണ നോമ്പതിനെ- ദ്വേഷിപ്പൂദൈവം
ഹാലേ-ഹാലേ - അന്യായം വിടുവിൻ'

എത്ര കഠിനമായി ഭക്ഷണനോമ്പനുഷ്ഠിച്ചാലുംഒരു പരുവപ്പെടലിനു നാം വിധേയരാകുന്നില്ലെങ്കിൽ നോമ്പനുഷ്ഠാനം വ്യർഥമായിത്തീരും എന്ന് സാരം.

### നോമ്പ്; ലഭിക്കുന്ന വേദനകളെ നന്മയാക്കിമടക്കി നൽകുന്ന അനുഭവമായിമാറണം.

നോമ്പ് എന്ന വാക്കിലേക്ക് ഒന്ന് ശ്രദ്ധയോടെ നോക്കിയാൽ 'നോവ്'എന്നും 'അൻപ്'എന്നുമുള്ള വാക്കുകൾ അതിൽ സമ്മേളിച്ചതായികാണാം. 'നോവിൽ' ഒരിക്കലും ഉണ്ടാകുവാ നിടയില്ലാത്ത ഒന്നാണല്ലോ 'അൻപ്.' എന്നാൽ നോമ്പേൽക്കുന്നവരിൽസ്വന്തം 'നോവുകളിലും' അപരനോട് 'അൻപ്' കാട്ടുന്ന ക്രിസ്തുവിന്റെ ഭാവമുണ്ടാകണം. ജീവിതത്തിലുടനീളം നോമ്പനുഷ്ഠിച്ച നസ്രായന്റെ ജീവിതം നമുക്ക് നൽകുന്ന മഹത്തായ സന്ദേശം അതാണ്. ഈ കാഴ്ചപ്പാടോടെ പ്രപഞ്ചത്തെനോക്കുമ്പോൾ മനുഷ്യനൊഴികെ സകലചരാചരങ്ങളും നോമ്പനുഷ്ഠിക്കുന്നതായി തോന്നും. അടിയും ദണ്ഡനവുമേൽക്കുമെങ്കിലും യജമാനന്റെ നന്മയ്ക്കുവേണ്ടി കായികാധ്വാനം ചെയ്യുന്ന മൃഗജാലങ്ങളും, കഠിനമായ വെയിൽ ശിരസ്സിലേറ്റുവാങ്ങി തനിക്കുകീഴിലുള്ളവർക്ക് തണൽ നൽകുന്ന വൃക്ഷങ്ങളും ഏറുകൊണ്ട് നോവുമ്പോഴും മധുരഫലം നൽകുന്ന ഫലവൃക്ഷങ്ങളുമൊക്കെയാണ് യഥാർത്ഥത്തിൽ നസ്രായനെപ്പോലെ നോമ്പനുഷ്ഠിക്കുന്നതെന്ന് സാരം. അതുകൊണ്ടാണല്ലോ നോമ്പിൽ നാം ഇങ്ങനെ പ്രാർത്ഥിക്കുന്നത് 'ക്രിസ്ത്യാനിക്കു യുക്തമായ വിധത്തിൽ മനുഷ്യ സ്നേഹത്തോടും, സൽപ്രവൃത്തിയോടും, ദയാ സമൃദ്ധിയോടും, ആത്മീയമായഒരുക്കത്തോടും, ധാരാളമായ ധർമ്മത്തോടും ഞങ്ങൾ ഈ നോമ്പനുഷ്ഠിക്കുമാറാകണമേ'. എന്ത് ലഭിക്കുന്നു എന്നല്ല, നന്മ മടക്കി നൽകുവാൻ കഴിയുന്നുവോ എന്നതിൽ നമുക്ക് ശ്രദ്ധിക്കാം.

### നോമ്പ്: വചനത്തെ അനുഷ്ഠിക്കുന്ന അനുഭവമായിമാറണം.

കൊത്നേ ആഴ്ചതിങ്കളാഴ്ചസന്ധ്യാപ്രാർത്ഥയിൽ സെദറായിൽ നാം ഇങ്ങനെ പ്രാർത്ഥിക്കുന്നു. 'എന്നാൽ മനുഷ്യരോടുള്ള തന്റെ അവർണ്ണനീയമായ പ്രീതിനിമിത്തം താൻ ഭൂമിയിൽ പ്രത്യക്ഷനായി മനുഷ്യരോടുകൂടിജീവിച്ചു; കൽപ്പനകളേയും ചട്ടങ്ങളേയും ഞങ്ങളെ പഠിപ്പിച്ചു, ജീവമാർഗ്ഗം കാണിക്കുകയും പരിശുദ്ധ നോമ്പിനെ പഠിപ്പിക്കുകയും ചെയ്ത മശിഹാതമ്പുരാനെ നിനക്ക് സ്തുതി. 'മനുഷ്യൻ സഞ്ചരിക്കേണ്ടുന്നവഴി; അതാണ് ക്രിസ്തു ഈ ലോകത്തിൽ നമുക്ക് കാട്ടിത്തന്നത്. കൽപ്പനകളുടേയും ചട്ടങ്ങളുടേയും പ്രചാരകനായും അനുഷ്ഠാനകനായും ഈ ലോകത്തിലേക്ക് വന്ന നസ്രായൻ നമുക്ക് മാതൃകയാകണം. ചെറിയ ഒരു ചലനം കൊണ്ട് പോലും വചനത്തിൽ നിന്ന് വ്യതിചലിക്കാതെ ജീവിച്ചവൻ, പാപപങ്കിലമായ ഈ ലോകത്തിൽ പാപം കൂടാതെ ജീവിച്ചവൻ തന്റെ ജീവിതം നോമ്പനുഷ്ഠാനമാക്കിമാറ്റി. നോമ്പനുഷ്ഠാനമെന്നാൽ വചനത്തിന്റെ അനുഷ്ഠാനം കൂടിയാണെന്ന് നാം മനഃപൂർവ്വം വിസ്മരിച്ചുപോകുന്നു. ശിംശോൻ എന്ന നാസിർ വ്രതക്കാരൻ വീണുപോയത് വ്രതനിഷ്ഠയിൽ ചിലവീഴ്ചകൾ വന്നതുകൊണ്ടാണെന്ന് ന്യായാധി. 16:10 ൽ നമുക്ക് കാണാം. വചനത്തെ അനുഷ്ഠിക്കേണ്ടുന്ന, കൽപ്പനകൾ പാലിക്കേണ്ടുന്ന നാം അതിൽ നിന്ന്വ്യതിചലിക്കുന്നുവെങ്കിൽ നമ്മുടെ നോമ്പനുഷ്ഠാനം എങ്ങനെ പൂർണ്ണതനേടും?

'നോമ്പേറ്റാനീ നമ്മൾക്കായ്
നമ്മുടെ രക്ഷകനിന്നാൾമരുഭൂവിൽ
ആദാമ്യഗണം ജീവൻ നിറയും ജീവൻനേടാൻ
വചനം നമ്മൾക്കപ്പത്തിനുപകരം തന്നരുളി'

എന്ന് നോമ്പുകാല വെള്ളികളിൽസന്ധ്യാപ്രാർത്ഥനയിൽ നാം ആവർത്തിച്ച് പാടുന്നു. അതുകൊണ്ട് തന്നെ നോമ്പ് നമ്മെ വചനത്തിന്റെ അനുഷ്ഠാനകരാക്കണം. വചനമനുഷ്ഠിച്ച് ഈ ലോകത്തിന് മാതൃകയായിത്തീർന്ന പിതാക്കന്മാരുടെ പിൻതുടർച്ചയിൽ ഊറ്റം കൊള്ളുന്നതിനപ്പുറം ആ പുണ്യജീവിതങ്ങളെ അനുകരിപ്പാനും നമുക്ക്കഴിയണം.

### ഉപസംഹാരം

നോമ്പനുഷ്ഠാനം ഒരിക്കലും അവസാനിക്കുന്ന ഒന്നല്ല. ഭക്ഷണക്രമങ്ങളിൽ നാം വരുത്തുന്ന ചില ക്രമീകരണങ്ങൾ മാത്രമാണ് നോമ്പിന്റെ അന്ത്യത്തിൽ അവസാനിക്കേണ്ടത്. നോമ്പിലെ പരുവപ്പെടലിന്റെ അനുഭവം, വേദനകളെ നന്മയാക്കിമടക്കി നൽകുന്ന അനുഭവം, വചനം അനുഷ്ഠിക്കുന്ന അനുഭവം ഇവ എക്കാലവും നിലനിർത്തപ്പെടേണ്ട, നസ്രായൻ നമുക്ക്കാട്ടിതന്നിട്ടുള്ള മാതൃകകളാണ്. യഥാർത്ഥ നോമ്പനുഷ്ഠാനകരാകുവാൻ, അതിലൂടെ നസ്രായന്റെ ശിഷ്യരാകുവാൻ ഈ നോമ്പുകാലം നമുക്ക് സാധിക്കട്ടെ. ■




**വലിയ നോമ്പ് ആരംഭം: ഫെബ്രു. 24**

# കോടതിവിധി നടപ്പിലാക്കേണ്ടത് സർക്കാരിന്റെ ഉത്തരവാദിത്തമാണ്

## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

മലങ്കര സഭാ തർക്കത്തിൽ വ്യക്തമായ കോടതി ഉത്തരവുകൾ ഉണ്ടായിട്ടും അത് അനുസരിക്കുകയില്ലായെന്ന് പാത്രിയർക്കീസ് വിഭാഗം ശാഠ്യം പിടിക്കുന്നത് ക്രിസ്തീയതയല്ലെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത. ബഹു.സുപ്രീം കോടതി വിധിയുടെ അന്ത:സത്ത ഉൾക്കൊണ്ടുകൊണ്ട് ഉത്തരവ് നടപ്പാക്കേണ്ടത് സർക്കാരിന്റെ ഉത്തരവാദിത്വമാണെന്ന് ബഹു. കേരള ഹൈക്കോടതി സുവ്യക്തമാക്കിയിരിക്കുന്നു. ഇതിനെ ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നു.

കോടതി ഉത്തരവുകൾക്ക് വിരുദ്ധമായി പ്രവർത്തിക്കുന്ന പാത്രിയർക്കീസ് വിഭാഗം നിയമവ്യവസ്ഥയെ വെല്ലുവിളിക്കുകയാണ്. മൃതസംസ്കാരവുമായി ബന്ധപ്പെട്ട് സർക്കാർ ഓർഡിനൻസ് ഇറക്കിയപ്പോൾ അതിനെ ഇരുകൈയും നീട്ടി സ്വീകരിച്ചവർ കോടതി ഉത്തരവുകൾ എന്തുകൊണ്ടാണ് മാനിക്കാത്തത്. കോടതികളിൽ നിന്ന് വിവിധ പള്ളികൾക്ക് പോലീസ് പ്രൊട്ടക്ഷൻ അനുവദിക്കുന്നു. എന്നാൽ അതൊന്നും പാത്രിയർക്കീസ് വിഭാഗം അംഗീകരിക്കാൻ തയ്യാറാകാത്ത സാഹചര്യമാണ് നിലനിൽക്കുന്നത്. ഉദ്യോഗസ്ഥർക്കെതിരെ കോടതി അലക്ഷ്യനടപടികളുമായി മുന്നോട്ട് പോകുമ്പോൾ മാത്രമാണ് അവർ കോടതി വിധികൾ നടപ്പാക്കാൻ തയ്യാറാകുന്നത്. ഇത് അപലപനീയമായ അവസ്ഥയാണെന്നും യൂഹാനോൻ മാർ ദിയസ്ക്കോറോസ് പറഞ്ഞു.

പോലീസ് പ്രൊട്ടക്ഷൻ ഉൾപ്പെടെ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി കോടതി ഉത്തരവ് ലഭിച്ച ഓടക്കാലി സെന്റ് മേരീസ് പള്ളിയിൽ നിയമാനുസൃത വികാരിയുടെ കാർമ്മികത്വത്തിൽ ഓർത്തഡോക്സ് സഭാംഗത്തിന്റെ മൃതദേഹ സംസ്കാരം തടയുന്ന അവസ്ഥയാണുണ്ടായത്. ശവസംസ്കാരം നടത്തുന്നതിനായി പ്രത്യേക ഓർഡർ കോടതിയിൽ നിന്ന് കരസ്ഥമാക്കും വരെ നാല് ദിവസത്തോളം മൃതദേഹം വെച്ച് വിലപേശുന്ന അവസ്ഥയായിരുന്നു നിലനിന്നത്. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായുള്ള കോടതി ഉത്തരവും മൃതദേഹ സംസ്കാരവുമായി ബന്ധപ്പെട്ട ഓർഡിനൻസും നിലനിൽക്കെ മൃതദേഹം സംസ്കരിക്കുന്നതിന് പ്രത്യേക കോടതി ഉത്തരവ് ആവശ്യമായി വന്നു എന്നത് ദൗർഭാഗ്യകരമാണെന്നും മാർ ദിയസ്ക്കോറോസ് കൂട്ടിച്ചേർത്തു.





# വിവാഹിതരായി

**കോട്ടയം:** ഓർത്തഡോക്സ് സഭാ വർക്കിംഗ് കമ്മറ്റി അംഗവും ബസേലിയോസ് കോളജ് റിട്ട. പ്രിൻസിപ്പലുമായ പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ടിന്റെയും ഐഷാ ജേക്കബിന്റെയും മകൻ **ആശിഷ് ജെ. ഓണാട്ടും** (ഇൻകം ടാക്സ് ഡിപ്പാർട്ട്മെന്റ്, തിരുപ്പൂർ) ബസേലിയോസ് കോളജ് റിട്ട. പ്രിൻസിപ്പൽ മാവേലിക്കര വടക്കേത്തലയ്ക്കൽ പ്രൊഫ. അലക്സാണ്ടർ വി. ജോർജിന്റെയും എലിസബത്ത് അലക്സാണ്ടറുടെയും മകൾ **സെയ്റ അലക്സാണ്ടറും** വാകത്താനം ഞാലിയാകുഴി മാർ ഗ്രിഗോറിയോസ് പള്ളിയിൽ വിവാഹിതരായി.

ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ആശിർവദിച്ചു. ഇലവുംകാട് ഗീവർഗീസ് റമ്പാൻ, ഫാ. ഡോ. എം. പി. ജോർജ്, ഫാ. മത്തായി വിളനിലം, ഫാ. ഡോ. വർഗീസ് വർഗീസ് എന്നിവരുൾപ്പെടെ നിരവധി വൈദികർ സഹകാർമ്മികരായിരുന്നു. മുൻ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി, തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ., കോട്ടയം ഡിസ്ട്രിക്ട് ജഡ്ജ് സി. ജയചന്ദ്രൻ, കണ്ണൂർ സർവ്വകലാശാല മുൻ വൈസ് ചാലൻസലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, കോട്ടയം ഡി.സി.സി. പ്രസിഡന്റ് ശ്രീ. ജോഷി ഫിലിപ്പ്, മംഗളം മാനേജിംഗ് എഡിറ്റർ ശ്രീ. ബിജു വർഗീസ് തുടങ്ങിയവർ സംബന്ധിച്ചു.

# പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മലങ്കരയുടെ ചരിത്രപുരുഷൻ

■ ഫാ. ഷാജി മാത്യൂസ്, ഡൽഹി

ചരിത്രം ഒരു വിരസവിഷയമായി കരുതുന്നവരാണേറെയും. ചരിത്രം കേവലം ഭൂതകാല സംഭവങ്ങളുടെ രേഖകൾ മാത്രമല്ല. വ്യത്യസ്തങ്ങളായ ആശയ സംഘർഷങ്ങളുടെയും അതിജീവന സമരങ്ങളുടെയും ചൂരും ചൂടും ഉൾക്കൊള്ളുന്നതാണ്. മലങ്കരസഭ പരിശുദ്ധനായ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിനെ ഓർമ്മിക്കുന്ന നാളുകളിൽ ഇത് വാസ്തവമാണ്.

യൂറോപ്യൻ നവോത്ഥാന വിചാരധാരകളുടെ അലയൊലി കിഴക്കൻ നാടുകളിലേക്കെത്തി തുടങ്ങിയത് പതിനെട്ടാം നൂറ്റാണ്ടിലാണ്. വേദഗ്രന്ഥങ്ങളുടെ പരിഭാഷകളും അനാചാരങ്ങളോടുള്ള എതിർപ്പും സ്വത്വബോധവും സ്വതന്ത്രചിന്തയുമെല്ലാം മലയാളക്കരയിലും പല കോണുകളിലും ഉയർന്നു വന്നു. കുന്നംകുളത്ത് നിന്നെത്തിയ മലബാർ ദേശക്കാരൻ ഇട്ടൂപ്പ് റമ്പാൻ കേണൽ മൺട്രോയുടെ സഹായത്തോടെ കോട്ടയം മീനച്ചിലാറിന്റെ തീരത്ത് ഇംഗ്ലീഷ് വ്യാകരണ പാഠശാല സ്ഥാപിച്ചതോർക്കുക. വൈദിക വിദ്യാഭ്യാസത്തിന് ഏകീകൃത രൂപഘടനയോടൊപ്പം കായംകുളം റമ്പാന്റെ ബൈബിൾ പരിഭാഷയും സാധ്യമായതും ഇത്തരുണത്തിൽ പ്രസ്താവ്യമാണ്. ഭരണാധികാരികൾ ശിപായി ലഹള എന്നു വിളിച്ച ഭാരതത്തിന്റെ പ്രഥമ സ്വാതന്ത്ര്യ വാഞ്ഛാ പ്രകടനം 1957 ൽ നടന്നതിന്റെ അടുത്ത വർഷമാണ് മല്ലപ്പള്ളിയിൽ പ. മാർ ദീവന്നാസ്യോസിന്റെ ജനനം. കോട്ടയം സി. എം. എസ്. ഹൈസ്ക്കൂളിലെ പഠനശേഷം പ. പത്രോസ് പാത്രിയർക്കീസ് അദ്ദേഹത്തെ ശെമ്മാശനാക്കി. സെമിനാരി പഠന കാലയളവിൽ പ. പരുമല തിരുമേനി കഥാപുരുഷന്റെ സുറിയാനി അദ്ധ്യാപകനായിരുന്നു. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനത്തോടെ മലങ്കരസഭയിൽ വ്യത്യസ്തമായൊരു ആശയ സമരം ഉടലെടുത്തു. വൈദേശികാധിപത്യത്തിനെതിരായ ഒരു സ്വാതന്ത്ര്യബോധവും ദേശീയ സ്വത്വവിചാരവും പൊതുസമൂഹത്തിലും സഭാചിന്താസരണിയിലും രൂപപ്പെട്ടുവന്നു. പ. വട്ടശ്ശേരിൽ തിരുമേനിയുടെ സഭാപ്രവർത്തന സമാരംഭം ഈയൊരു പശ്ചാത്തലത്തിലാണ് സംഭവിക്കുന്നത്. ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ വാക്കുകൾ ഇപ്രകാരമാണ്, "മലങ്കരസഭാന്തരീക്ഷത്തിൽ ഇരുപതാം നൂറ്റാണ്ടിന്റെ പുലർകാലത്തിൽ തെളിഞ്ഞ ബഹുമുഖ പ്രതിഭയാണ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. സ്വയം ശീർഷകത്വവും സ്വയം ഭരണാധികാരവുമുള്ള സ്വതന്ത്രവും തദ്ദേശീയവുമായ സഭയ്ക്കുവേണ്ടി ആത്മീയ അധികാരത്തിന്റെ അംശവടി ആയുധമായി സ്വീകരിച്ചുകൊണ്ട് അദ്ദേഹം പോരാടി.'' സ്വാതന്ത്രഭാരതസഭ എന്നൊരു വികാരവും വിവേകവുമാണ് അദ്ദേഹത്തെ ഭരിച്ചത്.

മതോപദേശസാരം, സുറിയാനി ഭാഷാ പ്രവേശിക ഒന്നാം ഭാഗം, മലയാളം ആരാധനാ ക്രമങ്ങൾ എന്നിങ്ങനെ അടിസ്ഥാനപരമായ ചുവടുവെയ്പ്പുകളോടൊപ്പം ഭരണസംവിധാനത്തിന് ആധാരശില പാകിക്കൊണ്ട് 1934-ലെ ഭരണഘടനയും 1912-ലെ കാതോലിക്കേറ്റ് സ്ഥാപനവും സാധ്യമായതിന്റെ പിന്നിലെ കർമ്മകുശലമായ നീക്കങ്ങളും പരിശുദ്ധ പിതാവിന്റെ ദീർഘദർശനത്തെ വെളിപ്പെടുത്തുന്നു. കേരളം എന്ന സംസ്ഥാനം ജനിക്കുന്നതിനു മുമ്പേ കൊച്ചിക്കാരനായ ഒരു മെത്രാപ്പോലീത്തായെ നിരണത്ത് വെച്ച് പൗരസ്ത്യ കാതോലിക്കായായി വാഴിക്കാൻ കളമൊരുക്കിയ ക്രാന്തദർശിത്വം അതുല്യമാണ്. 1930-കളിൽ മലങ്കരസഭാ ഭരണഘടനയുടെ നക്കൽ തയ്യാറാകുമ്പോൾ ഭാരതത്തിലെ സ്വാതന്ത്ര്യസമര സേനാനികൾ കേവലം ആഭ്യന്തര ഭരണം മാത്രമേ ബ്രിട്ടീഷ് അധികാരികളിൽ നിന്നാഗ്രഹിച്ചിരുന്നുവെന്നുള്ളതും നമ്മെ അതിശയിപ്പിക്കുന്നതാണ്.

ദൈവജനത്തെ നയിച്ച് മരുഭൂമിയിലൂടെ പ്രയാണം ചെയ്ത മോശയ്ക്കെതിരായി അവർ പലവട്ടം പിറുപിറുത്തു. അപവാദങ്ങളും ആരോപണങ്ങളും ഉന്നയിച്ചു. പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ സഹനപർവ്വങ്ങൾ അനേകമാണ്. പുലിക്കോട്ടിൽ മാർ ദീവന്നാസിയോസിന്റെയും പ. പരുമല മാർ ഗ്രീഗോറിയോസിന്റെയും നവോത്ഥാന പരിശ്രമങ്ങളോടൊപ്പം ചേർത്ത് നാം വായിക്കേണ്ടതാണ് പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ സ്വാതന്ത്ര്യസമര പോരാട്ടങ്ങളും സ്വതബോധത്തിലൂന്നിയ ആത്മസംഘർഷങ്ങളും. ഭക്തി പ്രകടനങ്ങളിലൂടെ അതിന്റെ ശക്തി ത്യജിക്കാതെ യുക്തിപൂർവ്വം പ. സഭയെ മേയിച്ചു ഭരിച്ച പരിശുദ്ധ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പ്രാർത്ഥന നമുക്ക് അനുഗ്രഹത്തിനായിത്തീരട്ടെ. ■





# അഭിനന്ദനങ്ങൾ...!

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചരിത്ര ശാഖക്ക് നൽകിയ നിസ്തുലമായ സംഭാവനകളെ മാനിച്ച്, കോട്ടക്കൽ ശ്രീ കെ.വി മാമ്മൻ സാറിന്, മാങ്കൂട്ടത്തിൽ ഗീവർഗീസ് മെമ്മോറിയൽ അവാർഡ് നൽകി ആദരിച്ചു. 19.01.2020 ൽ ഉമയാറ്റുകര സെൻെറ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ ചേർന്ന സമ്മേളനത്തിൽ മാവേലിക്കര ഭദ്രാസനേ സഹായ മെത്രാപോലീത്ത H.G അലക്സിയോസ് മാർ യൗസേബിയോസ് പുരസ്കാരം നൽകി. തദവസരത്തിൽ റവ. ഫാ. ജോൺ പി ഉമ്മൻ, ശ്രീമതി വീണ ജോർജ് എം.ൽ.എ, എക്സ് എം.പി ശ്രീ. തോമസ് കുതിരവട്ടം എന്നിവർ ആശംസകൾ നേർന്നു.

ആശംസകളോടെ: *M.V Mathews & Family, Dubai*



സാമ്പത്തിക ശാസ്ത്രത്തിൽ പിഎച്ച്ഡി നേടിയ (എം.ജി. സർവ്വകലാശാല) ആൻസി അന്ത്രയോസ് (യുവജനപ്രസ്ഥാനം മുൻ കേന്ദ്ര കമ്മറ്റി അംഗം). മീനടം വടക്കേൽ വി.വി. അന്ത്രയോസിന്റെയും ആലീസ് കെവിയുടെയും മകളും റാന്നി, മാവേലിൽ കല്ലറയിൽ ഏബ്രഹാം ചാക്കോയുടെ ഭാര്യയുമാണ്.



അഖില മലങ്കര സൺഡേസ്ക്കൂൾ ഗാനസുഗന്ധിയായി തെരഞ്ഞെടുക്കപ്പെട്ട കുമാരി മെറിൻ മാത്യു. ചെമ്പിൽ വീട്ടിൽ ജോർജ് മാത്യുവിന്റെയും മിനി ജോർജിന്റെയും മകളും ചെമ്മന്തൂർ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവുമാണ്.



ഇൻഡ്യൻ നേവിയിലെ ലഫ്റ്റനന്റ് നീസൺ മർക്കോസ് ഹെലികോപ്റ്റർ പറക്കലിന് "വിംഗ്സ് ഓഫ് ഗോൾഡ്" നേടി മികച്ച ഓൾറൗണ്ടർ പൈലറ്റ് ആയി തെരഞ്ഞെടുക്കപ്പെട്ടു. ആയൂർ സെ. മേരീസ് ഇടവകാംഗമായ ഫാ. മർക്കോസ് ജോർജിന്റെയും ബ്രിജിത് മർക്കോസിന്റെയും മകനാണ്.

## പൗരോഹിത്യ രജത ജൂബിലി



പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്ന ഫാ. സി. ഡാനിയേൽ. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം സുപ്പീരിയറും ആയൂർ തിരുമംഗലം കുരോംവിള പൊയ്കവിളയിൽ ചാണ്ടപ്പിള്ള ചാക്കോയുടെയും സാറാമ്മ ചാക്കോയുടെയും മകനും തിരുമംഗലം സെ. ജോർജ് ഇടവകാംഗവുമാണ്.



കോട്ടയം: കേരളാ സ്റ്റേറ്റ് ലൈബ്രറി കൗൺസിൽ ഗൗരവപൂർണമായ വായനയ്ക്കും സർഗാത്മക രചനയ്ക്കും കോളേജ് വിദ്യാർത്ഥികളെ സജ്ജരാക്കുക എന്ന ലക്ഷ്യവുമായി സംഘടിപ്പിച്ച സംസ്ഥാനതല വായനാ മത്സരത്തിൽ പാമ്പാടി കെ. ജി. കോളേജിലെ രണ്ടാം വർഷ ഡിഗ്രി ഫിസിക്സ് വിദ്യാർത്ഥി എം. തോമസ് യാക്കോബിന് ഒന്നാം സ്ഥാനം. കോട്ടയം അരീപ്പറമ്പ് മേലേടത്ത് ഡോ. എം. കുര്യൻ തോമസിന്റെയും പാമ്പാടി എം.ജി.എം. ഹൈസ്കൂൾ അദ്ധ്യാപിക ജയാ ജേക്കബിന്റെയും പുത്രനാണ്. കങ്ങഴ മാർ ഏലിയാ ചാപ്പൽ വികാരി ഫാ. എം. റ്റി. കുര്യന്റെ പൗത്രനും കോട്ടയം വടക്കൻമണ്ണൂർ പള്ളി ഇടവകാംഗവുമാണ്.



കേരള പോലീസിന്റെ വിശിഷ്ട സേവനത്തിനുള്ള രാഷ്ട്രപതിയുടെ 2020 ലെ പുരസ്ക്കാരം തിരുവനന്തപുരം റീജിയനിൽ ഡി.വൈ.എസ്.പി. ആയി സേവനം അനുഷ്ഠിക്കുന്ന പെരുമ്പുഴ തെക്കേപണയിൽ സോളമൻ ലൂക്കോസിന് ലഭിച്ചു. കേരള പോലീസ് കമാണ്ടർ ടീം തണ്ടർ ബോൾട്ട് തലവനായിരുന്നു. തിരുവനന്തപുരം ശ്രീപദ്മനാഭസ്വാമിക്ഷേത്രത്തിലെ സുരക്ഷ ചുമതല കൂടി വഹിക്കുന്നു. ഭാര്യ: ലിസി സോളമൻ, മക്കൾ: അനയ, അലൻ. പെരുമ്പുഴ സെ. ജോൺസ് ഇടവകാംഗമാണ്.

# ദൈവാകാശങ്ങളിലേക്ക് കൺമിഴിക്കുമ്പോൾ

■ കെ.ബി. പ്രസന്നകുമാർ

ഉത്തരാഖണ്ഡ് ഹിമാലയത്തിലെ ഗംഗോത്രിയിൽ, ഭാഗീരഥി ജലപ്രഹർഷത്തോടെ വന്നു പതിക്കുന്ന സൂര്യകുണ്ഡ് എന്നൊരു ചെറിയ വെള്ളച്ചാട്ടമുണ്ട്. അതിന്റെ ജലാരവം കണ്ടും കേട്ടും നിൽക്കവേ, സുമുഖനായ ഒരു സന്യാസി എന്റെ അടുക്കലെത്തി. എനിക്ക് സുന്ദരാനന്ദജിയുടെ വാസസ്ഥലം കണ്ടുപിടിക്കണമായിരുന്നു. മഹായോഗിയാണ് സുന്ദരാനന്ദൻ. അസാധാരണനായ ഫോട്ടോ ഗ്രാഫറും. ഹിമാലയത്തിന്റെ ഉന്നതികളിൽ അഞ്ച് ദശാബ്ദക്കാലമെങ്കിലും അലഞ്ഞ ആൾ. അതിമനോഹരമായ ആയിരക്കണക്കിന് ഹിമാലയചിത്രങ്ങളുടെ സ്രഷ്ടാവ്. അടുക്കലെത്തിയ യുവസന്യാസിയോട് ഞാൻ സുന്ദരാനന്ദന്റെ ആശ്രമം അന്വേഷിച്ചു. ഗംഭീരമായ ഇംഗ്ലീഷിൽ താൻ കൂടെവരാമെന്നും സുന്ദരാനന്ദജിയുടെ അടുക്കലെത്തിക്കാമെന്നും പറഞ്ഞു. 'ഹിമഗിരിവിഹാ'രത്തിന്റെ രചയിതാവ് കൂടിയായ ഹിമാലയ മഹാതപസ്വി തപോവന സ്വാമികളുടെ അവസാന വർഷങ്ങളിൽ സുന്ദരാനന്ദൻ സഹായിയായി ഒപ്പമുണ്ടായിരുന്നു. സുന്ദരാനന്ദജിയുടെ അടുക്കൽ എന്നെ എത്തിച്ചു യുവാവ് മടങ്ങി. തൊണ്ണൂറ്റിനാല് വയസ്സ് കഴിഞ്ഞിരിക്കുന്നു അദ്ദേഹത്തിന് എങ്കിലും തപോവനസ്വാമികളുടെ ജന്മദേശമായ കേരളത്തിൽ നിന്ന് വന്ന ഞങ്ങളോട് സ്വാമികൾ തികഞ്ഞ സ്നേഹം പ്രകടിപ്പിച്ചു. ഒരു സന്യാസി വലിയൊരു കലാകാരൻ കൂടിയാകുന്ന അനുഭവമാണ് സുന്ദരാനന്ദൻ നൽകിയത്. തിരികെ തപോവൻ കുടീർ എന്ന ആ ചെറുകുടിലിൽ നിന്നിറങ്ങി നടക്കവേ, യുവസന്യാസിയെ വീണ്ടും കണ്ടുമുട്ടി. അയാൾക്ക് ചെറിയൊരു ആവശ്യമുണ്ട്. ഇട്ടിരിക്കുന്ന ചെരിപ്പ് പൊട്ടിയിരിക്കുന്നു. പുതിയത് ഒരെണ്ണം വാങ്ങണം. ചെറിയൊരു തുക നൽകിയാൽ സന്തോഷമെന്ന് പറഞ്ഞു. ഞാൻ അഞ്ഞൂറ് രൂപ കൊടുത്തു. അത് വാങ്ങി വണങ്ങി അദ്ദേഹം പർവ്വതച്ചെരുവകളിലൂടെ മറഞ്ഞു. ആരാണിയാൾ? ആ രൂപം എന്റെ മനസ്സിൽ നിന്ന് മാഞ്ഞില്ല. പ്രതിഭാപൂർണ്ണമായ മുഖം. പിന്നീട് കുറേ മാസങ്ങൾ കഴിഞ്ഞ് ഹിമാലയ യാത്രികനായ എന്റെ പ്രിയ സുഹൃത്ത് ദേവനോട് (ഒരു പക്ഷേ കേരളത്തിൽ ഇന്നുള്ള ഏറ്റവും വലിയ ഹിമാലയ സഞ്ചാരി. അയർലണ്ടിലാണ് ജീവിതവൃത്തി. എത്രയും ലാളിത്യവും വിനയവും) ഇതേക്കുറിച്ച് പറഞ്ഞപ്പോൾ തന്റെ വിപുലമായ ഫോട്ടോ ശേഖരത്തിൽ നിന്ന് ദേവൻ ഒരു ഫോട്ടോ കാണിച്ചു. ഇയാളായിരുന്നോ ആ യുവസന്യാസി? അതേ അയാൾ തന്നെ. അപ്പോൾ ദേവൻ ആ കഥ പറഞ്ഞു. അയാൾ ബാംഗ്ലൂരുകാരനാണ്. എഞ്ചിനീയർ. വിപുലമായ ഐ.ടി. സ്ഥാപനത്തിന്റെ ഉടമ. മഹാധനികൻ. എന്നാൽ ഒരു നാൾ എല്ലാം ഉപേക്ഷിച്ച് ഗംഗോത്രിയിലെത്തി. സന്യാസിയായി ഇപ്പോൾ മലകളിലൂടെ. ചെറിയ ആവശ്യങ്ങളേ ഉള്ളൂ. വിശക്കുമ്പോൾ ഇത്തിരി ആഹാരം. ചെരിപ്പ് തേഞ്ഞ് പൊട്ടിയാൽ പുതിയതൊന്ന്. അത്രയുമേ ഉള്ളൂ. ചുണ്ടിൽ ഒരു പുഞ്ചിരിയുമായി അയാൾ ഗംഗോത്രിയിലൂടെ അലയും. ധ്യാനിക്കും. നഗരകാന്താരജീവിതം മടുത്ത്, ഹിമാലയ കാനനങ്ങളിലൂടെ അയാൾ നടക്കും. പക്ഷേ എവിടെയെല്ലാമോ, അയാൾ ജീവിതത്തിന്റെ ദാർശനിക സമസ്യകളുമായി പുരുഷാരത്തിലേക്ക് തിരിച്ചു വരികയും ചെയ്യുന്നു.

സന്യാസം നിരാസക്തിയാണോ, ധ്യാനമാണോ, പ്രപഞ്ച നിരാസമാണോ? ഭാരതീയ സന്യാസ സങ്കല്പത്തിൽ അങ്ങനെയൊന്നുണ്ടോ? എങ്ങനെയാണ് മഹർഷിമാർ രാജാക്കന്മാർക്കും പ്രജകൾക്കും ബഹുമാന്യരായത്? എല്ലാവരും സന്യസിച്ചാൽജീവിതം തുടരുമോ? കഴിഞ്ഞ നൂറ്റാണ്ടിൽ ഇന്ത്യൻ സന്യാസത്തിന്റെ സവിശേഷ മാതൃകയായിരുന്ന രംഗനാഥാനന്ദ സ്വാമികൾ ഇങ്ങനെ എഴുതുന്നു, "ഉപനിഷദ് ഋഷിമാർ പ്രകൃതിയെപ്പറ്റിയും മനുഷ്യനെപ്പറ്റിയും തങ്ങൾക്കു പൈതൃകമായി ലഭിച്ച മത സിദ്ധാന്തങ്ങളെപ്പറ്റിയും ദേവന്മാരെപ്പറ്റിയും സൂക്ഷ്മഭദ്രങ്ങളായ ചോദ്യങ്ങൾ ചോദിച്ചിരുന്നു. തൃപ്തികരങ്ങളായ ഉത്തരങ്ങൾ കിട്ടാത്തപ്പോൾ സംശയിക്കാനും അവർ ധൈര്യപ്പെട്ടിരുന്നു. അങ്ങനെ അവർ മഹത്തായ ഒരു മതശാസ്ത്രം വികസിപ്പിച്ചെടുത്തു. ഭൗതിക ശാസ്ത്രത്തിനോടും പ്രകൃതി ശാസ്ത്രത്തിനോടും അതിന് സംഘട്ടനമുണ്ടായിരുന്നില്ല. ഉപനിഷത്തുകളുടെ മതശാസ്ത്രം ഭൗതികശാസ്ത്രത്തിന്റെ പൂരകമാകുന്നു. അവസാനം ഭൗതികശാസ്ത്രങ്ങളും മതശാസ്ത്രവും സമന്വയിപ്പിച്ച് വേദാന്തമെന്നു പേരായ തത്വശാസ്ത്രവും മെനഞ്ഞെടുത്തു. "സത്യം ഏകമാണ്" അവർ പറഞ്ഞു. ബാഹ്യപ്രകൃതിയുടേയും ആന്തരിക പ്രകൃതിയുടെയും രണ്ടു രംഗങ്ങളിൽ അതിനെപ്പറ്റി പഠിക്കാം. മനുഷ്യൻ സത്യ-ജ്ഞാനങ്ങൾ അന്വേഷിക്കുമ്പോൾ വെല്ലുവിളികൾ ഉയരുന്നത് ബാഹ്യമായ ഭൗതിക പ്രകൃതിയിൽ നിന്നെന്നപോലെ മനുഷ്യന്റെ ആന്തരിക പ്രകൃതിയിൽ നിന്നു കൂടിയാണ്. ഈ രണ്ടു ലോകവും പരിശോധിക്കേണ്ടിയിരിക്കുന്നു. ആ അന്വേഷണത്തിൽ വിശ്വാസവും യുക്തിയും പ്രയോഗിക്കേണ്ടതുമുണ്ട്". കാതലായ ചില പ്രശ്നങ്ങൾ ഇതിലുന്നയിക്കപ്പെടുന്നുണ്ട്. ഭൗതികേതരമായ ആത്മീയതയോ ആത്മീയേതരമായ ഭൗതികതയോ മനുഷ്യനെ രക്ഷിക്കില്ലെന്ന ഒരു സന്ദേശം ഇതിലുണ്ട്. വിശേഷിച്ചും വിശ്വാസത്തെ യുക്തിക്കു മേൽ പ്രതിഷ്ഠിക്കുന്ന യഥാസ്ഥിതിക മത വഴികൾ പുലരുന്ന ഇക്കാലത്ത് രംഗനാഥാനന്ദജി സന്യാസത്തിന്റെ സൂക്ഷ്മ വഴികളെ ചൂണ്ടിക്കാണിക്കുന്നുണ്ട്. സംയമികളായിരിക്കണം എന്നു നാം ധരിക്കുന്ന മഹർഷിമാർ പോലും കോപാകൃതരും ശാപസ്യഷ്ടാക്കളുമാകുന്ന സമസ്യ ഈയിടെ കെ.സി. നാരായണൻ തന്റെ മഹാഭാരത പഠനത്തിലുന്നയിച്ചത് ഓർക്കുന്നു.

സമസ്ത ലോകസുഖത്തിനു വേണ്ടിയാണ് ഋഷി തപസ്സനുഷ്ഠിക്കേണ്ടത് എന്നതാണ് യഥാർത്ഥത്തിലുള്ള ഭാരതീയ തത്വം. അത് മനുഷ്യലോകം മാത്രമല്ല, പ്രാണിലോകം, സസ്യലോകം, അജൈവ ലോകം എല്ലാം ഉൾക്കൊള്ളുന്ന ഏകലോകമാണ്. വിശാലമായ കരുണയും നീതിയും അതിലുൾപ്പെടുന്നുണ്ട്. വിശ്വമാനവ സന്ദേശം മാത്രമല്ല, വിശ്വപ്രകൃതി സന്ദേശം തന്നെ അതുൾക്കൊള്ളുന്നു. ആരണ്യത്തിൽ നിന്ന് ജ്വലിതമായ സന്ദേശം ജീവിതത്തിന്റെ ഭൗതികവും ആത്മീയവുമായ തലങ്ങളെ ഐക്യപ്പെടുത്തുകയാണ്. തരുജാലമൃഗപക്ഷി മനുഷ്യലയമാണ് ആരണ്യത്തിൽ നിന്നുള്ള സന്ദേശമെന്ന് ടാഗോർ, സൂചിപ്പിക്കുന്നുണ്ട്. "പ്രകൃതിയുടെ വിശേഷഭംഗിയുള്ള ഏതൊരിടവും ഇന്ത്യ വിശുദ്ധമായി നോക്കിക്കാണുന്നു. അത് തീർത്ഥാടന സ്ഥലമായി മാറുന്നു. ഇവിടെ മനുഷ്യൻ സ്വതന്ത്രനാണ്.

തന്റെ ആവശ്യങ്ങൾ വിതരണം ചെയ്യുന്ന ഒരു കേന്ദ്രം മാത്രമല്ല, അവന് പ്രകൃതി. അത് തന്റെ ആത്മാവിനെ കണ്ടെത്താനുള്ള മാധ്യമമാണ്. ഹിമാലയ പർവ്വതനിരകളും വിന്ധ്യ പർവ്വതനിരയും വിശുദ്ധങ്ങളാണ്. അവളുടെ പ്രൗഢനദികൾ വിശുദ്ധങ്ങളാണ്. ഗംഗ, യമുന...മഹാപ്രകൃതിയോടുള്ള ആരാധന നമ്മുടെ ജീവശക്തിയാണ്. അത് നമ്മെ ആനന്ദിപ്പിക്കുന്നു. ശുദ്ധീകരിക്കുന്നു. ആ ജലം നമ്മെ വൃത്തിയാക്കുന്നു. അവിടുത്തെ ഭക്ഷണം നമ്മെ ഊട്ടുന്നു. കലയുടെ സർഗ്ഗതാളങ്ങൾ അതിലൂടെ വിടരുന്നു. ആത്മാവിന്റെ യോഗത്തിലൂടെ. അത് കാനനത്തിൽ നിന്നുള്ള ഇന്ത്യയുടെ പൈതൃകമാണ്" എന്നും ടാഗോർ ആരണ്യത്തിന്റെ സന്ദേശത്തിൽ പറയുന്നു. (message of the forest എന്ന പ്രസംഗം-1919). ഈ വിധം പ്രകൃതി മനുഷ്യലയം, സേശ്വരമായ ഉദാത്തതകളെ മാത്രമേ ഉൾക്കൊള്ളുകയുള്ളൂ. അത് മതം എന്നതിലുപരി ജീവിത വീക്ഷണവും ചര്യയും സംസ്കാരവുമാണ്. ആ സംസ്ക്കാരത്തെയാണ് പരിമിതപ്പെടുത്താൻ നോക്കുന്നത്. യഥാർത്ഥത്തിൽ ആ സംസ്ക്കാരം അധികാരത്തെ നിരാകരിക്കുന്നു. സഹാനുഭൂതമായ ഹൃദയ വിനിമയമാണ് അതിന്റെ സന്ദേശം. ഗംഗയുടെ പിറവി സ്ഥലമായ ഗോമുഖിൽ നിന്ന് ഗംഗോത്രിഹിമാനി മുറിച്ച് തപോവനത്തിലേക്ക് എനിക്ക് വഴികാട്ടിയത് ഒരു സന്യാസിയാണ്. പക്ഷേ, ആ നിരാസക്തൻ സുരക്ഷിതമായി എന്നെ തപോവനത്തിലെത്തിക്കുക എന്ന ലക്ഷ്യത്തിൽ ആസക്തനുമായിരുന്നു. ഉന്നതമായ സഹാനുഭൂതിയാൽ ഞാൻ വലയിതനായി. ആ സന്യാസ മഹത്വത്തെ നഗരകേന്ദ്രീകൃതമായ ആശ്രമ വ്യവസ്ഥകളിലേക്ക് 'ഇറക്കിക്കൊണ്ട്' ആകാശത്തെ ചെറിയ ഇടുങ്ങിയ ഇടങ്ങളിലേക്ക് ഒടിച്ചു മടക്കാനാണ് ഇപ്പോൾ ശ്രമം. അതിന് യോഗപോലുള്ള വിദ്യകളുപയോഗിക്കുന്നു. ഗാന്ധിജി യോഗ ഉപദേശിച്ചിരുന്നില്ല. അദ്ദേഹം കർമ്മയോഗിയായിരുന്നു. അദ്ദേഹം സ്ഥാപിച്ച ആശ്രമങ്ങൾ ശ്രമകേന്ദ്രങ്ങളായിരുന്നു. അദ്ദേഹം സർവ്വമത സാഹോദര്യ സന്ദേശം പ്രചരിപ്പിച്ചു. ആരണ്യത്തിൽ നിന്നുള്ള സന്ദേശം ഏറ്റെടുക്കുകയാണ് അദ്ദേഹം ചെയ്തത്.

എല്ലാ ദിക്കുകളിൽ നിന്നും വെളിച്ചം കടന്നുവരട്ടെ എന്നാണ് ഉപനിഷത് പ്രാർത്ഥന. എല്ലാ വെളിച്ചങ്ങളും സ്വീകരിക്കുക എന്നത് ഒരു സംസ്കൃതിയുടെ ആരോഗ്യമാണ്. ഇപ്പോഴും ഉത്തരകാശീപരിസരങ്ങളിൽ വിശ്വപ്രകൃതിയുടെ നിലനിൽപ്പിനായി ധ്യാനിക്കുന്ന മഹർഷിമാരുണ്ട്. അവർക്ക് സംഘടനയില്ല. അവരുടെ ഘടന പ്രകൃതിയുടെ ഘടനയാണ്. ഭാരതീയ സന്യാസി പാരമ്പര്യം അതാണ്. വിശ്വത്തിനൊക്കെയും മിത്രമായവനാണ് വിശ്വാമിത്രൻ.

നമ്മുടെ ഹൈന്ദവത എന്ന കുറിപ്പിൽ ഒ.വി. വിജയൻ എഴുതി. "ഇന്ത്യ ആര്യാവർത്തമല്ല. നിരവധി പരിണാമതലങ്ങളുള്ള ഒരു ഉപഭൂഖണ്ഡമാണ്. ഹിന്ദുമതം ഒരു മതവുമല്ല. ശൈവവൈഷ്ണവ തന്ത്രാദി ശാഖോപശാഖകളുള്ള ഒരു സാംസ്ക്കാരിക സ്ഥിതി വിശേഷമാണ്". ഇന്നിപ്പോൾ early India എന്ന പുസ്തകത്തിലൂടെ ഇന്ത്യൻ ചരിത്രത്തിന്റെ അടിവേരുകളിലേയ്ക്ക് 6500 വർഷങ്ങൾക്ക് പിന്നിലേക്ക് ടോണി ജോസഫ് പോകുന്നു. വിജയൻ പറഞ്ഞതിനെ ചരിത്രവുമായി ബന്ധിപ്പിക്കുന്നു. ആഫ്രിക്കയിൽ നിന്നു നടന്നു വരുന്ന ആദിമ ഇന്ത്യാക്കാരെ കാണുന്നു. സംസ്കൃതിയുടെ ബഹുസ്വരതയിലെ ചരിത്രത്തെ അന്വേഷിക്കുന്നു. ഞാൻ വിജയനിലേക്ക് വീണ്ടും വരട്ടെ. മതിലുകളില്ലാത്ത, ഗോപുരവാടങ്ങളില്ലാത്ത ആരണ്യ സംസ്കൃതിയുടെ വിശുദ്ധ സന്യാസ പാരമ്പര്യത്തെ തൊട്ട് നിന്നുകൊണ്ട് വിജയൻ എഴുതിയ ഒരു ഖണ്ഡിക കൂടി കുറിക്കട്ടെ. കുറേ വർഷങ്ങളായി ഇന്ത്യ അനുഭവിക്കുന്ന ഒരു പ്രതി സന്ധിയുടെ തെളിമയുള്ള അപ്പുറം.



"സമാനഹൃദയാ, നിനക്കായി ഞാനിത് കുറിക്കുന്നു. നിരാകാരനായ അല്ലാഹുവിനെ ആരാധിക്കുന്ന താങ്കളുടെ വംശം ഒരു മന്ദിരത്തിനുവേണ്ടി കല്ലിനും മണ്ണിനും വേണ്ടി മല്ലടിക്കുകയാണ്. ഇത് തെറ്റ്. ആറ്റിക്കുറുക്കിയെടുത്ത നിന്റെ മതം ശുദ്ധമായിരുന്നു. മരുഭൂമിയുടെ സാരള്യം, മണലിനു മീതെയിരുന്ന ചന്ദ്രക്കലയുടെ സാന്ത്വനം. എന്റെ മതവും ഇന്ന് കല്ലിലും കുമ്മായത്തിലും കുടുങ്ങിക്കിടക്കുകയാണ്. അത്രയും ജാഡ്യത്തിനകത്ത് ഞാൻ സ്നേഹിക്കുന്ന ശ്രീരാമനില്ല. ഉള്ളത് കെട്ടിടം കരാറുകാരൻ മാത്രം. ഈ ചെറ്റത്തറ താങ്ങാനുള്ള ശക്തി ലോലഹൃദയനായ രാമചന്ദ്രന് ഉണ്ടായിരിക്കില്ല. ഇതിനൊക്കെയും മുമ്പ് അദ്ദേഹം ജലസമാധി സ്വീകരിച്ചത് ഉചിതമായി എന്ന് തോന്നുന്നില്ലേ?"

- ഒ.വി. വിജയൻ. തെളിമയുള്ള അപ്പുറം).

അതേ, കല്ല്, മണ്ണ് നാമെല്ലാരും പോരടിക്കുകയാണ്. പക്ഷേ വിശുദ്ധ ഫ്രാൻസിസ് പറയുന്നു "Love, peace, ... poverty" (കസൻദ്സാക്കിസ്). ഹിമാലയത്തിലെ യോഗി കല്ലും മണ്ണുമില്ലാത്ത ദൈവോദയത്തിന്റെ ഹരിത ശ്രീകോവിലുകൾ കാണുന്നു. കബീർ അതു തന്നെ പാടി. നേതി.. നേതി എന്ന അന്വേഷണം ഇതാണ്, ഇതു മാത്രമാണ് എന്നു വഴിമുട്ടുമ്പോൾ എന്താണ് സംഭവിക്കുന്നത്? ആകാശങ്ങൾ ചുരുങ്ങുന്നു. ഭാരതീയ സന്യാസ പാരമ്പര്യം ആകാശവിശാലതയാണ്. അതിലേക്ക് കൺമിഴിക്കുക. സമസ്ത ജീവിതചര്യകളെയും അത് സേശ്വരമാക്കും. ■




# സത്യാനന്തര സംസ്കാരവും ആത്മീയ ലോകവും

**ഫാ. തോമസ് ജോർജ്,**
**തിരുവനന്തപുരം**

2016-ൽ ഓക്സ്ഫോർഡ് ഇംഗ്ലീഷ് നിഘണ്ടുവിൽ സത്യാനന്തരം (post truth) എന്ന വാക്ക് ഉൾപ്പെടുത്തി. വസ്തു നിഷ്ഠമായ കാര്യങ്ങളെക്കാൾ, പൊതുസമൂഹത്തിന്റെ വികാരങ്ങളും വ്യക്തിഗതമായ വിശ്വാസങ്ങളുമാണ് പ്രധാനവും ആധികാരികവും എന്നതാണ് സത്യാനന്തര അവസ്ഥ എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. 1970-ൽ രൂപപ്പെട്ട ഉത്തരാധുനികതയുടെ ഒരു തുടർച്ചയായി സത്യാനന്തര സംസ്കാരത്തെ കരുതാം. വസ്തുനിഷ്ഠമായ സത്യത്തെ ഉത്തരാധുനികത നിരസിക്കുകയാണ് ചെയ്യുന്നത്. ഒരു വ്യക്തിക്ക് സത്യമെന്ന് തോന്നുന്നത് മറ്റൊരാൾക്ക് സത്യമാകണമെന്നില്ല. അബ്ദു മൊറേയുടെ അഭിപ്രായത്തിൽ വസ്തുനിഷ്ഠമായ സത്യം എന്നൊന്നില്ല.

ഇപ്രകാരം ഒരു സാഹചര്യത്തിൽ, നവീനമായ നവമാധ്യമങ്ങൾ അരങ്ങുതകർത്തു വാഴുന്ന ഇന്ന് പൊതുജനങ്ങളുടെ അഭിപ്രായങ്ങളും വികാരങ്ങളും പ്രകടിപ്പിക്കുവാൻ സാധ്യമാകുന്നു. അതാണ് സത്യമെന്ന് പ്രചരിപ്പിക്കുകയും ചെയ്യുന്നു. ഇതിൽ വലിയ അപകടങ്ങൾ ഉണ്ട്. പരമ്പരാഗത വാർത്താ, മാധ്യമങ്ങൾ ദുർബലപ്പെടുകയും നവവാർത്താവിനിമയ ചാനലുകൾ- personal blog, youtube, instat messaging, social media-facebook, What sapp, twitter എന്നിവ ശക്തിപ്പെട്ടുകൊണ്ടേയിരിക്കുന്നു. ഒരു ചെറിയ സന്ദേശം (tweet) കൊണ്ട് വലിയൊരു ജനതയെപ്പോലും നിമിഷനേരം കൊണ്ട് സംഘടിപ്പിക്കുവാൻ ഇന്ന് എളുപ്പത്തിൽ സാധിക്കും എന്ന വസ്തുത, ഇതിന്റെ വലിയ സ്വാധീനത്തെ വിളിച്ചോതുന്നതാണ്. എന്നാൽ യഥാർത്ഥ സത്യം തമസ്ക്കരിക്കപ്പെടുകയാണ്.

പുതിയ പഠനങ്ങൾ പ്രകാരം സാമൂഹ്യ മാധ്യമങ്ങളുടെ സൃഷ്ടിയാണ് സത്യാനന്തര സമൂഹമെന്ന് പൊതുവായി വിശ്വസിക്കപ്പെടുന്നു. അതിശക്തമായ സ്വാധീനം സാമൂഹ്യമാധ്യമങ്ങൾക്കുണ്ട്. സൗഹൃദം, സ്വകാര്യത, കൂടാതെ മറ്റു മാധ്യമ പ്രവണതകൾ നവമാധ്യമങ്ങളുടെ ദൃഢസ്വാധീനത്തിൽ നിലനിൽക്കുന്നു എന്ന് പറയുന്നതിൽ തെറ്റില്ല. മനുഷ്യ ജീവിതങ്ങളെ ഒരു പരിധിവരെ നിയന്ത്രിക്കുന്നതിൽ സാമൂഹ്യ മാധ്യമങ്ങൾ മുന്നിലാണ്. ആധ്യാത്മിക മണ്ഡലത്തിൽ പോലും ഇവയുടെ സ്വാധീനം പ്രവചനാതീതമാണ്. ഇതിന്റെ ഫലമായി ഒരു നവ ആരമീയ സംസ്ക്കാരം പോലും രൂപപ്പെട്ടുകഴിഞ്ഞു. ഇത് ക്രൈസ്തവ സഭകൾക്കും സമൂഹത്തിനും ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങൾ വളരെ വലുതാണ്.

### സത്യാനന്തര സമൂഹത്തിന്റെ പരിണാമം

സത്യാനന്തര അവസ്ഥ ഒരു നവ രാഷ്ട്രീയ സംസ്ക്കാരമാണ് (New political culture). അമേരിക്കയിൽ 2016-ൽ നടന്ന രാഷ്ട്രപതി തെരഞ്ഞെടുപ്പിനു ശേഷമാണ് സത്യാനന്തര സമൂഹം കൂടുതലായി പ്രസക്തിയാർജ്ജിച്ചത്. ഡൊണാൾഡ് ട്രംപിന് രാഷ്ട്രപതി സ്ഥാനം ലഭിച്ചത് ഈയൊരു രാഷ്ട്രീയ സംസ്ക്കാരത്തിന്റെ പിൻബലത്തോടെയാണ് എന്ന് നിസ്സംശയം സമർത്ഥിക്കുവാൻ പഠനങ്ങൾക്ക് സാധിക്കുന്നു.

സ്കോളാസ്റ്റിക് കാലഘട്ടത്തിൽ പണ്ഡിതനായ തോമസ് അകിനാസിനെ പോലെയുള്ളവരും പാശ്ചാത്യ ചിന്താലോകത്തെ പ്രമുഖരും സത്യത്തെക്കുറിച്ചും, സത്യാനന്തര അവസ്ഥയെക്കുറിച്ചും വിവക്ഷിച്ചിട്ടുണ്ട്. പാശ്ചാത്യ ചിന്തയനുസരിച്ച്, യുക്തി ചിന്തയും വസ്തു നിഷ്ഠതയും ചേർന്നതാണ് സത്യാനുഭവം. 17-ാം നൂറ്റാണ്ടിൽ ആധുനിക ശാസ്ത്രീയ യുക്തിവാദം, സത്യത്തിന് പുതിയ ഒരു അർത്ഥം നൽകി. അനുഭവവേദ്യ ശാസ്ത്രീയ കണ്ടുപിടിത്തങ്ങളാകാൻ ലഭ്യമാകുന്ന വസ്തുതകളാണ് ശാസ്ത്രലോകം സത്യമെന്ന് മുദ്രകുത്തിയത് (facts inferred as a result of empirical experiments were considered to be empirical truth). ഈ തത്വം തന്നെ മനുഷ്യ-സാമൂഹിക വിഷയങ്ങൾക്കും ബാധകമായി വന്നു. ഇതുമൂലം ഭാരതം ഉൾപ്പെടെയുള്ള പല പുരാതന സംസ്ക്കാരങ്ങളും കോളനിവത്ക്കരണത്തിന്റെ ഭാഗമായി പാശ്ചാത്യ യുക്തിവാദത്തിന് വിധേയമായി തീർന്നു. സമാനമായ ഒന്നാണ് ഈ കാലഘട്ടത്തിൽ യുകെയിലെ ബ്രെക്സിറ്റ് ചർച്ച. തെറ്റായ വാർത്തകൾ (fake news) പ്രചരിപ്പിച്ചതു വഴി സത്യാനന്തര അവസ്ഥയുടെ വക്താക്കൾ തങ്ങളുടെ എതിരാളികളെ പരാജയപ്പെടുത്തുകയാണ് ചെയ്തത്. ഈ നിലയിൽ സത്യവിരുദ്ധവും വസ്തുതകൾക്കു നിരക്കാത്തതുമായ പ്രചരണങ്ങൾ പുതുമയാർന്ന രീതിയിൽ അവതരിപ്പിച്ച് പൊതുജനത്തെ സ്വാധീനിക്കുവാൻ ഈക്കൂട്ടർ വിജയിച്ചു എന്നതാണ് യാഥാർത്ഥ്യം.

### സത്യത്തിന്റെ ദാർശനിക വ്യാഖ്യാനം

സത്യത്തെ യഥായോഗ്യം അവതരിപ്പിക്കുവാൻ മനുഷ്യന് സാധ്യമല്ലാത്ത സാഹചര്യത്തിലാണ് ഭാരത തത്വശാസ്ത്രം നിഷേധാത്മകമായി, ഉപനിഷത്തുകൾ 'നേതി നേതി' (Neti Neti) എന്നു പഠിപ്പിക്കുന്നത്. മാനുഷിക ചിന്താ മണ്ഡലങ്ങൾക്ക് അതീതമായി അതു നിലനിൽക്കുന്നു. ക്രിസ്തീയ ദാർശനികതയും അപരിമിതനായ ദൈവത്തിന്റെ സ്വഭാവത്തെക്കുറിച്ച് നിഷേധ സിദ്ധാന്തമാണ് ഉപയോഗിക്കുന്നത് (Apophatic theology).

ദാർശനികത ആത്യന്തിക യാഥാർത്ഥ്യത്തെ പരമമായ സത്യവുമായി കൂട്ടിയോജിപ്പിക്കുന്നു. പരമമായ സത്യം ഒന്നു മാത്രമാകുന്നു. അത് അതിൽ തന്നെ നിലനിൽക്കുന്നു. ഭാരത തത്വചിന്ത പ്രകാരം 'സത്യം ഒന്നു മാത്രമാണ്' 'ഏകം സത്'. ജ്ഞാനോദയ ചിന്ത, അതിന്റെ യുക്തിവാദ തലത്തിലും (rationalist) അനുഭവവേദ്യ തലത്തിലും (empiricist) അന്ധവിശ്വാസപരം എന്ന വ്യാജേന പരമ്പരാഗത സത്യസ്ഥാപനങ്ങളെ ശക്തിയുക്തം എതിർത്തു. ഫ്രെഡറിക് നീഷേയുടെ അഭിപ്രായത്തിൽ, വ്യക്തികളുടെ വിശ്വാസങ്ങൾ സത്യമാകണമെന്നില്ല. വസ്തുതകൾ അല്ല വ്യാഖ്യാനങ്ങളാണ് നിലനിൽക്കുന്നത്. ഉത്തരാധുനിക വ്യക്തി

യുടെ ധാരണയിൽ സത്യമെന്നത് ഒരു വ്യക്തിയുടെ സ്വന്തം സംസ്കാരത്തിലും വ്യക്തിഗതമായ അനുഭവങ്ങളിലുമായി രൂപപ്പെടുന്ന വസ്തുതകളാണ്. വസ്തുനിഷ്ഠമായ പരമമായ സത്യം ഉദാഹരണത്തിന് ദൈവത്തിന്റെ വെളിപാട് എന്നതിനേക്കാൾ ഏറെ ഒരു വ്യക്തിയുടെ ചില ബോധ്യങ്ങളും അനുഭവങ്ങളുടെ വെളിച്ചത്തിലുള്ള വസ്തുതകളുമാണ് സത്യം. ഇവിടെയാണ് യഥാർത്ഥ സത്യവും ഉത്തരാധുനിക സത്യവും തമ്മിലുള്ള വ്യത്യാസം.

സത്യത്തെ തേടിയുള്ള അന്വേഷണം ഏറെ വെല്ലുവിളികൾ നിറഞ്ഞതാണ്. രാഷ്ട്രപിതാവായ ഗാന്ധിജിയുടെ ജീവിതം സത്യാന്വേഷണത്തിന്റെ മകുടോദാഹരണമാണ്. അദ്ദേഹത്തിന്റെ ദേശീയ രാഷ്ട്രീയ പ്രസ്ഥാനം 'സത്യാഗ്രഹം' സത്യത്തെ തേടിയുള്ള ഒരു യാത്ര തന്നെയാണ്. അനേകായിരങ്ങളെ അത് ഏറെ സ്വാധീനിച്ചു. ഇപ്പോഴും സ്വാധീനിച്ചു കൊണ്ടേയിരിക്കുന്നു എന്നത് വസ്തുതയാണ്.

### സത്യത്തിന്റെ വേദപുസ്തക വ്യാഖ്യാനം

ദാർശിനികതയിൽ ആപേക്ഷികതയും (relativsm), അജ്ഞേയവാദവും (skepticism) ഉത്തരാധുനികതയും (post modernism) പരമമായ സത്യമെന്ന തത്വത്തിന് പ്രതികൂലമായ നിലപാടാണ് സ്വീകരിക്കുന്നത്. സത്യത്തെക്കുറിച്ചുള്ള തിരിച്ചറിവ് ദൈവത്തിന്റെ പ്രകടമായ ഭാവമാകുന്നുവെങ്കിൽ അതിന്റെ പരകോടിയെന്നത്, സത്യാനുഭവം അതിന്റെ സമൃദ്ധിയിൽ തിരിച്ചറിയുക എന്നതാണ്. വേദപുസ്തകത്തിൽ, പഴയനിയമത്തിലും പുതിയ നിയമത്തിലും അവിശ്വസ്തതയും ചതിമാർഗവും പുലർത്തിയ പല വ്യക്തികളെക്കുറിച്ചുമുള്ള പരാമർശമുണ്ട്. ഉദാഹരണം: അബ്രഹാം സാറായെ സഹോദരിയെന്ന് പറഞ്ഞത്, യാക്കോബ് ചതിയിലൂടെ പിതാവിൽ നിന്നും അനുഗ്രഹം വാങ്ങിയത്. മിസ്രേമ്യ സൂതികർമ്മിണികൾ ഫറവോന്റെയടുക്കൽ പറഞ്ഞ നുണ എന്നിവ. വേദപുസ്തക രചനയിൽ സത്യാനന്തര അനുഭവത്തിന്റെ അനേക സംഭവങ്ങൾ വിവരിക്കുന്നു. എന്നാൽ പരമമായ സത്യമാണ് വിജയിക്കുക.

സത്യാനന്തര സ്വഭാവത്തിന്റെ മറ്റൊരു വ്യക്തിത്വമാണ് റോമൻ ഗവർണറായിരുന്ന പീലാത്തോസ്. യേശുക്രിസ്തു, താനവതരിച്ച സത്യമാണെന്ന് പീലാത്തോസിനോട് സാക്ഷ്യപ്പെടുത്തി. കർത്താവു പറഞ്ഞു-സത്യത്തിന് സാക്ഷി നിൽക്കേണ്ടതിന് ഞാൻ ജനിച്ചു. അതിനായി ലോകത്തിൽ വന്നു മരിക്കുന്നു; സത്യ തല്പരനായവർ എന്റെ വാക്കു കേൾക്കുന്നു (യോഹ. 18:37). ഇതിനു പീലാത്തോസ് പ്രതിവചിച്ചത് സത്യമെന്താണ് എന്ന ചോദ്യത്തോടെയാണ്. പീലാത്തോസിന്റെ ഈ ചോദ്യം ഇന്നത്തെ സത്യാനന്തര സംസ്കാരത്തെ പ്രതിഫലിപ്പിക്കുന്നു. സത്യാനന്തര സംസ്കാരത്തിന്റെ നല്ല ഉദാഹരണമാണ് പീലാത്തോസ്. (pilate was a post truth man), യേശുതമ്പുരാൻ ആധികാരികമായി താൻ മൂലവും തന്റെ ക്രൂശിലെ യാഗം മൂലവും നാം സത്യമെന്തെന്ന് തിരിച്ചറിയുമെന്ന് സമർത്ഥിച്ചു. ആ സത്യം നമ്മെ സ്വതന്ത്രരാക്കുമെന്ന് അരുളിച്ചെയ്തു (യോഹ. 8:32). ക്രിസ്തീയ സഭകൾക്ക് ഭൂഷണമായി വേണ്ടത് സത്യാന്വേഷണമാണ്. തന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ (യോഹ. 17), പിതാവിനോടുള്ള കർത്താവിന്റെ പ്രാർത്ഥന ശ്രദ്ധേയമാണ്; സത്യത്താൽ അവരെ വിശുദ്ധീകരിക്കണമേ; നിന്റെ വചനം സത്യമല്ലോ, എന്ന് ശിഷ്യന്മാരെക്കുറിച്ച് താൻ പ്രാർത്ഥിക്കുന്നു. ഇവയൊക്കെയും വിരൽ ചൂണ്ടുന്നത് യേശു പരമമായ സത്യമാണ് എന്ന വസ്തുതയാണ്. ആ സത്യം എന്നെന്നും നിലനിൽക്കുന്നതും സുസ്ഥിരവുമാണ് എന്നുള്ളതാണ്.

### സത്യാനന്തര സംസ്കാരം: ആത്മീയ ലോകത്തിലെ വെല്ലുവിളികൾ

ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു എന്നു പറഞ്ഞ (യോഹ. 14:16) നസറായന്റെ 'യഥാർത്ഥ' അനുയായികളെ സംബന്ധിച്ചിടത്തോളം സത്യാനന്തര സംസ്കാരം വലിയ വെല്ലുവിളി തന്നെ ഉയർത്തുന്നു. സത്യാനന്തര സംസ്കാരത്തെ പൂർണ്ണമായി ക്രൈസ്തവ സഭ നിരാകരിക്കുന്നു; കാരണം അതു ദൈവശാസ്യമല്ല, ദൈവത്തിനു നിരക്കുന്നതുമല്ല. ജോൺ സിസിലാസ് മെത്രാപ്പോലീത്താ എന്ന വിഖ്യാതനായ വേദശാസ്ത്രജ്ഞന്റെ അഭിപ്രായത്തിൽ പരമമായ സത്യത്തെക്കുറിച്ചുള്ള ക്രിസ്തീയ ധാരണ ആരംഭം കുറിക്കുന്നത് ക്രിസ്തു ശാസ്ത്രത്തിലാണ് (Christology). അദ്ദേഹം അസന്നിഗ്ധമായി പറയുന്നു, ത്രിത്വമാം ദൈവമാണ് പരമമായ സത്യമെന്നും അതു മനസ്സിലാക്കേണ്ടത് ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെയുമാണെന്നും. ക്രൈസ്തവ മൂല്യങ്ങൾക്കും ധാർമ്മികതയ്ക്കും യാതൊരു വിധിയും കല്പിക്കാത്ത ഒരു സംസ്കാരമാണ് ആത്മീയ ലോകത്ത് ഇന്ന് രൂപം കൊണ്ടിരിക്കുന്നത്. ക്രൈസ്തവ വേദികളിൽ പോലും അധാർമ്മികതയ്ക്കും അനീതിക്കും അസത്യത്തിനുമെതിരായി ശബ്ദം ഉയർത്തുന്നവരെയും, പ്രസ്ഥാനങ്ങളെയും തളർത്തുന്ന തരത്തിൽ അധഃപതിച്ചു പോയിരിക്കുന്നു ഇന്നത്തെ ആത്മീയലോകം. ഇത് സത്യാനന്തര സംസ്കാരത്തിന്റെ സുവ്യക്തമായ ലക്ഷണമാണ്. നസറായനായ യേശു ക്രിസ്തുവിനെയും പഠിപ്പിക്കലുകളെയും അന്നത്തെ യഹൂദ സമൂഹം എതിർത്തു എങ്കിൽ, ആദിമ ക്രിസ്ത്യാനികളെയും, അവരുടെ പഠിപ്പിക്കലുകളെയും അന്നത്തെ ഭരണകൂടങ്ങൾ എതിർത്തുവെങ്കിൽ ഇന്നിതാ ക്രൈസ്തവർ തന്നെ സത്യത്തെ തമസ്ക്കരിച്ച്, അസത്യവും, അധാർമ്മികതയും ആഡംബര ഭ്രമവും പ്രോത്സാഹിപ്പിക്കുന്നു എന്നത് വൈരുദ്ധ്യം തന്നെ. ഇവിടെയാണ് ചില ബോധ്യങ്ങൾ നമുക്കുണ്ടാകേണ്ടത്. നവമാധ്യമങ്ങൾ സൃഷ്ടിക്കുന്ന സത്യാനന്തര സംസ്കാരത്തെ തിരിച്ചറിയുക എന്നതാണ് പ്രഥമം. ക്രിസ്തു എന്ന ഏക പരമസത്യത്തെ തിരിച്ചറിഞ്ഞ് ക്രിസ്തീയ സാക്ഷ്യം വീണ്ടെടുക്കുക, അതിൽ തന്നെ നിലനിൽക്കുക എന്നതാണ് സഭകൾക്കും വ്യക്തികൾക്കും ഭൂഷണമായിട്ടുള്ളത്. വരും തലമുറകളെ സത്യാനന്തര സംസ്കാരത്തിൽ നിന്നും രക്ഷിക്കുവാൻ നവമാധ്യമങ്ങളുടെ അയഥാർത്ഥ ലോക (virtual reality world) മായാവലയത്തെക്കുറിച്ച് ബോധവത്ക്കരിച്ച് അതിൽ നിന്നു വീണ്ടെടുക്കുക.

പണ്ഡിതനായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി, പൗരസ്ത്യ ദർശനത്തിന്റെ അടിസ്ഥാനത്തിൽ പഠിപ്പിക്കുന്നു: സഭ വിശ്വാസികളുടെ സംസർഗ്ഗത്തിന്റെ (communion) ഒരിടമായി പരിണമിക്കുന്നതു വഴി ദൈവീകരണത്തിലേക്ക് (divinisation-theosis) നയിക്കുന്നു. (2 പത്രോ. 1:4). അത് ക്രിസ്തുവെന്ന ആത്യന്തിക സത്യത്തിൽ വസിക്കുകയെന്നത് ഹേതുവായി സംഭവിക്കേണ്ടതാണ്. സത്യത്തെക്കുറിച്ചുള്ള സങ്കീർത്തനക്കാരന്റെ പ്രബോധനം നമ്മെ എപ്പോഴും ബോധ്യമുള്ളവരാക്കി തീർക്കട്ടെ.

"എന്നാൽ അസത്യം പറയുന്നവരുടെ വായ് അടഞ്ഞു പോകും" (സങ്കീ. 63:11).

■





നൈനാൻ കാടുവെട്ടൂർ

# മലങ്കര നസ്രാണികളുടെ പൂർവികത്വം നഷ്ടഗോത്ര യഹൂദരിൽ നിന്നോ തദ്ദേശീയരായ ബ്രാഹ്മണരിൽ നിന്നോ

ക്രി.വ. 52-ലെ വിശുദ്ധ മാർതോമാശ്ലീഹായുടെ ആദിമകേരള (ചേരനാട്) ത്തിലേക്കുള്ള പ്രേഷിത യാത്രയുടെ ചരിത്രസ്വഭാവത്തിനെതിരെയുള്ള വാദഗതികളും, മലങ്കര നസ്രാണികളുടെ ആരംഭം നഷ്ടഗോത്രയഹൂദരിൽ (Ten lost tribes) നിന്നു ആണെന്നും, ആദ്യ ക്രിസ്ത്യാനി സമൂഹം മലങ്കരയിൽ ഉത്ഭവിച്ചത്, തദ്ദേശീയരായ ബ്രാഹ്മണരിൽ നിന്നും മറ്റു തദ്ദേശ സമൂഹങ്ങളിൽ നിന്നും അല്ലെന്നുള്ള വാദങ്ങളും സജീവമായിരിക്കുകയാണല്ലോ ഈ കാലഘട്ടത്തിൽ. ഈദിശയിലുള്ള വാദഗതികൾ പ്രധാനമായും ഊന്നൽ നൽകുന്നത്, മാർതോമാശ്ലീഹ കേരളത്തിൽ വന്നിറങ്ങിയ ക്രിസ്തുവർഷം ആദിമനൂറ്റാണ്ടിൽ ബ്രാഹ്മണസമൂഹം കേരളത്തിൽ ഇല്ലായിരുന്നുവെന്നും, മറിച്ച് ബ്രാഹ്മണ സമൂഹങ്ങളുടെ കേരളഗമനം ക്രി.വ. എട്ടാം നൂറ്റാണ്ടിനോട് അടുപ്പിച്ചു മാത്രമാണെന്നുള്ള വാദത്തെയും ഐതീഹ്യമായി കരുതപ്പെടുന്ന പരശുരാമ ചരിത്രത്തെയും ആശ്രയിച്ചാണ്.

ക്രി.വ. ആദിമനൂറ്റാണ്ടിൽ ബ്രാഹ്മണസമൂഹം കേരളത്തിൽ ഉണ്ടായിരുന്നു. വടക്കേ ഇന്ത്യക്കാരും ആര്യവംശജരും ബി.സി. 1000-വർഷം മുതൽക്കേ മതപരവും വ്യാപാരവുമായ ആവശ്യങ്ങൾക്കുവേണ്ടി ചേരനാട്-കേരളത്തിലേക്ക് കുടിയേറിപാർക്കുകയുണ്ടായി എന്നുള്ളതിനുള്ള സാദ്ധ്യത തള്ളികളയാനാവില്ല എന്ന് 'കേരളചരിത്രം' എന്ന ചരിത്ര ഗ്രന്ഥത്തിൽ ശ്രീധരമേനോനും, 'കേരള-സാംസ്ക്കാരിക ചരിത്രം' എന്ന ഗ്രന്ഥത്തിൽ പി.കെ. ഗോപാലകൃഷ്ണനും സമർത്ഥിക്കുന്നു. അതുപോലെ, വേദങ്ങൾ, വേദാനുസൃതകർമ്മങ്ങൾ, കലകൾ, വേദപണ്ഡിതന്മാർ എന്നിവയെക്കുറിച്ചുള്ള പരാമർശം സംഘംകൃതികളിൽ കാണുന്നതിൽ നിന്നും, ബി.സി. അവസാന നൂറ്റാണ്ടുകൾ മുതലേ കേരളത്തിൽ ബ്രാഹ്മണർ ഉണ്ടായിരുന്നുവെന്നതിന്റെ സൂചനയാണ് ലഭിക്കുന്നത്.

ആര്യരാജ്യങ്ങളായ വിദർഭയും, ആസ്മികയും തെക്കേ ഇന്ത്യയുടെ അതിർത്തിയിൽ സ്ഥാപിക്കപ്പെട്ടിരുന്നുവെങ്കിലും, ആര്യരുടെ പ്രധാനവഴി പശ്ചിമതീരം വഴി ആയിരുന്നുവെങ്കിലും വടക്കും തെക്കുമുള്ള ഇന്ത്യൻ ഉപദ്വീപിനെ വേർതിരിക്കുന്ന വിന്ധ്യാപർവ്വത നിരകളിൽകൂടിയും നർമദ നദി വഴിയും ആര്യ നുഴഞ്ഞുകയറ്റം ഏതാണ്ട് ബി.സി. 800-ൽ അയ്തരേയ ബ്രാഹ്മണ (ഋഗ്വേദ) കാലത്ത് നടന്നുവെന്ന് ബി.എൻ. ലൂനിയാ ക്രി.വ. 1951-ലെ 'ഇന്ത്യൻ സംസ്കാര വിലയിരുത്തൽ' എന്ന ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നു. പുരാതന ഇതിഹാസ മഹാകാവ്യ-പുരാണങ്ങൾ (മഹാഭാരതം വിഷ്ണുപർവ്വം, അദ്ധ്യായം 38-39) കേരളത്തിലേക്കുള്ള വടക്കേ ഇന്ത്യൻ കുടിയേറ്റം ഋഗ്വേദ കാലം മുതലേ ഉണ്ടായി എന്നു സാക്ഷിക്കുന്നു.

ആര്യന്മാരുടെ കേരളത്തിലേക്കുള്ള കുടിയേറ്റത്തിന്റെ സമയം വളരെയധികം ചർച്ചചെയ്യപ്പെട്ടതാണെങ്കിലും, ബ്രിട്ടീഷ് മലബാറിലെ കളക്ടർ ആയും ന്യായാധിപനായും സേവനമുഷ്ഠിച്ച വില്ല്യംലോഗന്റെ 'മലബാർ മാനുവൽ' പ്രകാരം, വേദികബ്രാഹ്മണർ മലബാറിലെത്തിയത് ക്രി.വ. 8-ാം നൂറ്റാണ്ടിന്റെ ആദ്യവർഷങ്ങളിലാണെന്നും, അവർ തെക്കൻ കർണാടകത്തിന്റെ കടൽതീരം വഴിയാണ് വന്നതെന്നും, ആ വാദം തള്ളിക്കൊണ്ട്, പണ്ഡിതരുടെ പൊതുവേയുള്ള അഭിപ്രായം, ബി.സി. 1000-ത്തിനോടടുത്തുതന്നെ ഡക്കാൻ മേഖലയിലും, തെക്കേ ഇന്ത്യയിലും ആര്യന്മാരുടെ വരവുണ്ടായെന്നും, വ്യാകരണകാരനായ കാർത്യായനന്റെ സമയം ബി.സി. ഒന്നാം നൂറ്റാണ്ടിൽ അത് പാരമ്യ ഘട്ടത്തിലെത്തിയെന്നുമാണ്. കീർത്തികേട്ട സംഘകാല കവികളിൽ ചിലർ തദ്ദേശീയരായ ബ്രാഹ്മണരായിരുന്നു, അവരെ ചേരരാജാക്കന്മാർ പരിപോഷിച്ചു സംരക്ഷിച്ചിരുന്നു. ബ്രാഹ്മണ വൈദിക ശ്രേഷ്ഠർ വേദവിധി പ്രകാരമുള്ള ഹോമയാഗാദികൾ ചേരരാജാക്കന്മാരുടെ രക്ഷാധികാരത്തിൽ പ്രത്യേകിച്ചും പെരുംചേരൽ ഇരുംപൊറയ് നടത്തിയിരുന്നുവെന്ന് 'പതിറ്റുപ്പത്ത്' എന്ന സംഘകാവ്യത്തിൽ കാണുന്നു. ഇപ്രകാരം ക്രിസ്തുവർഷത്തിന്റെ ആദിമ നൂറ്റാണ്ടുകൾക്കുമുമ്പുതന്നെ, ആര്യന്മാരുടെ ആചാരങ്ങൾ ചേരനാട്ടിൽ ഉണ്ടായിരുന്നുവെന്നും, ജൈനബുദ്ധമതങ്ങളുടെ ആഗമനത്തിനു തൊട്ടടുത്ത് ബി.സി. മൂന്നാം നൂറ്റാ

ണ്ടിൽ തന്നെ ആദ്യത്തെ സംഘടിത ബ്രാഹ്മണസാന്നിധ്യം കേരളത്തിലും ഉണ്ടായെന്നും സംഘകാലകാവ്യങ്ങൾ സാക്ഷീകരിക്കുന്നു. ഈ കാലഘട്ടം ബി. സി. 300-നു ശേഷമുണ്ടായ വടക്കേ ഇന്ത്യയിലെ മൗര്യസാമ്രാജ്യ ഭരണകാലവുമായി കാലപ്പൊരുത്തമുള്ളതാണ്. തുടർന്നുവന്ന ഗുപ്തസാമ്രാജ്യ കാലഘട്ടത്തിനോട് (എ.ഡി. 320–550) ചേർന്നുള്ള സംഘകാലത്തിന്റെ ഉത്തരകാലഘട്ടത്തിലും ബ്രാഹ്മണകുടിയേറ്റം കേരളത്തിലേക്ക് നേരിയ നിരക്കിലാണെങ്കിലും അഭംഗുരമായി തുടർന്നുകൊണ്ടിരുന്നു. മുമ്പേതന്നെ കേരളത്തിലുണ്ടായിരുന്ന ബ്രാഹ്മണ സമൂഹത്തെ ശക്തീകരിച്ചു കൊണ്ട് ക്രി.വ. എട്ടാം നൂറ്റാണ്ടിൽ പരശുരാമന്റെ നേതൃത്വത്തിലുണ്ടായ ബ്രാഹ്മണവൽക്കരണം അതിന്റെ പാരമ്യത്തിലെത്തിയപ്പോൾ, പണ്ഡിതരായ ബ്രാഹ്മണർ ബുദ്ധജൈനമത സന്യാസികളെ വാദപ്രതിവാദത്തിൽ പരാജയപ്പെടുത്തി, വേദിക സിദ്ധാന്തങ്ങളുടെയും ഹിന്ദുമതവിശ്വാസങ്ങളുടെയും മേധാവിത്വം സ്ഥാപിച്ചെടുത്തുവെന്നും, ക്രി.വ. 9-ാം നൂറ്റാണ്ടിൽ ശങ്കരാചാര്യരുടെയും (ക്രി.വ. 788–820) മറ്റു ഹിന്ദുമത പരിഷ്കർത്താക്കളുടെയും ഭക്തിപ്രസ്ഥാന ഉപാസകരുടെയും പ്രവർത്തനങ്ങൾ അത് ഊട്ടിയുറപ്പിക്കുകയും, ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നീ നാലു ജാതികളായി തരംതിരിക്കുന്ന 'ചാതുർവർണ്യ' മെന്ന ആര്യന്മാരുടെ ആശയ സംഹിത പ്രചരിപ്പിക്കുകയും ചെയ്തു. പരശുരാമൻ ചേരനാട്ടു വന്നപ്പോൾ ചെങ്ങന്നൂരിനു തെക്കുഭാഗത്തേക്ക് ബ്രാഹ്മണ ഗ്രാമങ്ങൾ സ്ഥാപിക്കാതിരിക്കാനുള്ള കാരണം, പമ്പാനദിയുടെ തെക്കുള്ള ഭാഗങ്ങളിൽ പൗരോഹിത്യ പാരമ്പര്യമുള്ള ബ്രാഹ്മണർ ഇവിടങ്ങളിൽ അധിവസിച്ചിരുന്നു എന്നതിലാണ്.

കേരളത്തിൽ ബ്രാഹ്മണമേധാവിത്വം ക്രി.വ. എട്ടാംനൂറ്റാണ്ടിൽ ഉണ്ടായി എന്നതിനർത്ഥം, ബ്രാഹ്മണർ അതിനു മുമ്പ് കേരളത്തിൽ ഇല്ലായിരുന്നു എന്നല്ല, മറിച്ച്, ബ്രാഹ്മണർ ബി.സി. കാലഘട്ടങ്ങളിൽതന്നെ ഇവിടെ ഉണ്ടായിരുന്നു എന്ന്, മേൽവിവരിച്ച വസ്തുതകളും തെളിവുകളും വ്യക്തമാക്കുന്നു. അതായത്, മാർതോമാശ്ലീഹ ക്രി.വ. 52-ൽ കേരളത്തിലെ കൊടുങ്ങല്ലൂരിൽ വന്നിറങ്ങുമ്പോൾ, ബ്രാഹ്മണർ കൊടുങ്ങല്ലൂരിലും പാലയൂരിലും കേരളത്തിലെ മറ്റു പല പ്രദേശങ്ങളിലും ഉണ്ടായിരുന്നുവെന്നും, അതുകൊണ്ട് അദ്ദേഹത്തിന് പല ബ്രാഹ്മണരെയും ക്രിസ്ത്യാനികളാക്കുവാൻ സാധിച്ചുവെന്നും ഗണിക്കുന്നു.

ചേരനാട്ടിലെ യഹൂദരുടെ സാന്നിധ്യവും തോമസ് അപ്പോസ്തോലന്റെ സുവിശേഷീകരണവും ഏതെങ്കിലും ഒരു അപ്പോസ്തലൻ അന്ന് ഇന്ത്യയിൽ ജീവിച്ചിരുന്ന യഹൂദന്മാരോട് യേശുക്രിസ്തുവിന്റെ രക്ഷണ്യസുവിശേഷം അറിയിക്കുവാൻ വന്നുവെന്ന്, ക്രി.വ. ആദിമ നൂറ്റാണ്ടുകൾക്കു മുമ്പു തന്നെ ഇന്ത്യക്ക് ലോകത്തെ പലരാജ്യങ്ങളുമായുള്ള ബന്ധങ്ങളുടെ പശ്ചാത്തലത്തിൽ ന്യായമായും ചിന്തിക്കാവുന്നതേയുള്ളു; പ്രത്യേകിച്ചും "യേശുക്രിസ്തു ഇസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല" (മത്തായി 15:24) ഇസ്രായേൽ ഗോത്രത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽത്തന്നെ ചെല്ലുവിൻ" (മത്തായി 10:6) എന്നും അരുളിച്ചെയ്തതിനാലും. യഹൂദവ്യാപാരികളുടെ കപ്പലുകൾ ഇന്ത്യയിലേക്ക്, ശലോമോൻ രാജാവിന്റെ കാലത്തെ (ബി.സി. 970–930) പ്പോലെ മൂന്നു വർഷത്തിലൊരിക്കൽ വരുമായിരുന്നുവെന്നു വിശുദ്ധ വേദപുസ്തകവും സാക്ഷിക്കുന്നു. (1 രാജാ. 10:22–23). ചരിത്രകാരനായ എസ്. എസ്. കോദർ 'കേരളജൂതന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ പറയുന്നത്, യഹൂദർ ഇന്ത്യയിൽ വന്നത്, "അസ്സീറിയൻ സാമ്രാജ്യത്തിന്റെ പതനത്തിനു ശേഷം (ബി.സി. 605) പേർഷ്യൻ സാമ്രാജ്യത്തിലെ ഷൽമനേസ്സർ ഇസ്രയേൽമക്കളെ (ബനി ഇസ്രായേൽ) ബാബിലോണിൽ നിന്ന് അടിമകളാക്കി കൊണ്ടുപോയി, അവരിൽ ചിലരെ സ്വതന്ത്രരാക്കി വിട്ടു; അവർ മേദ്യ, പേർഷ്യ, പാർത്ഥ്യ, ബാക്ട്രിയ (അഫ്ഗാൻ), ഗാന്ധഹാർ, കാശ്മീർ, എന്നിവിടങ്ങളിലും എത്തി. പിന്നീട് ബാബിലോൺ രാജാവായ നേബുക്കദ്നേസ്സർ ജുദിയ പിടിച്ചടക്കിയപ്പോൾ (ബി.സി. 586) മറ്റൊരുകൂട്ടം യഹൂദർ കൊടുങ്ങല്ലൂരിലും അഭയം പ്രാപിച്ചു. പേർഷ്യൻ രാജാവ് മഹാനായ സൈറസ്, ബാബിലോൺ കീഴടക്കിയപ്പോൾ (ബി.സി. 539) വീണ്ടുമൊരുകൂട്ടം യഹൂദർ ചേരനാട്ടിലേക്കു കുടിയേറി. പക്ഷെ, യഹൂദന്മാരുടെ കേരളത്തിലേക്കുള്ള ഏറ്റവും വലിയ കുടിയേറ്റം ക്രി.വ. 69–70 കളിൽ റോമൻ ചക്രവർത്തിയായ വെസ്പേഷ്യന്റെ മകനും സൈന്യാധിപനുമായിരുന്ന ടൈറ്റസ് യെരുശലേം നശിപ്പിക്കുകയും ദേവാലയം കത്തിക്കുകയും ചെയ്തപ്പോൾ ആയിരുന്നു; "ഇടിഞ്ഞു പോകാതെ കല്ലിന്മേൽ കല്ല് ഇവിടെ ശേഷിക്കയില്ല" (മത്തായി 24:2 ലൂക്കോസ് 21:6) എന്നു യേശുക്രിസ്തു പ്രവചിച്ചതുപോലെ കോദർ എഴുതി "ഇവിടുത്തെ യൂദന്മാർ വിശ്വസിക്കുന്നതുപോലെ, ഈ കാലഘട്ടത്തിൽ ഏതാണ്ട് പതിനായിരം യൂദന്മാർ മുസ്സിരിയിലേക്ക് കുടിയേറി". ഈ അനർത്ഥകാലത്ത്, യൂദന്മാരിലെ എസ്സീന്യർ മൃഗത്തോലിലും ചെമ്പുതകിടുകളിലും എഴുതിയ വിലയേറിയ പുസ്തകങ്ങൾ യെരിഹോവിലെ ഖുംറാൻ ഗുഹകളിൽ ഒളിപ്പിച്ചു വെച്ചശേഷം ചിതറിപ്പോയി. ഇങ്ങനെ പലായനം ചെയ്ത എസ്സീന്യരെ കൊടുങ്ങല്ലൂരിലെ പൂർവ്വഗാമികൾ സന്തോഷത്തോടെ സ്വീകരിച്ചു. അവർ അധിവാസകേന്ദ്രങ്ങളിൽ പാർത്തു; സിനഗോഗുകൾ കൊടുങ്ങല്ലൂരിലും ചാട്ടുകുളങ്ങര മുതലായ പ്രദേശങ്ങളിലും പണിതു.

യഹൂദ പാരമ്പര്യപ്രകാരം, മലബാർ തീരത്തെ ആദ്യകാല യൂദഅധിവാസ കേന്ദ്രങ്ങളിലൊന്ന് 'ഷിൻഗ്ലി' ആയിരുന്നു. പുരാതന തുറമുഖനഗരമായിരുന്ന, 'ചങ്ങലആഴി' എന്നും അറിയപ്പെട്ടിരുന്ന മുസിരിസ്സിന്റെ (ഇന്നത്തെ കൊടുങ്ങല്ലൂർ) പ്രാന്തപ്രദേശമായിരുന്നുവെന്നു 'ഷിൻഗ്ലി' എന്ന് പൊതുവായി സമ്മതിക്കപ്പെട്ടിരിക്കുന്നു. ക്രി.വ. 69–70 -ലെ രണ്ടാം യെരുശലേം ദേവാലയത്തിന്റെ നശീകരണത്തിനു ശേഷം സ്ഥാപിച്ചതെന്ന് അവകാശപ്പെടുന്ന 'ഷിൻഗ്ലി' യഹൂദന്മാരുടെ പ്രഭാവകേന്ദ്രമായിരുന്നു. അവിടെനിന്നാണ് പിന്നീട് അവർ കേരളത്തിലെ കൊച്ചി മുതലായ പ്രദേശങ്ങളിലേക്കു മാറിവസിച്ചത്. അതിന്റെ പ്രതാപകാലത്ത് ഷിൻഗ്ലിയിലും അയൽപ്രദേശങ്ങളിലുമായി ഏതാണ്ട് 18 സിനഗോഗുകളും പ്രാർത്ഥനാലയങ്ങളും ഉണ്ടായിരുന്നുവെന്നും സിഗാൾ എന്ന ചരിത്രകാരൻ പറയുന്നു. കേരളത്തിലെ യൂദന്മാർക്ക് ഷിൻഗ്ലി നഗരം ആയിരം വർഷങ്ങളോളം അവരുടെ രാജ്യവും, യൂദഭരണത്തിലുമായിരുന്നു. ഷിൻഗ്ലിയിലെ പ്രഥമ യഹൂദ ഭരണാധികാരി ജോസഫ് റമ്പാന് അന്നത്തെ ഹിന്ദുരാജാവിൽ നിന്ന് 72 വിശേഷാവകാശങ്ങൾ തലമുറകളായി അനുഭവിക്കുവാൻ ലഭിച്ചിരുന്നു. ക്രി.വ. പതിന്നാലാം നൂറ്റാണ്ടിലെ മഹാപ്രളയം മുഖാന്തിരം ഉണ്ടായ പ്രകൃതി ദുരന്തത്തിൽ അവരുടെ തുറമുഖപട്ടണം മണ്ണുമൂടിപ്പോകയും വാണിജ്യത്തിന് ഉപയുക്തമല്ലാതായിത്തീരുകയും ചെയ്തതോടെ, അവരുടെ എല്ലാ പ്രതാപവും പ്രശസ്തിയും ക്ഷയിച്ചുപോവുകയും ചെയ്തു. പുറകാലെ, ആഭ്യന്തര ഭിന്നതകളും വൈദേശിക ആക്രമങ്ങളും, വ്യാപാരക്കുറവും കൊണ്ട് അവരുടെ ഭാഗധേയം നിർണയിക്കപ്പെട്ടു.

മേൽപറഞ്ഞ പലകാരണങ്ങളാലും ഇപ്പോഴുള്ള മലങ്കര നസ്രാണികളുടെ പൂർവികർ യഹൂദരെന്ന വാദത്തിനു ചരിത്രപരമായോ സാംസ്കാരികമായോ അടിസ്ഥാനമില്ല. മറിച്ച്, മലങ്കരനസ്രാണികളുടെ പൂർവികത്വം ആദിമനൂറ്റാണ്ടിൽ കേരളത്തിലുണ്ടായിരുന്ന ബ്രാഹ്മണർക്കും മറ്റു തദ്ദേശീയ സമൂഹങ്ങൾക്കുമാണ് എന്ന് ചരിത്രപരമായും സാംസ്കാരികമായും സംശയാതീതമായി തെളിയുന്നു എന്നാണ് എന്റെ ബോധ്യം. ■

# ഇരുട്ട് വിൽപ്പനയ്ക്ക്

ഫാ. അരുൺ മർക്കോസ്, മലബാർ

പരസ്യം കണ്ടുവന്നതാണ്
നല്ല ഒന്നാന്തരം ഇരുട്ട് വില്പനയ്ക്ക്
അലുവ പാകത്തിൽ അധികം മുറുക്കമില്ലാതെ
പല വർണ്ണത്തിൽ, പല രൂപത്തിൽ
അടുക്കി വച്ചിരിക്കുകയാണ്
ചിലതിന് ചുവപ്പ്, ചിലതിന് പച്ച
ചിലതിന് ആകാശ നീല
മഞ്ഞയും വെള്ളയും പല വർണ്ണസങ്കരവും വേറേ
എന്റെ സംശയം ഇരുട്ടിന് നിറമുണ്ടോ
കടക്കാരൻ ചിരിച്ചു. എല്ലാത്തിനും
അടിസ്ഥാനം കറുപ്പാണ്
പല വർണ്ണത്തിൽ പൊതിഞ്ഞു എന്നേയുള്ളൂ.
സമ്മതിക്കാം. ഇതിന്റെ ഉപയോഗം
ഒന്നു പറഞ്ഞാൽ എളുപ്പമല്ലേ
എന്തിലാണോ ഇരുട്ട് പരത്തേണ്ടത്
അതിൽ അൽപ്പം എണ്ണയിൽ ചാലിച്ചു പുരട്ടിയാൽ മതി
ആട്ടെ സാറിനെന്താണ് ജോലി
ജോലിയൊന്നുമില്ല ചെറിയ ഒരു നേതാവാണ്
സാറിനി ചെയ്യേണ്ടത്
ഇനി പ്രസംഗിക്കാൻ തുടങ്ങും മുൻപ് അല്പം ഇരുട്ട്
എടുത്ത് വെണ്ണയിൽ പുരട്ടി ചുണ്ടിലും
നാവിലും തേക്കണം
ബാക്കിയുള്ളത് മൈക്കിൽ തേച്ചോളു
ആളുകൾ സമ്മേളനങ്ങൾക്ക് വരുമ്പോൾ
അവർക്ക് കുടിക്കാൻ കൊടുക്കുന്ന
വെള്ളത്തിലും അല്പം ഇരുട്ട് കലക്കണം
തിരിച്ചുപോകുമ്പോൾ ഏതെങ്കിലും
മഹാന്മാരുടെ പുസ്തകം കൊടുക്കണം
പുസ്തകത്തിന്റെ പുറം ചട്ടയിൽ
ഇരുട്ട് വാർണിഷ് ചേർത്ത് നേർത്തതായി പുരട്ടണം
ഇതിന്റെ ഡിജിറ്റൽ പതിപ്പ് ഉണ്ട്
വാട്സ് ആപ്പിലും ഫേസ്ബുക്കിലും
സന്ദേശം അയയ്ക്കും മുൻപ്
സ്ക്രീനിൽ അല്പം ഇരുട്ട് പുരട്ടണം
എന്നിട്ട് ടൈപ്പ് ചെയ്തോളൂ
കിട്ടുന്ന ആളുകൾ ഇരുട്ടിൽ തപ്പിക്കോളും.
ഏതെങ്കിലും ഒരുത്തൻ ചോദ്യം ചെയ്താൽ
വിശ്വാസം, മനുഷ്യാവകാശം എന്നൊക്കെ പറഞ്ഞാൽ മതി.
കലാപരിപാടികൾ പലതുണ്ട്. ശവപ്പെട്ടി മുതൽ
സ്ത്രീകളുടെ കണ്ണുനീര് വരെ ഉപയോഗിക്കാം.
പ്രഖ്യാപിത മനുഷ്യ സ്നേഹികൾക്കും
അല്പം ഇരുട്ടു കലക്കി കൊടുത്തേക്കണം
കുറച്ച് മാധ്യമങ്ങൾക്കും കൊടുക്കാം.
രണ്ടു കിലോ എടുത്തോളൂ!
കച്ചവടക്കാരൻ ഇരുട്ട് എടുത്ത്
ആദ്യം കടലാസുകൊണ്ടും പിന്നെ തെർമോകോൾ കൊണ്ടും
അലുമിനിയം ഫോയിൽ എടുത്തും
പൊതിഞ്ഞു. ഇതെന്താ ഇങ്ങനെ?
സാറേ ഇരുട്ട് highly inflammable ആണ്.
തലയ്ക്കകത്ത് വെട്ടം ഉള്ള ഒരുത്തന്റെ
കൂർത്ത നോട്ടം മതി ഇതിനു തീപിടിക്കാൻ
നമ്മൾ പണിതെടുത്തതെല്ലാം
നിമിഷനേരം കൊണ്ട് കത്തിയമരും
തൽക്കാലം പേടി വേണ്ട
വെട്ടം ഉള്ള കുറെ എണ്ണത്തെ നാടുകടത്തി
കുറെ പേരെ വെട്ടിയൊതുക്കി
ചിലരുടെ വായിൽ അപ്പം തിരുകി
എന്നാലും കാണും കുറേയെണ്ണം നെഞ്ചിൽ തീയുമായി
കനലുപുറത്തറിയാതെ കണ്ണിറുക്കി മിണ്ടാതെ അങ്ങനെ
ആ ഒരേ ഒരു തീപ്പൊരി മതി നമ്മുടെ കച്ചവടം പൂട്ടാൻ.
ഉള്ളിൽ ഒരു വിറയൽ ഉണ്ടോ?
പൊതിയാൻ വരട്ടെ ഞാൻ പറയാം.



# പരിസ്ഥിതി ദർശനം

■ ജിബിൻ ഏവൂർ

സമകാലിക സമൂഹത്തിൽ വളരെ ഏറെ ചർച്ച ചെയ്യപ്പെടുന്ന വിഷയങ്ങളാണ് പരിസ്ഥിതി വാദം, സ്ത്രീവാദം, ദളിത്‌വാദം തുടങ്ങിയവ. പ്രതിരോധത്തിന്റെ തലങ്ങളിൽ അല്ലെങ്കിൽ നിലനിൽപിന്റെ ആവശ്യങ്ങളിൽ ഊന്നിനിന്നുകൊണ്ടാണ് ഈ മൂന്നു വിഷയങ്ങൾ സാമൂഹിക പശ്ചാത്തലത്തിൽ സാന്നിധ്യം ഉറപ്പിച്ചത്. തങ്ങളിൽ നിന്നും നഷ്ടപ്പെട്ടുപോയ പലതിനെയും തിരിച്ചു പിടിക്കാനും, നെഞ്ചോടുചേർത്തു പിടിച്ചിരിക്കുന്നതിനെ അടർത്തികൊണ്ടു പോകാതിരിക്കാനും, ഊർന്നുപോകാതിരിക്കാനും വേണ്ടിയുള്ള അവസാനഘട്ട ശ്രമമെന്ന നിലയിൽ പരിസ്ഥിതിവാദം വികസിത രാജ്യങ്ങളിലും വികസ്വര രാജ്യങ്ങളിലും സജീവ ചർച്ചയ്ക്ക് വിധേയമായികൊണ്ടിരിക്കുന്ന ഒരു സങ്കീർണ്ണമായ അവസ്ഥയാണ് ആധുനിക കാലഘട്ടത്തിൽ കാണുന്നത്.

സൃഷ്ടിഗണത്തിന്റെയും ഭൂമിയുടെയും വിനാശത്തിലേക്ക് വഴിതെളിക്കുന്ന ഭീമാകാരമായ അവസ്ഥയായ വികസനത്തിനുവേണ്ടിയുള്ള പ്രയത്നം നടന്നുകൊണ്ടേയിരിക്കുന്നു. ഇതിനു സഹായകരമാകുന്ന ശാസ്ത്ര സാങ്കേതിക വിദ്യകളുടെയും അതിന്റെ ഫലമായി സൃഷ്ടിക്കുന്ന വ്യവസായവത്കരണത്തിന്റെയും അനന്തരഫലമായി ഭൂമിയും വിതാനവും വായുവും ജലവും എല്ലാം വിഷലിപ്തമായിരിക്കുന്നു.

മനുഷ്യന്റെ നിലനില്പിന് ഭീതിയുയർത്തുന്ന സാഹചര്യത്തിൽ വിവിധ പരിസ്ഥിതി ദർശനങ്ങളുടെ കാതൽ അന്വേഷിക്കുവാൻ ആധുനിക മനുഷ്യൻ നിർബന്ധിതനാവുകയും ചെയ്തു. പരിസ്ഥിതി ദർശനത്തിന്റെ ക്രിസ്തീയ പരിപ്രേക്ഷ്യം ഇത്തരുണത്തിൽ പല തലങ്ങളിൽ അപഗ്രഥിക്കപ്പെട്ടു.

പരിസ്ഥിതി ദർശനത്തിന്റെ ക്രൈസ്തവ മാനത്തെക്കുറിച്ച് അതിന്റെ പഠനങ്ങൾക്കും വിദൂരതലമാണു ഉള്ളത്. അധീശത്വത്തിന്റെയും, സഹവർത്തിത്തത്തിന്റേതുമാണ് ഈ ദ്വിതീയ തലങ്ങൾ. ദൈവശാസ്ത്രങ്ങൾ ഏറെയും കേന്ദ്രസ്ഥാനത്തു പ്രതിഷ്ഠിക്കുന്നത് മനുഷ്യനെയാണ്. ഹൈന്ദവ ദൈവശാസ്ത്രങ്ങളായ പുരാണങ്ങളിലും, രാമായണത്തിലും, മഹാഭാരതത്തിലും, വേദങ്ങളിലും ഉപനിഷത്തുകളിലും ഖുറാനിലും എല്ലാം മനുഷ്യനെയാണ് കേന്ദ്രകഥാപാത്രമാക്കിയിരിക്കുന്നത്. ക്രൈസ്തവ ദർശനവും ഇതിൽ നിന്നും ഒട്ടും വ്യത്യസ്തമല്ല എന്ന നിഗമനത്തിൽ സൃഷ്ടികർമ്മത്തെ ദൈവവും എതിരാളിയുമായുള്ള (ഇവിടെ എതിരാളിയായി സൂചിപ്പിക്കുന്നതു മനുഷ്യനെയാണ്) സമരമായി പലപ്പോഴും ചിത്രീകരിക്കപ്പെടുന്നുണ്ട്.

ഭൂമിയുടെമേൽ അധികാരം സ്ഥാപിക്കുന്ന അധികാരിയായി മനുഷ്യനെ അവതരിപ്പിക്കുക വഴി പരിസ്ഥിതി മലിനീകരണത്തിന്റെ, വിനാശത്തിന്റെ പ്രഥമഘട്ടം തന്നെ ക്രിസ്തീയ ദർശനത്തിൽ ഉണ്ടെന്നു ഒരുകൂട്ടം പരിസ്ഥിതി വാദികൾ പറഞ്ഞുറപ്പിക്കുന്നു.

ഇതിനു ഉപോദ്ബലമായി ഉദ്ധരിക്കുന്നത് വി. വേദപുസ്തകത്തിലെ മോശയുടെ ഒന്നാം പുസ്തകമായ ഉൽപത്തിയിലെ സൃഷ്ടി പുരാണമാണ്. ജീവിവർഗത്തിന്റെയും, പ്രകൃതിയുടെയും ഭാവിയെ സംരക്ഷിക്കാൻ ക്രൈസ്തവ വിശ്വാസത്തെ തിരുത്തിയെഴുതണം എന്നു വാദിക്കുന്നവരുമുണ്ട്.

വി. വേദപുസ്തകത്തിലെ ആദ്യപുസ്തകമായ ഉൽപത്തിയിൽ സൃഷ്ടിയെക്കുറിച്ചും ജീവനെക്കുറിച്ചും വളരെ വ്യക്തമായിപ്പറയുന്നുണ്ട്. പിതാവാം ദൈവം ഭൂമിയിലെ മണ്ണുകുഴച്ചുകൊണ്ട് തന്റെ സ്വരൂപത്തിലും, സാദൃശ്യത്തിലും മനുഷ്യനെ രൂപപ്പെടുത്തി. തന്റെ ജീവശ്വാസം സൃഷ്ടിക്കപ്പെട്ട രൂപത്തിന്റെ നാസാരന്ധ്രങ്ങളിലേക്ക് ഊതി അങ്ങനെ മനുഷ്യനു ജീവനുണ്ടായി. അവനു ആദാം എന്നു പേരു വിളിച്ചു. മണ്ണിൽ നിന്നും എടുക്കപ്പെട്ടവൻ മനുഷ്യനായി.

മനുഷ്യനെ സൃഷ്ടിച്ച ദൈവം പറഞ്ഞു: വിത്തുള്ള എല്ലാ ഇനം ചെടികളും വിത്തുള്ള എല്ലാ ഇനം ഫലം കായ്ക്കുന്ന വൃക്ഷങ്ങളും ഭൂമിയിൽ മനുഷ്യനു നൽകുകയും അവ നിങ്ങൾക്ക് ഭക്ഷണമായിത്തീരുകയും ചെയ്യും. ഭൂമിയിലെ എല്ലാ മൃഗങ്ങൾക്കും ആകാശത്തിലെ പറവകൾക്കും, നിലത്ത് ഇഴയുന്ന എല്ലാ ജന്തുക്കൾക്കും, ജീവശ്വാസമുള്ള സകലതിനും ആഹാരമായി ഹരിത സസ്യങ്ങളൊക്കെയും ഞാൻ കൊടുത്തിരിക്കുന്നു.

ഉൽപത്തി പുസ്തകം രണ്ടാം അദ്ധ്യായം 15-ാം വാക്യത്തിൽ ഇപ്രകാരം പറയുന്നു. യഹോവയായ ദൈവം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി. യഹോവയാം ദൈവം മനുഷ്യനെ കൂട്ടി



ക്കൊണ്ടു പോയി ഏദൻ തോട്ടത്തിൽ വേല ചെയ് വാനും അതിനെ കാപ്പാനും അവിടെ ആക്കി. സൃഷ്ടിയുടെ ഭാഗമെന്ന നിലയിൽ മനുഷ്യൻ പ്രകൃതിക്കു പുറത്തല്ല എന്നു മാത്രമല്ല ദൈവവും സൃഷ്ടിയും തമ്മിലുള്ള ഉടമ്പടിയുടെ കേന്ദ്രഭാഗവും കൂടിയാണ് പ്രകൃതി. എന്നാൽ അതോടൊപ്പം തന്നെ ജീവന്റെ വൃക്ഷവും നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും തോട്ടത്തിൽ വളർത്തി. ഏദൻതോട്ടം കൃഷി ചെയ്യാൻ മാത്രമല്ല. അതിനെ കാപ്പാനും കൂടിയാണ് ദൈവം മനുഷ്യനെ അവിടെ ആക്കി വച്ചത്. മനുഷ്യനു തോട്ടത്തിലെ എല്ലാ വൃക്ഷങ്ങളുടെയും ഫലം തിന്നാം. എന്നാൽ നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ ഫലം തിന്നരുതെന്ന കല്പനയും ദൈവം മനുഷ്യന് നൽകി. തിന്നുന്ന ദിവസം മനുഷ്യന്റെ മരണമാണ് സംഭവിക്കുന്നത്.

തന്റെ സൃഷ്ടിയിൽ ഏറ്റവും മഹത്വമെന്നു കണ്ട ഒന്നാണ് മനുഷ്യൻ. തിരിച്ചറിവില്ലാതെ എല്ലാം തനിക്കു മാത്രം സ്വന്തം, തന്റെ ഇഷ്ടം പോലെ എന്തും കൈവശമാക്കാം എന്ന അഹങ്കാരത്തിനും ലഭിച്ച ആദ്യ തിരിച്ചടി നോക്കുക. തിന്നരുതെന്നു പറഞ്ഞ ഫലം തിന്നതിന്റെ പ്രതിഫലം. മണ്ണിൽ നിന്നും എടുക്കപ്പെട്ടവൻ മണ്ണിലേക്ക് തന്നെ മടങ്ങുന്ന അവസ്ഥയാണ് കാണുന്നത്. പരിരക്ഷണത്തിന്റെ ഉടമ്പടി ലംഘിച്ചപ്പോൾ മനുഷ്യൻ ഏറ്റുവാങ്ങിയ ശാപം എന്നും പറയാം.വിത്തുള്ള എല്ലാം ഇനം ചെടികളും വിത്തുള്ള എല്ലാ ഇനം ഫലം കായ്ക്കുന്ന വൃക്ഷങ്ങളുമാണ് ദൈവം മനുഷ്യന് അനുഭവിക്കുവാൻ നൽകിയത്. ജീവന്റെ തുടർച്ചയുടെ അടയാളമാണ് വിത്ത്. വിത്തുള്ളവയെ അനുഭവിക്കുകമാത്രം ചെയ്തു ജീവന്റെ ഇടവിടാതെയുള്ള അവസ്ഥ കാത്തുസൂക്ഷിക്കുക എന്ന മുന്നറിയിപ്പാണ് ഇതിലൂടെ വ്യക്തമാക്കുന്നത്.

വി. വേദപുസ്തകത്തിൽ ദൈവസാന്നിധ്യത്തിന്റെയും, അസാന്നിധ്യത്തിന്റെയും ശക്തമായ മദ്ധ്യവർത്തിയായി വർത്തിക്കുന്നത് പ്രകൃതിയാണ്. മലകൾ ആർത്തുല്ലസിക്കുന്നതും, നദികൾ അവരുടെ ഗതി താളം അലങ്കരിക്കുന്നതും ദൈവത്തിന്റെ സാന്നിധ്യത്തെയാണ് പ്രതിപാദിക്കുന്നത്. പരിപാലകനും സംരക്ഷകനും ആയ ദൈവത്തിന്റെ സ്ഥാനം മനുഷ്യന്റെമേൽ പ്രകൃതിക്കുമുണ്ട്. ഇതിന്റെ ഫലമായി നിരന്തരമുള്ള സഹവർത്തിത്തത്തിലൂടെ മനുഷ്യരും പ്രകൃതിയും ജീവിതതാളം കണ്ടെത്തുന്നു.

നീതിയുക്തവും, സമാധാനപൂർണ്ണവുമായ അവസ്ഥയിൽ പ്രകൃതിയോടുള്ള സമരസമാണ് സൃഷ്ടികർത്താവായ ദൈവം അനുശാസിക്കുന്നത്. വി. വേദപുസ്തകത്തിന്റെ കാഴ്ചപ്പാടിൽ പ്രകൃതിയെ നശിപ്പിക്കുന്നതും ജനങ്ങൾ സമൂഹമായി അതിനെ ചൂഷണം ചെയ്യുന്നതും രണ്ടിന്റെയും (മനുഷ്യന്റെയും പ്രകൃതിയുടെയും) വിനാശത്തിലേക്ക് വഴിതെളിക്കും.

സംഖ്യാപുസ്തകം 35 അദ്ധ്യായം 33, 34 വാക്യത്തിൽ ഇപ്രകാരം പറയുന്നു. നിങ്ങൾ പാർക്കുന്ന ദേശം അങ്ങനെ അശുദ്ധമാക്കരുത്. രക്തം ദേശത്തെ അശുദ്ധമാക്കുന്നു. ദേശത്തിൽ ചൊരിഞ്ഞ രക്തത്തിനുവേണ്ടി രക്തം ചൊരിയിച്ചവന്റെ രക്തത്താൽ അല്ലാതെ ദേശത്തിനു പ്രായശ്ചിത്തം സാധ്യമല്ല. അതുകൊണ്ട് ഞാൻ അധിവസിക്കുന്ന നിങ്ങളുടെ പാർപ്പിടമായ ദേശം അശുദ്ധമാക്കരുത്. നിങ്ങളുടെ മദ്ധ്യേ യഹോവയായ ഞാൻ അധിവസിക്കുന്നു.

മനുഷ്യനും പ്രകൃതിയുമായുള്ള സഹവർത്തിത്തത്തിന്റെ ഉടമ്പടി ലംഘിക്കുമ്പോൾ ഉണ്ടാകുന്ന ഭീകര വിനാശത്തെക്കുറിച്ച് വി. വേദപുസ്തകത്തിൽ വ്യക്തമായി സൂചന നൽകുന്നു. യെശയ്യാ പ്രവാചാകന്റെ പുസ്തകം 24-ാം അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു. "ഭൂമി ദുഃഖിച്ചു വാടിപോകുന്നു. ഭൂതലം ക്ഷയിച്ചു വാടിപ്പോകുന്നു. ഭൂമിയിലെ ഉന്നതന്മാർ ക്ഷീണിച്ചു പോകുന്നു. ഭൂമി അതിലെ നിവാസികളാൽ മലിനമായിരിക്കുന്നു. അവർ പ്രമാണങ്ങളെ ലംഘിച്ചു ചട്ടത്തെ മറിച്ചു നിത്യനിയമത്തിനു ഭംഗം വരുത്തിയിരിക്കുന്നു. അതുകൊണ്ട് ശാപം ഭൂമിയെ വിഴുങ്ങുകയും അതിൽ പാർക്കുന്ന നിവാസികൾ ശിക്ഷ അനുഭവിക്കുന്നു. അതുകൊണ്ട് ഭൂവാസികൾ നശിച്ചുപോയി. ചുരുക്കം ചിലർ മാത്രം ശേഷിച്ചിരിക്കുന്നു".

യെശയ്യാ പ്രവാചകൻ സഹസ്രാബ്ദങ്ങൾക്ക് മുമ്പേ പ്രവചിച്ചത് ഇന്നു തലമുറകൾ അനുഭവിച്ചു കൊണ്ടിരിക്കുന്നു. അതിനുദാഹരണങ്ങളാണ് നാം ഇന്നു നേരിട്ടു കൊണ്ടിരിക്കുന്ന ഭൂമിയുടെ താളം തെറ്റിയുള്ള പല പ്രവർത്തികളും.

പഴയനിയമ കാലഘട്ടത്തിന്റെ തുടർച്ചയായി പുതിയ നിയമത്തിലും മനുഷ്യനും പ്രപഞ്ചവും ഒത്തു ചേർന്ന നൈരന്തര്യമാണ് വിശകലനം ചെയ്യപ്പെടുന്നത്. ഇരുണ്ട രാത്രിയിൽ നിന്നും പാപത്തിന്റെ അന്ധകാരത്തിൽ നിന്നും മനുഷ്യനെ സ്വതന്ത്രനാക്കി തന്റെ കല്പന ലംഘനത്തിൽ നിന്നും പിന്തിരിപ്പിച്ചവനും, മരണത്താലും ഉയിർപ്പിനാലും ലോകത്തെ മാറ്റിത്തീർത്തു മനുഷ്യനു സമ്പൂർണ്ണ മനുഷ്യത്വം നേടിയെടുക്കാനുള്ള സാഹചര്യം ഒരുക്കിത്തന്നെ യേശുക്രിസ്തുവാണ് രക്ഷാകര പദ്ധതിയുടെ കേന്ദ്രം. ഈ പൂർണ്ണത ശരീരവും, ആത്മാവും, വ്യക്തിയും, സമൂഹവും, മനുഷ്യരും, പ്രപഞ്ചവും, കാലവും അനന്തതയും എന്നിങ്ങനെ എല്ലാം ഉൾക്കൊള്ളുന്നതാണ്.

ശാബത്തു നിയമങ്ങൾ ജീവനെ അതിന്റെ സമയ താലത്തിനൊപ്പം സംരക്ഷിക്കുന്നതിനുള്ള ദൈവത്തിന്റെ പാരിസ്ഥിതിക തന്ത്രമാണ് എന്ന ജർഗൻ മോർട്ട് മാത്തന്റെ നിരീക്ഷണവും ഇവിടെ ശ്രദ്ധേയമാണ്. "നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക" എന്ന വചനവും സഹവർത്തിത്വത്തിന്റെ പാതയാണ് കാണിച്ചു തരുന്നത്. അയൽക്കാരൻ എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത് സർവ്വചരാചരങ്ങളും എന്ന വിശാല വീക്ഷണമാണ്. അപ്രകാരം ഇത് വ്യാപിക്കണം. ഇതു ഗഹന പരിസ്ഥിതിവാദത്തിൽ (deep Ecology) പരിസ്ഥിതി വാദികൾ നിർദ്ദേശിക്കുന്നതു പോലെയാണ്. ഗഹന പരിസ്ഥിതി വാദം എന്ന സംജ്ഞ 1973-ൽ ആർനെ നെയ്സ് (Arne Naise) രൂപാന്തരപ്പെടുത്തിയതാണ്. മനുഷ്യകേന്ദ്രീകൃതമല്ലാത്ത ഒരു പ്രകൃതി വാദം എന്ന നിലയിലും ദീർഘകാലടിസ്ഥാനത്തിലുള്ള ഒരു കർമ്മ പദ്ധതിയും കൂടിയായിട്ടാണ് ആർനെ നെയ്സ് ഇക്കോളജിയെ വിഭാവനം ചെയ്തിരിക്കുന്നത്.

ഗഹന പരിസ്ഥിതി വാദികൾ നിർദ്ദേശിക്കുന്നതുപോലെ മനുഷ്യ വ്യതിരിക്തത പാടെ നിഷേധിച്ചു മനുഷ്യനെ പ്രകൃതിയുടെ ഒരു ദാനം മാത്രമായി കാണുന്ന നിലപാടല്ല, സവിശേഷ ബുദ്ധിനൽകപ്പെട്ടിരിക്കുന്ന മനുഷ്യൻ പ്രകൃതിയുടെ പരിപാലകൻ കൂടിയായിരിക്കണം. അംശം എന്ന നിലയിൽ നിന്നും നേതാവ് എന്ന ഉന്നതപദവിയാണ് ദൈവം മനുഷ്യന് കൽപിച്ചു കൊടുത്തത്. തനിക്ക് നൽകപ്പെട്ടിരിക്കുന്ന ജ്ഞാനം ഉപയോഗിച്ച് നന്മ തിന്മകളെ വേർതിരിച്ചറിയാതെ പ്രവർത്തിച്ചപ്പോഴെല്ലാം പ്രകൃതി അതിന് ശക്തമായ തിരിച്ചടികളും നൽകിയിട്ടുണ്ട്.

പുറപ്പാട് പുസ്തകം 23-ാം അദ്ധ്യായം 10-11 വാക്യത്തിൽ ഇപ്രകാരം പറയുന്നു. "ആദ്യ സംവത്സരം നിന്റെ നിലം വിതച്ചു വിളവ് എടുത്തു കൊൾക. ഏഴാം സംവത്സരത്തിലോ അതു ഉഴവു ചെയ്യാതെ വെറുതേ ഇട്ടേക്ക. നിന്റെ ജനത്തിലെ ദരിദ്രന്മാർ അഹോവൃത്തി കഴിക്കട്ടെ. അവർ ശേഷിപ്പിക്കുന്നതു, കാട്ടുമൃഗങ്ങൾ തിന്നട്ടെ. നിന്റെ മുന്തിരിതോട്ടവും ഒലിവ് വൃക്ഷവും സംബന്ധിച്ച് അങ്ങനെ തന്നെ ചെയ്ക".

വലിയവനും ചെറിയവനും ആയുള്ള അന്തരം ദുരീകരിക്കുക വഴി എല്ലാവർക്കും തുല്യത ഉറപ്പാക്കുക

എന്ന ആശയമാണ് ഇതിൽ നിന്നും വ്യക്തമാക്കുന്നത്. സുസ്ഥിര കൃഷിയുടെ പിതാവായ ജാപ്പനീസ് കർഷകനും തത്ത്വചിന്തകനുമായ മാസനോബ ഫുക്കുവോക്ക തന്റെ "ഒറ്റ വൈക്കോൽ വിപ്ലവം" (The one straw Revolution) എന്ന പ്രശസ്ത ഗ്രന്ഥത്തിലൂടെ ലോകത്തിനു കൈമാറിയത് ഇതേ ആശയമാണ്. കൃഷി ചെയ്ത ശേഷം കൃഷിയിടങ്ങൾ ഉഴവു ചെയ്യാതെ ഇടുക, ആ ജോലി മണ്ണിരയുടേതാണ്. അത് മണ്ണിര ചെയ്തോളും.

കൃഷി ചെയ്തതിനു ശേഷം വൈക്കോൽ കൃഷിയിടങ്ങളിൽ നിക്ഷേപിക്കുക. ശേഷിപ്പിനെയും നിക്ഷേപിക്കുക. കൃഷി ചെയ്ത ഉൽപ്പന്നം അത് എന്തു തന്നെ ആയാലും അത് കൃഷി ചെയ്യിച്ചവനു മാത്രമല്ല, കൃഷി ചെയ്തവനും പരിസ്ഥിതിയിലെ സകല ജീവജാലങ്ങൾക്കും കൂടിയുള്ളതാണ് എന്ന നിഗമനമാണ് ഫുക്കുവോക്ക തന്റെ "The one straw Revolution" എന്ന ഗ്രന്ഥത്തിലൂടെ മുന്നോട്ടു വച്ചത്. പുറപ്പാട് പുസ്തകത്തിലെ മേൽ സൂചിപ്പിച്ച വാക്യത്തിന്റെ പൊരുളും അപ്രകാരം തന്നെ. യെഹസ്കിയേൽ പ്രവാചകന്റെ പുസ്തകം 34 അദ്ധ്യായം 18-ാം വാക്യത്തിൽ ഇപ്രകാരം പറയുന്നു "നിങ്ങൾ നല്ല മേച്ചിൽ മേഞ്ഞിട്ട് മേച്ചിലിന്റെ ശേഷിപ്പിനെ ചവിട്ടി കളയുന്നതും, തെളിഞ്ഞ വെള്ളം കുടിച്ചിട്ട് ശേഷിപ്പുള്ളതിനെ കാൽകൊണ്ട് കലക്കി കളയുന്നതും നിങ്ങൾക്ക് പോരായോ? നിങ്ങൾ കാൽ കൊണ്ട് ചവിട്ടിയത് എന്റെ ആടുകൾ തിന്നുകയും, നിങ്ങൾ കാലുകൊണ്ട് കലക്കിയത് അവ കുടിക്കുകയും ചെയ്യണമോ? ഈ വാക്യത്തിൽ നിന്നും ലഭ്യമാകുന്നത് സമാനമായ ഒരു ആശയമാണ്. പ്രകൃതിവിഭവങ്ങളെ സുസ്ഥിരമായി സംരക്ഷിക്കുകയും നിലനിർത്തുകയും വേണം. സ്വാർത്ഥനായ മനുഷ്യൻ ഇപ്പോഴും ചെയ്യുന്നതും ഇതൊക്കെ തന്നെ. അവനവന്റെ ആവശ്യങ്ങൾ മാത്രം നടക്കണമെന്ന ലക്ഷ്യത്തിൽ ജീവിക്കുന്നവരാണ് ഏറിയപങ്കും. ഇപ്പോഴുള്ള തലമുറ അവരുടെ ആവശ്യങ്ങൾ നിറവേറ്റി ശേഷിപ്പുള്ള വിഭവങ്ങളെ മലിനപ്പെടുത്താതെ വരും തലമുറയുടെ നിലനിൽപിനു അവയെ അവർക്കും കൂടി അനുഭവവേദ്യമാക്കുന്ന രീതിയിൽ സംരക്ഷിക്കേണ്ട കടമ നാം ഓരോരുത്തരുടേതുമാണ് എന്നു ഓർക്കുന്നതു നന്ന്.

നാം ഭൂമിയിൽ ജീവന്റെ നൈരന്തര്യത്തിന്റെ പരിപാലകരും ചൂഷിതരുമായുള്ള ഐക്യത്തിൽ ദൈവത്തിന്റെ പങ്കാളികളുമാണ്. ഇത് ഉത്കൃഷ്ടമായ ഒരു നിയോഗമാണ്. ■

■ ഫാ. മാത്യു ഫിലിപ്പ്, മുതുപിലാക്കാട്

# സഹനം



ചണ്ഡവാതം തകർത്തോരു വീട്
മൃത്യുഗ്രസിച്ചു തനുജർ
പത്നി ത്യജിച്ചു തൻ ദേഹം ക്ഷയിച്ചു
നീതിജ്ഞനെന്തിന് സഹനം

അത്തിവൃക്ഷം തളിർക്കുകയില്ല
ദ്രാക്ഷാഫലം ഇനി നൽകയില്ല
ഗോശാലയിൽ കന്നുകാലികളുതകില്ല
നീതിജ്ഞനെന്തിന് സഹനം

അയമനമറിയാത്ത കഴുകനും തൻദേഹം കാണാത്ത ഗരുഡനും
മഞ്ഞുരുകുന്നതും കാട്ടാടുകൾ പെരുകുന്നതിൽ പൊരുളും
അജ്ഞേയ മനുജനോടീശൻ മൊഴിഞ്ഞു
സഹനം നീതിജ്ഞന് കരുത്തേകുന്നൊരു ദിനം വരും

മാനവപാപക്കറ കഴുകാനായ്
തൻ താതപാദർഹിതാനുസരണം
സഹനജ്ഞാനസ്നാനം മുഴുകാൻ
യോർദ്ദാനേറ്റ തോയത്തിൽ സ്നാപകനൊപ്പം

ഒരുനാളൊരമ്മ ഇരുമക്കളൊത്ത്
ഗുരുപാദത്തിലെത്തി നമിച്ചു പറഞ്ഞു
നിന്നിടത്തും വലത്തുമിരുത്തണേ നാഥാ
പന്തിയ്ക്കിരുത്തുമ്പോളോർക്കണെൻ മക്കളെ

സഹനത്തിൻ പാത്രം കുടിക്കും ഞാനേൽക്കും
കഷ്ടതത്തിൽ സ്നാനമതേൽക്കുമെന്നാലെൻ
എൻ വലത്തുമെന്നിടത്തുമിരിപ്പതിൻ നൽവരം
മമത്വം വെടിഞ്ഞവർക്കേകുവോൻ താതൻ.

ഇപ്പാനപാത്രമെടുക്കണേ താതാ
നെഞ്ചകം പൊട്ടി തകർന്നൊരു സന്ധ്യാ
ഉഷ്ണത്താൽ ഗാത്രം ഉരുകി നീര് രുധിരമായ്
ഗദ്സമൻ തോട്ടത്തിൽ സഹനപാത്രം തുളുമ്പവേ.

പുലർകാലെ കോഴി മൂന്നുരുകൂകി
ശപ്തവചസ്സോതി ശിഷ്യൻ
ഗുരുവിനെ ചുംബിച്ച് ഭ്രാമകൻ യൂദാ
മുപ്പതു, വെള്ളിപ്പണത്തിന് വിറ്റു.

ഹൃത്തിലൊരുവാളു കടന്നോരമ്മ
കുരിശ്ശിൻ ചുവട്ടിൽ മിഴിപൂട്ടി നിന്നു
സഖികളൊന്നായ് കൊലക്കളം വിട്ടു (കുരിശ്ശിടം)
ഗുരുഹൃത്തണഞ്ഞവൻ അമ്മയ്ക്ക് തുണയായ്

സഹനം നന്മയ്ക്കിട ദൂരമായിടും
സഹനം കരുത്തേറ്റോരാക്കിടും നാൾവരും
സഹനം ആത്മദർശനം നൽകിടും
അഗ്നിയിലുരുകി തെളിഞ്ഞിടും പൊന്നുപോൽ.

# സൈബർ ലോകത്തിലെ ചതിക്കുഴികൾ

**ഡോ. എം. എം. ആൻഡ്രൂസ്, പുതുപ്പള്ളി**

വിവര സാങ്കേതിക വിദ്യയുടെ ഗുണഫലങ്ങൾ നിരവധിയാണ്. അറിവിന്റെ അക്ഷയഖനികളാണ് ഇവ പ്രദാനം ചെയ്യുന്നത്. ഇന്റർനെറ്റിന്റെ സഹായത്തോടെ ദൈനംദിന ജീവിതത്തിൽ പ്രയോജനമുള്ള പല പ്രവർത്തനങ്ങളും നടത്താൻ സാധിക്കുന്നുണ്ട്. അതിരുകളില്ലാത്ത ആകാശംപോലെ വിശാലമായ സൈബർ ലോകത്തിൽ പലവിധ ചതിക്കുഴികളുണ്ടെന്നത് ഒരു യാഥാർത്ഥ്യമാണ്. ഇന്ന് സമൂഹത്തിൽ സൈബർ കുറ്റകൃത്യങ്ങൾ വ്യാപകമാണ്. ഹൈടെക് കള്ളന്മാരുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് സൈബറിടങ്ങളിൽ വിഹരിക്കുമ്പോൾ തികഞ്ഞ ജാഗ്രത പുലർത്തണം.



ഇന്റർനെറ്റിലെ വിവിധതരം സൈറ്റുകളായ വെബുകൾ, ഫെയ്സ്ബുക്ക്, ടിറ്റർ, ഇൻസ്റ്റഗ്രാം തുടങ്ങിയ മാധ്യമങ്ങളുടെ തുടർച്ചയായ ഉപയോഗം നമ്മുടെ കുട്ടികളെ വളരെയേറെ ബാധിക്കുന്നുണ്ട്. ഒറ്റപ്പെടൽ എന്ന സാമൂഹിക അരക്ഷിതാവസ്ഥ കുട്ടികളിൽ ഉണ്ടാകാൻ മുഖ്യകാരണമാണ് സമൂഹ മാധ്യമങ്ങൾ. മൊബൈൽ ഫോൺ, ഇന്റർനെറ്റ് തുടങ്ങിയ സാമൂഹ മാധ്യമങ്ങൾ നിരന്തരമായി ഉപയോഗിക്കുന്നതിന്റെ ഫലമായി ഉണ്ടാകുന്ന അവസ്ഥയാണ് അഡിക്ഷൻ (Addiction). അഡിക്ഷന് അടിമപ്പെട്ട വ്യക്തികളുടെ മസ്തിഷ്കത്തിൽ ഡോപ്പമിൻ (Dopamine) എന്ന രാസവസ്തുവിന്റെ അളവ് വളരെ കൂടുതലായിരിക്കും. ഈ രാസവസ്തു തലച്ചോറിൽ അധികമായി ഉല്പാദിപ്പിക്കുന്നതിന്റെ ഫലമായി ഉണ്ടാകുന്നതാണ് അഡിക്ഷൻ. അഡിക്ഷൻ മൂലം പഠിക്കാനും, കളിക്കാനും, ഭക്ഷണം കഴിക്കാനും, സംസാരിക്കാനും വിമുഖത പ്രകടിപ്പിക്കുന്ന കുട്ടികളിലെ ഈ അവസ്ഥയെ ഇന്റർനെറ്റ് അഡിക്ഷൻ ഡിസോർഡർ (IAD) എന്നു പറയുന്നു.

### ഓൺലൈൻ ഗെയിമുകൾ

ഓൺലൈൻ ഗെയിമുകൾ കുട്ടികളെയും മുതിർന്നവരെയും ആകർഷിക്കുന്നെന്നു മാത്രമല്ല, അവയ്ക്ക് അടിമകളാക്കിതീർക്കുകയും ചെയ്യുന്നു. നമ്മുടെ ബുദ്ധിയേയും മാനസികാവസ്ഥയേയും ദോഷകരമായി ബാധിക്കുന്നതാണ് ഈ വിനോദങ്ങൾ. 'ബ്ലൂവെയിൽ' (Blue Whale) എന്ന ഓൺലൈൻ ഗെയിം ഇതിനൊരു ഉദാഹരണമാണ്. 2017-ൽ ബ്ലൂവെയിൽ ഗെയിം കളിച്ചതിന്റെ അനന്തരഫലമായിട്ടാണ് തിരുവനന്തപുരത്തും കണ്ണൂരും രണ്ടു മരണങ്ങൾ ഉണ്ടായതെന്ന് റിപ്പോർട്ട് ചെയ്തത്. ഇത്പോലുള്ള ഗെയിമുകൾക്ക് അടിമകളാകുന്ന കുട്ടികളിൽ വിഷാദം, മാനസിക പിരിമുറുക്കം, വിരസത, ഒറ്റപ്പെടൽ എന്നിവ കണ്ടുവരുന്നുണ്ട്.

ഓൺലൈൻ ചാലഞ്ച് ഗെയിമുകൾ തികച്ചും അപകടകാരികളാണ്. സ്വയം മുറിവേൽപ്പിക്കുക, അശ്ലീല ചിത്രങ്ങൾ കൈമാറുക, ജീവൻ വെടിയാൻ ശ്രമിക്കുക തുടങ്ങിയ അപകടങ്ങളിൽ ചെന്നെത്താൻ കാരണമാകുന്നുണ്ട് ഈ കളിരീതികൾ. ബ്ലൂവെയിൽ ചാലഞ്ച്, ഫയർ ചാലഞ്ച്, ഐസ് ബക്കറ്റ് ചാലഞ്ച്, സാൾട്ട് ആൻഡ് ഐസ് ചാലഞ്ച് എന്നിവയാണ് ഇപ്രകാരമുള്ള വിനോദങ്ങൾ. ഈ വിനോദങ്ങളിൽ കൂടുതൽ പോയിന്റുകൾ നേടി വിജയിക്കുവാൻ വേണ്ടി ശവപ്പറമ്പിൽ പോകുക, വീടുവിട്ടുപോകുക, പ്രേത സിനിമകൾ ഒറ്റയ്ക്കു കാണുക, ശരീരത്തിൽ കത്തികൊണ്ട് മുറിവുകൾ ഉണ്ടാക്കുക, ജലാശയങ്ങളിൽ ചാടുക, ആത്മഹത്യ ചെയ്യുക എന്നീ പ്രവർത്തനങ്ങൾ ചെയ്യാൻ ശ്രമിക്കും.

### സൈബർ കുറ്റകൃത്യങ്ങൾ

കുട്ടികളും മുതിർന്നവരും ഒരുപോലെ സൈബറിടങ്ങൾക്ക് ഇരകളാക്കപ്പെടുന്നുണ്ട്. ഭീഷണിപ്പെടുത്തിക്കൊണ്ടുള്ള ഇമെയിൽ അയയ്ക്കുക, സ്വകാര്യ മെയിലുകൾ, ചിത്രങ്ങൾ എന്നിവ അയയ്ക്കുക തുടങ്ങിയവയെല്ലാം സൈബർ ബുള്ളിയിങ്ങ് (Cyber bullying) എന്നാണറിയപ്പെടുന്നത്. വ്യക്തിയുടെ ലൈംഗീക അജ്ഞതയെ ചൂഷണം ചെയ്തു പ്രലോഭിപ്പിച്ചോ നിർബന്ധിച്ചോ ചെയ്യുന്നതാണ് ഓൺലൈൻ ലൈംഗീക ചൂഷണം. അശ്ലീല ഫോട്ടോകളും അശ്ലീല സന്ദേശങ്ങളും മൊബൈൽ ഫോണിലൂടെ കൈമാ

റുന്നതാണ് ഓൺലൈൻ സെക്സിറ്റിങ്ങ് (online sexting). ഇപ്രകാരം അയയ്ക്കുന്ന ചിത്രങ്ങളുടെ പേരിൽ ഭീഷണിപ്പെടുത്തുകയോ പ്രലോഭിപ്പിക്കുകയോ ചെയ്യുന്നു. അയയ്ക്കുന്ന സന്ദേശങ്ങളെല്ലാം കൈമാറ്റം ചെയ്യപ്പെടുന്നില്ലയെന്ന മിഥ്യാധാരണയാൽ പലരും ഇത്തരം ചതിക്കുഴികളിൽ ചെന്നു ചാടാറുണ്ട്.

തീവ്രവാദവുമായ ബന്ധപ്പെട്ട ആശയങ്ങൾ ഇന്റർനെറ്റുവഴി പ്രചരിപ്പിക്കുന്നതാണ് സൈബർ തീവ്രവാദം (Cyber terrorism). ഇങ്ങനെ പ്രചരിക്കപ്പെടുന്ന ആശയങ്ങൾക്ക് പിന്തുടർച്ചക്കാർ ഉണ്ടാകുകയും ഓൺലൈൻ സമൂഹമായി മാറുകയും ചെയ്യുന്നു.

ഓൺലൈൻ വഴി സാധനങ്ങൾ ഓർഡർ ചെയ്ത് കബളിക്കപ്പെടുന്നവർ ഇന്ന് വളരെയധികമുണ്ട്. കൂടാതെ മറ്റുള്ളവരുടെ വ്യക്തി വിവരങ്ങൾ, ഇ-മെയിൽ മോഷണം, പാസ്‌വേർഡ് കൈക്കലാക്കി പണമിടപാടുകൾ നടത്തൽ, കള്ള പ്രമാണം ചമയ്ക്കൽ, അനധികൃത വിവരം ശേഖരിക്കൽ, വെബ്സൈറ്റുകൾ നശിപ്പിക്കൽ എന്നിവ സൈബർ കുറ്റകൃത്യങ്ങളുടെ പട്ടികയിൽ വരുന്ന വയാണ്.



**ആരോഗ്യ പ്രശ്നങ്ങൾ**

കുട്ടികളുടെയും ചെറുപ്പക്കാരുടെയും സന്തത സഹചാരിയായ മൊബൈലും ചങ്ങാതിയായ കംപ്യൂട്ടറും അപകടകരങ്ങളാണെന്ന് പല പഠനങ്ങളും പറയുന്നു. താഴ്ന്ന നിലവാരത്തിലുള്ള റേഡിയോ ഫ്രീക്വൻസി റേഡിയേഷനാണ് മൊബൈൽ ഫോണുകളിൽ ഉപയോഗിക്കുന്നത്. ഈ റേഡിയേഷൻ തലച്ചോറിൽ സ്ഥിരമായി ഏൽക്കുന്നതു വഴി ട്യൂമറുകൾ ഉണ്ടാകാൻ സാധ്യതയുണ്ടെന്ന് പഠനങ്ങൾ സൂചിപ്പിക്കുന്നു. മൊബൈലും ട്യൂമറുമായി ബന്ധമൊന്നുമില്ലെന്ന പഠനവും രംഗത്തുണ്ട്. മൊബൈൽ ഉപയോഗത്തിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് മനുഷ്യരിൽ ഇതുവരെ ഫലപ്രദമായ പഠനം നടത്താൻ കഴിഞ്ഞിട്ടില്ല. എങ്കിലും തുടർച്ചയായ മൊബൈൽ ഉപയോഗം മൂലം പലരിലും തലവേദന, തലയ്ക്കു പെരുപ്പ് തുടങ്ങിയവ ഉണ്ടാകുന്നതായി കണ്ടെത്തിയിട്ടുണ്ട്.

മൊബൈൽ ഫോണിന്റെയും കംപ്യൂട്ടറിന്റെയും അമിതോപയോഗം അപകടകരമാണെന്ന വസ്തുത നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് കുട്ടികൾ അവ ഉപയോഗിക്കുന്നതിൽ മാതാപിതാക്കളുടെ ശ്രദ്ധയും നിയന്ത്രണവും ആവശ്യമാണ്. മാത്രമല്ല, കൂട്ടുകാരുമായി കൂടുതൽ ഇടപഴകാനും സൗഹൃദം വളർത്താനും കുട്ടികളെ നിർബന്ധിക്കുകയും വേണം. ഇക്കാര്യങ്ങൾ കർശനമായി പാലിക്കുന്നില്ലെങ്കിൽ നാമും നമ്മുടെ പിൻതലമുറകളും വളരെ ദുഃഖിക്കേണ്ടിവരും. ■

# സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ, ബാംഗ്ലൂർ

## പഠന – ചികിൽസാ സഹായം 2019–20

### പഠന സഹായം

1. അപേക്ഷയോടൊപ്പം പേരും, മേൽവിലാസവും തൊഴിലും വാർഷിക വരുമാനവും രേഖപ്പെടുത്തിയിരിക്കണം.
2. പഠിക്കുന്ന (Class/College) സ്ഥാപനത്തിലെ പ്രധാന അദ്ധ്യാപകന്റെ സാക്ഷ്യപ്പെടുത്തിയ കത്ത്
3. സമീപ ഓർത്തഡോക്സ് വൈദികന്റെ ശുപാർശ കത്ത്
4. തിരിച്ചറിയൽ രേഖയുടെ പകർപ്പ്

### ചികിത്സാ സഹായം

1. അപേക്ഷയോടൊപ്പം പേരും മേൽവിലാസവും തൊഴിലും വാർഷിക വരുമാനവും രേഖപ്പെടുത്തിയിരിക്കണം.
2. ചികിത്സിക്കുന്ന ഡോക്ടറിന്റെ ശുപാർശകത്ത് – ചികിത്സാ രേഖകൾ.
3. സമീപ ഓർത്തഡോക്സ് വൈദികന്റെ ശുപാർശ കത്ത്.
4. തിരിച്ചറിയൽ രേഖയുടെ പകർപ്പ്.

NB:-

1. അപേക്ഷ ലഭിക്കേണ്ട അവസാന തീയതി മാർച്ച് 10, 2020.
2. മലബാർ, ഇടുക്കി ഭദ്രാസന പരിധിയിൽ വരുന്ന അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളു.

**അപേക്ഷ അയയ്ക്കുന്ന വിലാസം**

**Rev. Fr. Saji Daniel**
**St. Gregorios Orthodox Cathedral**
**#18, Hosur Road, Richmound Tower**
**Banglore-560025**




ഐക്യരാഷ്ട്ര സംഘടന സന്തോഷസൂചികയുടെ അടിസ്ഥാനത്തിൽ 156 രാജ്യങ്ങളുടെ പട്ടിക പ്രസിദ്ധീകരിച്ചിട്ടുണ്ട്. 2018-ലും 2019-ലും തുടർച്ചയായി ഫിൻലൻഡ് ലോകത്തിലെ ഏറ്റവും സന്തോഷമുള്ള രാജ്യമായി തിരഞ്ഞെടുക്കപ്പെട്ടു. ഡെൻമാർക്ക്, നോർവെ, ഐസ്‌ലൻഡ്, നെതർലൻഡ് എന്നിവയാണ് ആദ്യ അഞ്ചു സ്ഥാനങ്ങളിൽ ഇടംപിടിച്ച രാജ്യങ്ങൾ. സാമ്പത്തിക സുരക്ഷ, ആയുർദൈർഘ്യം, സാമൂഹികനീതി, പൗരസ്വാതന്ത്ര്യം തുടങ്ങിയ ഘടകങ്ങളെ മുൻനിർത്തിയാണ് രാഷ്ട്രങ്ങളുടെ 'സന്തോഷം' അളക്കുന്നത്. നമ്മുടെ മാതൃരാജ്യമായ ഇന്ത്യ 140-ാം സ്ഥാനത്താണ് എന്ന വസ്തുത ഒട്ടും സന്തോഷം പകരുന്ന കാര്യമല്ല! സ്വേച്ഛാധിപത്യവും പട്ടാളഭരണവും ഭീകരവാദവുമൊക്കെ അതിജീവിച്ചുകൊിരിക്കുന്ന അയൽരാജ്യമായ പാകിസ്ഥാൻ 67-ാം സ്ഥാനം നേടിയപ്പോഴാണ് അസന്തുഷ്ടരാജ്യങ്ങളുടെ പട്ടികയിൽ ഇന്ത്യ ഇടംപിടിച്ചത്. ഒരു രാജ്യത്തിന്റെ പുരോഗതിയുടെ നിർവചനം ആ രാജ്യത്തെ ജനങ്ങളുടെ സന്തോഷമാണെന്ന വസ്തുതയാണ് ഇതിലൂടെ വ്യക്തമാകുന്നത്. മാർച്ച് 20 'അന്താരാഷ്ട്രസന്തോഷദിന' (International Day of Happiness) മായി ആചരിക്കുവാൻ ഐക്യരാഷ്ട്രസംഘടന തീരുമാനിച്ചതും മാനവസന്തുഷ്ടിയുടെ നിലവാരം ഉയർത്തുന്നതിനുള്ള ചുവടുവയ്പാണ്.

# സന്തോഷത്തിന്റെ ചാനൽ




ഇന്നു ജീവിച്ചിരിക്കുന്ന സെൻഗുരുക്കന്മാരിൽ പ്രധാനിയാണ് തിക് നട്ട് ഹാൻ (ThickNhat Hanh). ബുദ്ധസന്ന്യാസിയും പണ്ഡിതനും കവിയും എഴുത്തുകാരനും സാമൂഹ്യപരിഷ്കർത്താവുമായ അദ്ദേഹം സന്തോഷത്തിന്റെ അടിസ്ഥാനം സമാധാനമാണെന്ന് 'Being Peace', Peace is every breath' എന്നീ സുപ്രസിദ്ധ ഗ്രന്ഥങ്ങളിലൂടെ ഓർമ്മിപ്പിക്കുന്നു. അദ്ദേഹത്തിന്റെ പുസ്തകങ്ങളെന്നപോലെ ജീവിതവും നമ്മെ പ്രചോദിപ്പിക്കുന്നതാണ്. ഇരുപതാം നൂറ്റാണ്ടിൽ യുദ്ധം ഏറ്റവും നാശം വിതച്ച വിയറ്റ്നാമിൽ 1926 ഒക്ടോബർ 11 നാണ് അദ്ദേഹത്തിന്റെ ജനനം. യൗവ്വനത്തിൽ, 'School of Youth for Social Service' എന്ന സംഘടന സ്ഥാപിച്ച് വിയറ്റ്നാമിന്റെ ഉൾനാടുകളിൽ സ്കൂളുകളും ആരോഗ്യപരിപാലനകേന്ദ്രങ്ങളും സ്ഥാപിക്കുകയും യുദ്ധത്തിൽ നശിപ്പിക്കപ്പെട്ട ഗ്രാമങ്ങളെ പുനരുദ്ധരിക്കുകയും ചെയ്തു. 'കൊച്ചു സമാധാനസേന' (The Little Peace Corps) എന്ന പേരിൽ ഈ സംഘടന ലോകമെങ്ങും അറിയപ്പെട്ടു. 1961-ൽ അദ്ദേഹം അമേരിക്കയിലെത്തി. വിയറ്റ്നാം യുദ്ധം അവസാനിപ്പിക്കുവാനുള്ള ഈ സന്ന്യാസിയുടെ പരിശ്രമങ്ങളുടെ പേരിൽ 1967-ൽ ഡോ. മാർട്ടിൻ ലൂഥർ കിങ് ജൂനിയർ സമാധാനത്തിനുള്ള നോബൽ പുരസ്കാരത്തിന് അദ്ദേഹത്തെ ശുപാർശ ചെയ്തു. സ്വന്തം രാജ്യത്തേക്കു മടങ്ങാനുള്ള അവസരം 1973-ൽ അദ്ദേഹത്തിനു നഷ്ടപ്പെട്ടുവെങ്കിലും തുടർന്നു നാലു ദശാബ്ദം നീ പാശ്ചാത്യ ദേശവാസവും ലോകനന്മ ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങളും ലോകത്തിലെ ഏറ്റവും സ്വാധീനമുള്ള പാശ്ചാത്യ നേതാക്കളിൽ ഒരാളാക്കി അദ്ദേഹത്തെ മാറ്റി.

മലയാളത്തിലേക്കു വിവർത്തനം ചെയ്യപ്പെട്ട 'Peace is every step', "Peace in everybreath', "Being Peace', "The Art of Power', "Present moment Wonderful Moment' എന്നീ കൃതികൾ ഉൾപ്പെടെ മുപ്പതോളം ഭാഷകളിൽ നൂറിലധികം ശുഭചിന്തകളടങ്ങിയ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു. ദക്ഷിണ-പശ്ചിമ ഫ്രാൻസിലെ പ്ലം വില്ലേജിലുള്ള ആശ്രമത്തിൽ സമാനഹൃദയരുമൊത്ത് അധ്യാപനവും പുസ്തകരചനയും ഉദ്യാനപരിപാലനവുമൊക്കെയായി കഴിയുന്ന തിക് നട്ട് ഹാൻ (94) ലോകമെങ്ങുമുള്ള അഭയാർത്ഥികളുടെ പുനരധിവാസത്തിനായും പ്രവർത്തിക്കുന്നു.

സമ്പത്ത്, പ്രശസ്തി, ഭക്ഷണം, ഉറക്കം, ലൈംഗികത എന്നീ അഞ്ചു കാര്യങ്ങൾക്കാണ് ആളുകൾ ആർത്തികാണിക്കുന്നതെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. നമ്മുടെ ആഗ്രഹവും ആർത്തിയുമല്ല സന്തോഷം. നൂറായിരം ചാനലുകളുള്ള ടെലിവിഷൻ സെറ്റ് പോലെയാണ് ജീവിതം. അതിൽ നമ്മൾ സന്തോഷത്തിന്റെ ചാനൽ പ്രവർത്തനസജ്ജമാക്കണം. ദുഃഖത്തിന്റെ ചാനൽ വെച്ചുകൊണ്ടിരുന്നാൽ ദുഃഖം മാത്രം അനുഭവവേദ്യമാകും. സന്തോഷം നിലനിർത്തണമെങ്കിൽ എല്ലാ ദിവസവും സ്നേഹത്തെ പരിപോഷിപ്പിക്കേണ്ടതുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർക്കുന്നു. എങ്ങനെയാണ് സന്തോഷമായിരിക്കേണ്ടതെന്ന് ബുദ്ധനോട് ഒരാൾ ചോദിച്ചു. മൂന്നു നിർദ്ദേശങ്ങളാണ് ബുദ്ധൻ നല്കിയത്. ഒന്ന്, ചീത്തക്കാര്യങ്ങൾ ചെയ്യരുത്. രണ്ട്, നല്ല കാര്യങ്ങൾ ചെയ്യണം. മൂന്ന്, മനസ്സിനെ ശുദ്ധീകരിക്കുകയും നിയന്ത്രണത്തിലാക്കുകയും ചെയ്യണം. ബുദ്ധനോടൊപ്പം, 'ദൈവം സ്ന്തോഷമാണ്' എന്നെഴുതിയ ആന്ദ്രേഷിഡെ എന്ന ഫ്രഞ്ച് എഴുത്തുകാരനെയും അദ്ദേഹം അനുസ്മരിക്കുന്നു. പൗലോസ് അപ്പോസ്തോലന്റെ ആഹ്വാനവും ഇതിനോട് ചേർത്തുവായിക്കാം. "എപ്പോഴും സന്തോഷിപ്പിൻ" (1 തെസ. 5:16)

ടി.കെ

**ചെ**റിയാന്റെ മാനസിക നില പരിശോധനയിൽ (Mental status Examination) നിന്ന് മനസ്സിലായത് ഭാര്യയുടെ വിശ്വസ്തതയെപ്പറ്റി അദ്ദേഹത്തിനുണ്ടായ സംശയം ഡെലൂഷൻ (delusion of infidelity) എന്ന് വിശേഷിപ്പിക്കാവുന്ന ഒരു രോഗാവസ്ഥ ആണ് എന്നാണ്. ഇത് സാധാരണയുണ്ടാകുന്ന ഒരു തെറ്റിദ്ധാരണയല്ല. ചിന്തകളെയും ധാരണകളെയും ബാധിക്കുന്ന ഒരു രോഗാവസ്ഥ തന്നെയാണ്. നമ്മുടെ ചിന്തകളും ധാരണകളും നമ്മുടെ തലച്ചോർ ഉൽപാദിപ്പിക്കുന്ന ഉൽപന്നങ്ങളാണ്. മസ്തിഷ്കത്തിലെ രാസപ്രവർത്തനങ്ങളിൽ ചില തകരാറുകൾ ഉണ്ടാകുമ്പോൾ അത് ഉൽപാദിപ്പിക്കുന്ന ചിന്തകളിൽ രോഗാതുരമായ മാറ്റങ്ങൾ ഉണ്ടാകുന്നു. ഒരു അടിസ്ഥാനവുമില്ലാതെ ശക്തമായ ചില ധാരണകൾ മനസ്സിൽ കൂടുകെട്ടുന്നു. സാധാരണ ഉപദേശങ്ങൾകൊണ്ടോ, തെളിവുകളുടെ അടിസ്ഥാനത്തിലുള്ള എതിർ വാദങ്ങൾ കൊണ്ടോ കൗൺസിലിംഗ് കൊണ്ടോ ഇത്തരം ഡെലൂഷനൽ ചിന്തകൾ മാറില്ല. മസ്തിഷ്കരസതന്ത്രത്തിലെ വ്യതിയാനങ്ങൾ മാറ്റിയെടുക്കാനുള്ള ഔഷധപ്രയോഗങ്ങൾകൊണ്ട് മാത്രമേ ഈ സംശയങ്ങൾ മാറിക്കിട്ടൂ.



4

# മനഃപൂർവ്വം

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

ഇത്തരം പ്രശ്നങ്ങൾ ആർക്കും ഉണ്ടാകാം. ജനസംഖ്യയിൽ 1% വ്യക്തികൾക്ക് ഇത് ഉണ്ടാകാം. ഇത് ഒരു തകരാറാണെന്ന ഉൾക്കാഴ്ച ആ വ്യക്തിക്ക് ഉണ്ടാവണമെന്നില്ല. ബുദ്ധിപരമായ മറ്റ് പെരുമാറ്റ വ്യത്യാസങ്ങളോ തകരാറുകളോ ഒന്നും ഇല്ലാത്തതിനാൽ ഇങ്ങനെ ഒരു പ്രശ്നം ഈ വ്യക്തിക്ക് ഉണ്ട് എന്ന് വേറെ ആരും അറിയണമെന്നുമില്ല.

ഇവിടെ രോഗബാധിതനായ വ്യക്തിയുടെ സഹോദരിയുടെ ഇടപെടലും ചികിത്സയും ഒത്തുചേർന്നപ്പോൾ പ്രശ്നപരിഹാരമുണ്ടായി. ഔഷധ ചികിത്സയെ തുടർന്ന് നടത്തിയ സൈക്കോതെറാപ്പിയും ആയപ്പോൾ അവർ സന്തോഷകരമായ ദാമ്പത്യത്തിലേക്ക് തിരികെ വന്നു. ഉചിതമായ ഇടപെടലുകൾ ഇല്ലാതെ വന്നാൽ ഒരു പക്ഷേ ആത്മഹത്യയിലേക്കോ കൊലപാതകത്തിലേക്കോ വരെ എത്തിച്ചേരാൻ സാധ്യതയുള്ള ഒരു തകരാറാണിത്. ഗാർഹിക കലഹങ്ങളുടെയും വിവാഹ ജീവിതത്തിലെ സന്തോഷമില്ലായ്മയുടെയും കാരണമായി സംശയരോഗം പുകയുകയാണ് എങ്കിൽ, സംശയം വേണ്ടാ, ഉടൻ തന്നെ ശാസ്ത്രീയമായ ചികിൽസ തേടണം. പക്ഷേ ചികിത്സയിലേക്ക് എങ്ങനെ ഈ വ്യക്തിയെ എത്തിക്കാം എന്നത് ഒരു വെല്ലുവിളിയാണ്. 'എനിക്ക് ഒരു തകരാറുമില്ല, ജീവിത പങ്കാളിയുടെ സ്വഭാവ ദൂഷ്യം തിരുത്തുന്നതിനു പകരം എന്ന ഭ്രാന്തനാക്കി/ഭ്രാന്തിയാക്കി ചികിത്സിക്കാനാണോ ഭാവം' എന്ന മട്ടിലാണ് സംശയരോഗമുള്ള ഒരു വ്യക്തി ചിന്തിക്കുന്നത്. "നിങ്ങൾക്ക് സംശയരോഗമാണ്, പോയി ഒരു സൈക്യാട്രിസ്റ്റിനെ കണ്ട് ചികിത്സിക്കൂ" എന്ന രീതിയിലുള്ള സമീപനം പ്രയോജനം ചെയ്യില്ല. മറിച്ച് സമാധാനമായി ഇടപെട്ട് 'ദേ, നോക്കിക്കേ-സന്തോഷമായിട്ട് ജീവിക്കാനാണ് നമ്മൾ വിവാഹം കഴിച്ചത്. പക്ഷേ നമ്മുടെ ജീവിതത്തിൽ ഇപ്പോൾ സമാധാനം ഉണ്ടോ? ഇല്ല-നമ്മൾ തമ്മിൽ സംസാരിച്ചിട്ട് അത് വഴക്കിൽ അവസാനിക്കുന്നതല്ലാതെ ഒരു പരിഹാരവും ഉണ്ടാകുന്നില്ലല്ലോ? അതുകൊണ്ട്, നമുക്കൊരു കാര്യം ചെയ്യാം. ഒരുമിച്ച് പോയി ഒരു മാനസികാരോഗ്യ വിദഗ്ധനെ കണ്ട് ഈ പ്രശ്നങ്ങൾ തുറന്ന് ചർച്ച ചെയ്യാം. അദ്ദേഹം ഒരു പോംവഴി കണ്ടു പിടിക്കും". ഈ രീതിയിൽ സംസാരിച്ചാൽ മിക്കപ്പോഴും ഡോക്ടറെ കാണാനുള്ളതിലുള്ള എതിർപ്പ് മാറിക്കിട്ടും. (താൻ സംശയിക്കുന്ന ജീവിത പങ്കാളിയെ ഹിപ്നോട്ടിസം ചെയ്ത് ഒളിപ്പിച്ചു വെച്ചിരിക്കുന്ന രഹസ്യങ്ങൾ പുറത്തു കൊണ്ടുവരുവാൻ തയ്യാറാകുന്ന ചിലരുണ്ട്. സംശയരോഗമുള്ള രോഗിക്ക്, അവർ അറിയാതെ ഭക്ഷണത്തിൽ ചേർത്ത് കൊടുക്കാൻ പറ്റിയ മരുന്ന് വല്ലതുമുണ്ടോ എന്ന് അന്വേഷിച്ചുവരുന്നവരുമുണ്ട്. ഇതൊന്നും പ്രശ്നപരിഹാരത്തിന് സഹായകമാവുകയില്ല. ആദ്യം പറഞ്ഞതുപോലെ അനുനയിപ്പിച്ച് ഒരു ഡോക്ടറുടെ അടുത്താണ് വരേണ്ടത്. ആ ശ്രമം ഫലിക്കുന്നില്ല എങ്കിൽ ഇവിടെ ചെറിയാന്റെ സഹോദരി ഇടപ്പെട്ടതുപോലെ അടുത്ത ബന്ധുക്കൾക്ക് ഫലപ്രദമായി ഇടപെടാൻ പറ്റും. ചിലപ്പോൾ ഇടവകയിലെ വൈദികന് ഈ റോൾ നിറവേറ്റാൻ സാധിക്കും. ഒന്നും ഫലിച്ചില്ലെങ്കിൽ നിയമപരമായ മാർഗ്ഗം തേടാനും മടിക്കരുത്. കാരണം സംശയരോഗം ചികിത്സിച്ചില്ലെങ്കിൽ അത് ദാമ്പത്യ ജീവിതത്തെ ദുസ്സഹമാക്കും. 'ഭൂമിയിലെ പറുദീസ' എന്ന് വിശേഷിപ്പിക്കപ്പെടുന്ന കുടുംബ ജീവിതം 'ഭൂമിയിലെ നരക'മായി മാറും. "മരണകരമായ അസൂയയിൽ നിന്നും" ഇവരെ സംരക്ഷിച്ചു കൊള്ളണമേ എന്ന പ്രാർത്ഥന വിവാഹ ശുശ്രൂഷയിൽ കാർമികൻ ചൊല്ലുന്നുണ്ട്. സംശയരോഗങ്ങൾക്ക് പിന്നിലുള്ള മരണകരമായ അസൂയയ്ക്ക് ചികിത്സയുള്ള ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. 'അയാൾ ഒരു സംശയ രോഗിയാണ്', 'തീയില്ലാതെ പുകയുമുണ്ടാവില്ലല്ലോ', എന്തെങ്കിലും കാണും എന്നിങ്ങനെ അപവാദങ്ങൾ പറയാതെ ഈ പ്രശ്നത്തിൽ പെട്ടു നിൽക്കുന്ന കുടുംബത്തെ ചികിത്സയിലെത്തിക്കുക എന്നത് ക്രൈസ്തവ ദൗത്യം തന്നെയാണ്.

തുടരും...

# എത്രയും ബഹുമാന്യനായ ജസ്റ്റീസ് കെമാൽ പാഷ അവർകൾക്ക്

■ ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്
മലങ്കര ഓർത്തഡോക്സ് സഭാ വക്താവ്

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഒരു വൈദികനും സഭയുടെ വക്താവുമാണ് ഈ കത്ത് താങ്കൾക്ക് എഴുതുന്നത്. ഈ കത്ത് താങ്കൾക്ക് വായിക്കാനോ വായിക്കാതിരിക്കാനോ ഉള്ള സ്വാതന്ത്ര്യമുണ്ട്. എന്നാൽ ദയവായി ഇത് മുഴുവൻ ഒന്നു വായിച്ചുനോക്കുകയെങ്കിലും ചെയ്യണമെന്നാണ് എന്റെ അപേക്ഷ. കേരളം കണ്ട നീതിയുക്തനായ, സത്യത്തിനുവേണ്ടി നിലകൊള്ളുന്ന സത്യസന്ധനായ ഒരു ന്യായാധിപനായിട്ടാണ് ഞാൻ അങ്ങയെ കണക്കാക്കിയിരുന്നത്. താങ്കൾ ന്യായാധിപന്റെ വേഷമിട്ടിരുന്നത്രയും കാലം അങ്ങിനെതന്നെ ആയിരുന്നു എന്നും എനിക്ക് ഉറപ്പുണ്ട്. എന്നാൽ കഴിഞ്ഞദിവസം കോതമംഗലം പള്ളിക്കേസിനോടുബന്ധപ്പെട്ട് അവിടെ ഒരുവിഭാഗം നടത്തുന്ന സത്യഗ്രഹപന്തലിൽ താങ്കൾ ചെയ്ത പ്രസംഗം താങ്കളെക്കുറിച്ച് ഇത്രയും കാലം നിലനിർത്തിയിരുന്ന ചിത്രത്തിന് സാരമായ പോറൽ ഏൽപ്പിച്ചിരിക്കുന്നു.

മലങ്കരസഭാക്കേസിൽ എത്രയോ വിധികൾ വളരെ നീതിയുക്തമായി താങ്കൾ നൽകിയിരിക്കുന്നു. (വിധികളുടെ നമ്പരും മറ്റും വേണമെങ്കിൽ തരാൻ തയ്യാറാണ്) എന്നാൽ കോതമംഗലം പ്രസംഗത്തിൽ താങ്കൾതന്നെ നൽകിയിട്ടുള്ള വിധികൾക്ക് വിരുദ്ധമായി താങ്കൾ പ്രസംഗിക്കുകയായിരുന്നു. താങ്കളുടെ പ്രസംഗം മുഴുവനായി കേൾക്കാൻ എനിക്ക് സാധിച്ചില്ല. എന്നാൽ കേട്ട കാര്യങ്ങളിലെ വൈരുദ്ധ്യങ്ങൾ ഉദ്ധരിക്കട്ടെ.

മലങ്കര സഭാക്കേസിൽ ഒരോ ഇടവകയിലെയും അംഗബലമനുസരിച്ച് പള്ളിയുടെ അവകാശം വിട്ടുകൊടുക്കണം എന്നതാണ് ഒന്നാമത്തെ വാദം. താങ്കൾ പ്രസ്താവിച്ചു "ഞാൻ കണ്ടിട്ടുണ്ട് വെറും 2500 കുടുംബങ്ങളുള്ള ഒരു പള്ളി. അതിനകത്ത് ഏതാണ്ട് പത്തോ പതിനഞ്ചോ കുടുംബങ്ങൾ മാത്രം ഓർത്തഡോക്സ് പക്ഷത്ത് ആയിരുന്നിട്ടും ആ പള്ളി ഓർത്തഡോക്സ് പക്ഷം പിടിച്ചു പറിക്കാൻ ശ്രമിക്കുന്നത് ദയനീയമാണ്". താങ്കൾ ഏതു പള്ളിയെക്കുറിച്ചാണ് പറയുന്നത് എന്നു വ്യക്തമല്ല. ഏതു പള്ളിയുമാകട്ടെ, അംഗബലം അനുസരിച്ച് ഒരു ട്രസ്റ്റിന്റെ സ്വത്തുക്കൾ വീതം വയ്ക്കാനാവുമോ? അതാണോ താങ്കൾ നടപ്പാക്കുന്ന നീതി? അതാണോ ഇൻഡ്യൻ ട്രസ്റ്റ് ആക്ടിൽ പറഞ്ഞിട്ടുള്ളത്? പള്ളി പിടിച്ചു പറിച്ചിട്ട് എന്തു ചെയ്യാനാണ് എന്നു താങ്കൾ ചോദിക്കുന്നു. ഇവിടെ ആരാണ് പിടിച്ചു പറിക്കാൻ ശ്രമിക്കുന്നത്? മലങ്കര സഭയിലെ പള്ളികൾ ഒരു പ്രത്യേക ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണം എന്നു മാത്രമാണ് സുപ്രീം കോടതി പറഞ്ഞിട്ടുള്ളത്. പള്ളികൾ വീതം വയ്ക്കാനോ പിടിച്ചുപറിക്കാനോ ആർക്കും സാധിക്കില്ല. അത് എങ്ങോട്ടും എടുത്തുകൊണ്ടുപോകാനും ആർക്കും സാധിക്കില്ല. അത് എന്നെന്നും ഇടവകാംഗങ്ങളുടെ ആവശ്യത്തിനായി നിലനിൽക്കും. 1958 ലെ എഗ്രിമെന്റ് അനുസരിച്ച് കോതമംഗലം പള്ളിയുടെ പൊതുയോഗം കൂടിയാണ് തീരുമാനിച്ചത് ആ പള്ളി 1934ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്ന്. ആ എഗ്രിമെന്റിൽ നിന്ന് പിന്നോക്കം പോയതാരാണ് എന്ന് സാർ ന്യായാധിപനായിരുന്ന കാലത്ത് താങ്കൾക്ക് അറിയാമായിരുന്നു. എന്നാൽ ഇന്ന് താങ്കൾ അതെല്ലാം മറന്നിരിക്കുന്നു. സഭയുടെ ഭരണഘടന ജനാധിപത്യ തത്വങ്ങൾ അനുസരിച്ചാണ് രചിക്കപ്പെട്ടിട്ടുള്ളത്. ഭൂരിപക്ഷമുള്ളവർക്ക് തിരഞ്ഞെടുക്കപ്പെട്ട് പള്ളി ഭരിക്കുന്നതിന് യാതൊരു തടസവുമില്ല. എന്നാൽ ഭൂരിപക്ഷമനുസരിച്ച് ഒരു ട്രസ്റ്റിന്റെ വസ്തുവകകൾ വിഭജിക്കപ്പെടണം എന്നു പറയുന്നത് നിയമപരമായി നിലനിൽക്കുന്ന ആശയമാണോ? ഇവിടെ ആരും പള്ളി പിടിച്ചെടുക്കാൻ ശ്രമിക്കുന്നില്ല. അവിടുത്തെ ദുർഭരണം അവസാനിപ്പിച്ച് വ്യവസ്ഥാപിതമായ ഭരണക്രമം സ്ഥാപിക്കപ്പെടണം എന്നതു മാത്രമാണ് ഓർത്തഡോക്സ് സഭയുടെ ആവശ്യം.

സർ, 1974 വരെ ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്ത, സഭാ ഭരണഘടന അനുസരിച്ച് നിയമിച്ചിരുന്ന വികാരിയാണ് അവിടെ ഭരണം നടത്തിയിരുന്നതും കർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നതും. അദ്ദേഹത്തെ ഒരുകൂട്ടം ആളുകൾ അനാവശ്യ കുറ്റാരോപണം നടത്തി ഓടിച്ചുവിട്ടപ്പോൾ ആ വൈദികന് നിഷേധിക്കപ്പെട്ട നീതിയേക്കുറിച്ച് താങ്കൾ അന്വേഷിച്ച് മനസിലാക്കി ബോധവാനാകാതിരുന്നത് എന്തുകൊണ്ടാണ്? ഞങ്ങളുടെ കൈയിൽ നിന്ന് പാത്രിയർക്കീസ് വിഭാഗം ആ പള്ളി പിടിച്ചുപറിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ വിഷമതകളെക്കുറിച്ച് താങ്കൾ ചിന്തിക്കാതിരുന്നത് എന്തുകൊണ്ടാണ്. അന്നു ഇതുപോലെ സമരം സംഘടിപ്പിക്കാൻ ശ്രമിക്കാതെ നിശബ്ദമായിരുന്ന്, നിയമപരമായി പള്ളിയുടെ ഭരണക്രമം തിരികെ കൊണ്ടുവരാൻ ശ്രമിച്ചതാണോ ഓർത്തഡോക്സ് സഭ ചെയ്ത കുറ്റം? 1974 ൽ തെരുവിലിറങ്ങി യുദ്ധം ചെയ്യാതിരുന്നതാണോ ഓർത്തഡോക്സ് സഭയുടെ അപരാധം? കോതമംഗലം പള്ളിയിലെ ഭൂരിപക്ഷം ആളുകൾ സമാധാനം നിലനിർത്താൻ ആഗ്രഹിക്കുമ്പോൾ, അവരെ അടിമകളാക്കി 45 വർഷത്തോളം ഭരണം നടത്തിയ പാത്രിയർക്കീസ് വിഭാഗത്തിനെതിരായി താങ്കളുടെ നീതിബോധം ഉണരാത്തതെന്താണ്.

താങ്കൾ ഓർത്തഡോക്സ് സഭയ്ക്കുണ്ടാകേണ്ട ഹൃദയവിശാലതയെക്കുറിച്ച് പ്രസംഗിക്കുന്നു. പാത്രിയർക്കീസ് വിഭാഗം തന്നെ കേസ് കൊടുത്തു, അവർക്കുതന്നെ എതിരായി വിധി വന്നപ്പോൾ അതനുസരിക്കില്ല എന്നു പറയുന്നവരോടാണോ ഞങ്ങൾ ഹൃദയവിശാലത കാട്ടേണ്ടത്. 1958 ൽ ഇരുവിഭാഗവും സമാധാന കരാറുണ്ടാക്കി, ഞങ്ങൾക്കു ലഭിക്കേണ്ടിയിരുന്ന കോടതിച്ചിലവ് വേണ്ടെന്നു വച്ചു. പക്ഷെ കൃത്യം 12 വർഷം കഴിഞ്ഞപ്പോൾ ആ സമാധാന ഉടമ്പടി ഏകപക്ഷീയമായി ലംഘിച്ചവരോട് ആണോ ഇനിയും ഹൃദയ വിശാലത കാണിക്കേണ്ടത്? ഓർത്തഡോക്സ് സഭയുടെ തലവൻ പരി. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി, ഈ പ്രശ്നം തീരുന്നതിനുവേണ്ടി 2001 ൽ തന്റെ സ്ഥാനം പോലും ത്യജിക്കുവാൻ സന്നദ്ധനായ കാര്യം താങ്കൾ കേട്ടിട്ടുണ്ടാവില്ല. 2002 ൽ സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം ജസ്റ്റീസ് മളീമഠിന്റെ മദ്ധ്യസ്ഥതയിൽ പ്രശ്ന പരിഹാരത്തിനുള്ള മലങ്കര അസോസിയേഷൻ കൂടണമെന്ന നിർദ്ദേശം തള്ളിക്കളഞ്ഞ്, ആലോചനാ യോഗത്തിൽ നിന്ന് വാക്ക്ഔട്ട് നടത്തി സമാധാന ശ്രമങ്ങൾക്കെതിരെ കൊഞ്ഞനം കുത്തിയത് പാത്രിയർക്കീസ് വിഭാഗമാണെന്ന സത്യവും താങ്കൾ ശ്രദ്ധിച്ചിട്ടുണ്ടാവില്ല. ജസ്റ്റീസ് മളിമഠിന്റെ മദ്ധ്യസ്ഥത ഇരുവിഭാഗവും അംഗീകരിച്ച് അതിനുള്ള ചിലവുപോലും



കോടതിയിൽ കെട്ടിവച്ച ശേഷമാണ് ഈ ചതിവ് ഒരുവിഭാഗം കാണിച്ചത് എന്നുകൂടി ഓർക്കണം. ഇങ്ങനെ സകല രമ്യതാശ്രമങ്ങളെയും ഉടച്ചു താറുമാറാക്കിയവരോട് ഞങ്ങൾ ഹൃദയവിശാലത കാണിക്കുന്നില്ല എന്നു പറഞ്ഞാൽ അത് എങ്ങനെ ഉൾക്കൊള്ളാനാവും സാർ. ഇന്നും വഴിനീളെ അക്രമം നടത്തി, ഞങ്ങളുടെ വൈദികരേയും, ആളുകളേയും വെട്ടിവീഴ്ത്താൻ ശ്രമിക്കുന്ന പാത്രിയർക്കീസ് വിഭാഗത്തോട് ഞങ്ങൾ എന്ത് ഹൃദയവിശാലതയാണ് കാണിക്കേണ്ടത്. പാത്രിയർക്കീസ് വിഭാഗത്തിന്റെ അക്രമങ്ങൾ നേരിട്ട് അനുഭവിക്കേണ്ടിവന്ന ഒരാൾകൂടിയാണ് ഞാൻ. താങ്കൾ കുറഞ്ഞപക്ഷം ഈ അക്രമങ്ങൾ അവസാനിപ്പിക്കണം എന്നൊരു ആഹ്വാനമെങ്കിലും നൽകേണ്ടതായിരുന്നു.

രാജ്യത്തിന്റെ നിയമമായി മാറുന്ന സുപ്രീം കോടതി വിധികൾ പാലിക്കപ്പെടേണ്ടതു തന്നെയാണെന്ന് താങ്കൾ പലപ്പോഴും ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുണ്ടല്ലോ. പിന്നെ എന്തേ മലങ്കരസഭാ തർക്കത്തിൽ മാത്രം കോടതിവിധി കാറ്റിൽ പറത്തിയാലും കുഴപ്പമില്ല എന്ന നിലപാടു സ്വീകരിക്കുന്നു. ഞങ്ങളുടെ സഹോദരങ്ങളായ പാത്രിയർക്കീസ് വിഭാഗക്കാരെ ഉൾക്കൊള്ളാനും അവരുടെ മൃതസംസ്ക്കാരങ്ങൾ നടത്തിക്കൊടുക്കുവാനും ഞങ്ങൾ എത്രവട്ടം തയ്യാറായിരുന്നു. അവരോ ഞങ്ങളോടു സഹകരിക്കാൻ ഒരിക്കലും കൂട്ടാക്കിയില്ല.

പരാജയപ്പെട്ടവന്റെ കണ്ണീരിൽ നിന്നേ വിജയങ്ങൾ ഉണ്ടാകു എന്ന താങ്കളുടെ പ്രസ്താവന വളരെ ശരിയാണ്. 45 ഓളം വർഷം പീഡിപ്പിക്കപ്പെട്ടവന്റെ കണ്ണീരിന്റെ ഫലമാണ് ഇപ്പോൾ ഉണ്ടായിരിക്കുന്ന വിധി. കോതമംഗലം പള്ളിയുടെ നിയമാനുസൃത വികാരി ബഹു. തോമസ് പോൾ റമ്പാച്ചന്റെ മാതാപിതാക്കളുടെ ശവസംസ്ക്കാരം നടന്നത് ഏതു സാഹചര്യത്തിലാണ് എന്നു താങ്കൾ അന്വേഷിച്ചുവോ? എന്തൊക്കെ അനീതിയും അക്രമവുമാണ് ആ പള്ളിയിൽ കഴിഞ്ഞ 45 വർഷങ്ങളായി നടക്കുന്നത് എന്ന് അന്വേഷിച്ചുവോ? ആ പള്ളിയിലെ അംഗബലത്തെക്കുറിച്ച് ഒരുവിഭാഗം നൽകിയ റിപ്പോർട്ടിനെ, അന്വേഷണം കൂടാതെ വിശ്വസിച്ച് ഓർത്തഡോക്സ്കാർ പ്രശ്നക്കാരെന്ന് മുദ്രകുത്തിയത് ശരിയായില്ല സർ.

2017 ലെ സുപ്രീം കോടതിവിധിയിൽ അടിവരയിട്ടുപറയുന്ന ഒരു കാര്യം താങ്കൾ ശ്രദ്ധിച്ചിട്ടുണ്ടാവില്ല. 1995 ൽ ഈ പ്രശ്നം പരിഹരിക്കപ്പെടേണ്ടതായിരുന്നു. എന്നാൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ പിടിവാശി മൂലമാണ് അതു നടക്കാതെ പോയത്. സർ, ഇതു ഞാൻ പറയുന്നതല്ല, കേസു കേട്ട സുപ്രീം കോടതി ജഡ്ജിമാരുടെ അഭിപ്രായം, വിധിന്യായത്തിൽ അവർ രേഖപ്പെടുത്തിയിരിക്കുന്നതാണ്.

"നിയമം നീതിയായിരിക്കയില്ല. നമുക്കു നീതിയാണ് വേണ്ടത്" എന്ന താങ്കളുടെ പ്രസ്താവനയും വിചിത്രമായി തോന്നി. ഇൻഡ്യൻ നിയമ വ്യവസ്ഥ നീതിയുക്തമല്ല എന്നാണോ അതിന്റെ അർത്ഥം. എങ്കിൽപ്പിന്നെ നീതിന്യായകോടതികളെക്കൊണ്ട് എന്തു പ്രയോജനമാണുള്ളത്?

താങ്കൾ വീണ്ടും ഓർത്തഡോക്സ് സഭയ്ക്കു ലഭിച്ച വിധിയേക്കുറിച്ച് ഓർത്തഡോക്സ്കാരന് ഉണ്ടാകേണ്ട മനോഭാവം വിവരിച്ച് പറയുന്നു "ഇങ്ങനെ ഒരു വിധികിട്ടി. അത് എങ്ങനെയോ വാങ്ങി... വാങ്ങിയെടുത്തു... നേടിയെടുത്തു". ഓർത്തഡോക്സ് സഭ കോടിക്കണക്കിന് പണം നൽകിയാണ് വിധിസമ്പാദിച്ചത് എന്ന് മറുഭാഗം ഉന്നയിച്ച ആരോപണത്തോട് താങ്കൾ യോജിക്കുകയാണോ ചെയ്യുന്നത്? "വാങ്ങിയെടുത്തു" എന്ന പ്രയോഗത്തിൽ നിന്ന് അതാണല്ലോ മനസിലാക്കേണ്ടത്. വാസ്തവത്തിൽ ഇന്നലെവരെ താങ്കൾ കൂടി ഭാഗമായിരുന്ന ഇൻഡ്യൻ നീതിന്യായ വ്യവസ്ഥയെ അപ്പാടെ തള്ളിപ്പറയുകയല്ലേ താങ്കൾ ചെയ് തത്? ന്യായാധിപ ജോലിയിൽ നിന്ന് വിരമിച്ചതിന്റെ പിന്നാലെ തന്നെ ഇത്തരത്തിൽ ന്യായാധിപന്മാരെ മുഴുവൻ തള്ളിപ്പറയുന്ന ഒരു പ്രസ്താവന വേണ്ടിയിരുന്നുവോ?

താങ്കളുടെ പ്രസംഗത്തിന്റെ അവസാനം ഒരു സത്യം താങ്കൾ വെളിപ്പെടുത്തുന്നുണ്ട്. ആരോ നിർബന്ധമായി താങ്കളെ ആ വേദിയിൽ വിളിച്ചുവരുത്തുകയായിരുന്നു. നിർബന്ധമായി വിളിച്ചുവരുത്തിയവർ നിർബന്ധമായി ചില കാര്യങ്ങൾ താങ്കളെക്കൊണ്ടു പറയിച്ചു എന്നാണോ ഞങ്ങൾ മനസിലാക്കേണ്ടത്? ന്യായാധിപനായിരുന്ന കാലത്തും, ഇപ്പോഴും താങ്കൾ സ്വീകരിച്ച പരസ്പര വിരുദ്ധമായ നിലപാടുകളുടെ കാരണം ഈ നിർബന്ധമായിരുന്നുവോ? ■



## 14-ാം ചരമ വാർഷികം, 07-02-2020



പുത്തൻപുരയ്ക്കൽ,
ചിങ്ങവനം

*"നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"*

സാറാമ്മ ഏബ്രഹാം
(കുഞ്ഞമ്മ)

*എന്ന്,*
*സന്തപ്ത കുടുംബാംഗങ്ങൾ*




# കുടുംബ വിശേഷം 2

**ജിജി ജോൺസൺ**

ഏതാനും മാസങ്ങൾക്ക് മുമ്പ് ഒരു മകൻ തന്റെ അമ്മയെ കൗൺസിലിംഗിനായി കൊണ്ടുവന്നു. അമ്മ വളരെയധികം അസ്വസ്ഥയായിരുന്നു. മകൻ പറഞ്ഞു; ശാന്ത സ്വഭാവക്കാരിയായ അമ്മ ഈയിടെയായി ഭയങ്കരമായി പൊട്ടിത്തെറിക്കുകയും, ദേഷ്യപ്പെട്ടു പെരുമാറുകയും, ഭക്ഷണം കഴിക്കാൻ മടി കാണിക്കുകയും ചെയ്യുന്നു. ഭാര്യയുമായി ഒത്തുപോകുന്നില്ല... തുടങ്ങിയ പരാതികൾ. എന്നാൽ അമ്മ ഒരു നിമിഷം തന്റെ ദുഃഖങ്ങളുടെ കെട്ടഴിച്ചു. ഏതാനും നാളുകൾക്കു മുമ്പ് തന്റെ ഭർത്താവ് മരണമടഞ്ഞു. അതോടെ താൻ ആ വീട്ടിൽ ഒറ്റപ്പെട്ടതുപോലെയായി. രണ്ട് ആൺമക്കളാണ്. ഒരാൾ കുടുംബസമേതം വിദേശത്ത്. മറ്റേയാളുടെ കൂട്ടത്തിലാണ് താമസം. ചെറുപ്പകാലത്ത് വളരെയധികം ബുദ്ധിമുട്ടി കുടുംബത്തെ കെട്ടിപ്പെടുത്തതും മക്കളെ വളർത്തിയ കഥയുമെല്ലാം വിസ്തരിച്ചു പറഞ്ഞു. എന്നാൽ താൻ ആഗ്രഹിച്ചുണ്ടാക്കിയ വീട്ടിൽ ഒറ്റപ്പെട്ട് അന്യയെപ്പോലെ ജീവിക്കേണ്ടിവന്നതിന്റെ സങ്കടത്തിൽ നിന്നാണ് മേൽപറഞ്ഞ ദേഷ്യവും പൊട്ടിത്തെറിയുമെല്ലാമുണ്ടാകുന്നത്. താനുണ്ടാക്കിയവയെല്ലാം മരുമകൾ തോന്ന്യവാസം നശിപ്പിക്കുമോ എന്ന തോന്നലും എല്ലാം അവളുടെ നിയന്ത്രണത്തിലാണെന്ന ചിന്തയുമെല്ലാം കാരണം അവളോട് വെറുപ്പ്, അവളുണ്ടാക്കുന്ന ഭക്ഷണം കഴിക്കാൻ മടി, ഉറക്കക്കുറവ് എന്നിവ അനുഭവിച്ചു കൊണ്ടിരിക്കുകയാണ്. എന്നാൽ മരുമകളുടെ ഭാഷ്യം മറ്റൊന്നായിരുന്നു. ആ വീട്ടിൽ ഒരു സ്വാതന്ത്ര്യവുമില്ല, എന്തെടുത്താലും കുറ്റം. ഒരു വീട്ടുപകരണം പോലും തൊടാൻ സമ്മതിക്കുകയില്ല. കാരണം ഓരോന്നും ഉണ്ടാക്കിയ കഷ്ടപ്പാടിന്റെ കഥ അമ്മയ്ക്ക് പറയാനുണ്ടാകും. ഞാനിവിടെ വലിഞ്ഞുകയറി വന്നതാണെന്ന ഭാവം. അതുകൊണ്ട് ഞാനും വിട്ടു കൊടുക്കാറില്ല.

ഇത് ഒരു കുടുംബത്തിന്റെ കഥ മാത്രമല്ല. പല കുടുംബങ്ങളിലും ഇത്തരത്തിലുള്ള വഴക്കുകളും മത്സരങ്ങളും അരങ്ങേറുന്നുണ്ട്. ഇവിടെ ആ അമ്മയുടെ ഭർത്താവിന്റെ മരണവും അതുളവാക്കിയ നഷ്ടബോധവും ഏകാന്തതയും മരുമകൾക്ക് മനസ്സിലാകുന്നില്ല. പലപ്പോഴും ഇത്തരത്തിലുണ്ടാകുന്ന ഒറ്റപ്പെടൽ മനുഷ്യനെ സാമൂഹിക ബന്ധങ്ങളിൽ നിന്ന് അകറ്റുകയും പലതരത്തിലുള്ള ശാരീരിക രോഗത്തിലേക്കും ഉത്കണ്ഠ, വിഷാദം തുടങ്ങിയ മാനസിക രോഗങ്ങളിലേക്കും നയിക്കുന്നുവെന്ന് പഠനങ്ങൾ കാണിക്കുന്നുണ്ട്.

ഇതിന് സമാനമായ സാഹചര്യങ്ങൾ നേരിട്ടവരുടെ കഥയാണ് കഴിഞ്ഞ ലക്കത്തിൽ പ്രതിപാദിച്ച പഴയ നിയമത്തിലെ 'രൂത്തി'ന്റെ പുസ്തകത്തിൽ നാം കാണുന്നത്. പലപ്പോഴും നല്ല അമ്മായിയമ്മയുടേയും അനുസരണയുള്ള മരുമകളുടേയും കഥ പറയാനായി ഈ പുസ്തകത്തെ ഉദ്ധരിച്ച് സംസാരിക്കാറുണ്ട്. അത്ര ലളിതമായി നമുക്ക് അവയെ കാണാൻ സാധിക്കുമോ?. കഥ സന്ദർഭം രൂത്ത് ഒന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്. ബേത്‌ലഹേം നിവാസിയായ എലീമലേക്കും ഭാര്യ നവോമിയും പുത്രന്മാരായ മഹ്ലോനും കില്യോനും സ്വന്തം നാട്ടിലുണ്ടായ ക്ഷാമത്തിൽ നിന്ന് രക്ഷതേടി അയൽരാജ്യമായ മോവാബിൽ അഭയം പ്രാപിക്കുന്നു. അവിടെ വച്ച് നവോമിയുടെ ഭർത്താവ് എലീമലേക്ക് മരിച്ചു. പുത്രൻമാരെക്കൊണ്ട് ഓർപ്പ എന്നും രൂത്ത് എന്നും പേരായ മൊവാബ്യ സ്ത്രീകളെ വിവാഹം കഴിപ്പിച്ചു. ഒടുവിൽ ഈ പുത്രന്മാരും മരിച്ചു. പത്തുവർഷത്തിനുശേഷം എല്ലാം നഷ്ടപ്പെട്ട നവോമി തന്റെ സ്വന്തദേശത്തേക്ക് തിരിച്ചു പോകാൻ തീരുമാനിച്ചപ്പോൾ മരുമക്കളും അവളെ അനുഗമിച്ചു. എന്നാൽ എല്ലാം നഷ്ടപ്പെട്ട തന്റെ പിന്നാലെ വരുന്നതിന്റെ അർത്ഥ ശൂന്യത മനസ്സിലാക്കി കൊടുത്ത് മരുമക്കളെ പിന്തിരിപ്പിക്കാനാണ് നവോമി ശ്രമിക്കുന്നത്. കാരണം തന്റെ പരദേശവാസക്കാലത്ത് പുത്രന്മാർക്ക് തുണയായി വന്ന ഈ സ്ത്രീകൾ ഇനിയും നവോമിയുടെ കൂടെ പാർക്കുന്നതിലർത്ഥമില്ല. ഭർത്താവുണ്ടെങ്കിലല്ലേ അമ്മാവിയമ്മക്ക് സാംഗത്യമുണ്ടാവൂ. ഭർത്താക്കന്മാർ മരിച്ച അവർക്ക് ഇനിയും ബന്ധങ്ങളും കടപ്പാടുകളും ഇല്ല. മുന്നോട്ടു പ്രതീക്ഷിക്കാനുമൊന്നുമില്ല. ദേവരവിവാഹസമ്പ്രദായത്തിനും സാധ്യതയില്ല. ബേത്‌ലഹേമിൽ ഉറ്റവരും ചാർച്ചക്കാരും ഉണ്ടെങ്കിലും അവരുടെ പ്രതികരണം എന്തായിരിക്കുമെന്ന് നവോമിക്കു നിശ്ചയമില്ല. അവളുടെ ഹൃദയം പിടഞ്ഞു. (1:11-13 വാക്യങ്ങളിൽ ഈ പിടച്ചിൽ നമുക്കു കാണാം). യൗവ്വനയുക്തകളായ മരുമക്കളെ പുതിയൊരു ജീവിതം കെട്ടിപ്പടുക്കാൻ പറഞ്ഞയക്കുന്നതിന് അവൾ തീരുമാനിച്ചു. അവർക്കാണെങ്കിൽ അമ്മാവിയമ്മയുമായുള്ള ബന്ധം വിച്ഛേദിക്കാൻ പ്രയാസമായിരുന്നു. സാധാരണ ഇസ്രായേൽക്കാരെ അപേക്ഷിച്ച് വിശാലമായ മനസ്സും തുറന്ന കാഴ്ചപ്പാടുമാണ് നവോമിക്കുണ്ടായിരുന്നത്.

മൂന്നുതരത്തിലുള്ള സ്ത്രീ പ്രതികരണങ്ങളാണ് ഇവിടെ നാം കാണുന്നത്. 1. ഓർപ്പ-സാധാരണ ജീവിതം നയിക്കുന്ന സ്ത്രീ. മുന്നോട്ടുള്ള സാധ്യതകളെക്കുറിച്ച് അമ്മ കൊടുക്കുന്ന നിർദ്ദേശങ്ങൾ മനസിലാക്കുകയും അമ്മയുടെ വാക്കുകളെ അനുസരിക്കുകയും ചെയ്യുന്നു. അമ്മയെ ചുംബിച്ച് അവൾ പിരിഞ്ഞു. 2. നവോമി-താൻ തകർച്ചയുടെ മദ്ധ്യത്തിലാണെന്ന് തിരിച്ചറിഞ്ഞിട്ടും തന്റെ കൂടെയുള്ളവരെ രക്ഷപെടുത്താനുള്ള വെമ്പലോടൊപ്പം ദൈവത്തിലുള്ള അഗാധമായ വിശ്വാസവും പ്രത്യാശയും അവൾ പ്രകടിപ്പിക്കുന്നു. 3. രൂത്ത്-സാധാരണ ജീവിതം നയിക്കാനുള്ള സാധ്യതയുണ്ടായിരിക്കെ അസാധാരണമായത് അവൾ തെരഞ്ഞെടുത്തു. മുന്നോട്ട് ഒരു വ്യക്തതയില്ലെങ്കിലും വൃദ്ധയായ തന്റെ ഭർതൃമാതാവിനെ ചേർത്ത് പിടിക്കുവാൻ അവൾ തീരുമാനിച്ചു. ഇരുളടഞ്ഞ ജീവിതങ്ങളെ ചേർത്തു പിടിക്കുമ്പോഴാണ് ദൈവം അത്ഭുതം പ്രവർത്തിക്കുന്നത്.

പുതിയ നിയമത്തിലേക്ക് വരുമ്പോൾ ഇതുപോലെ പരസ്പരം കൈത്താങ്ങൽ കൊടുക്കുന്ന രണ്ട് വ്യക്തിത്വങ്ങളെ നമുക്ക് കാണാം. വാർദ്ധക്യത്തിൽ ഗർഭിണിയായ ഏലിസബേത്തും ഭർത്താവില്ലാതെ ഗർഭിണിയായ മറിയാമും. ഇരുവർക്കും സമൂഹത്തിന്റെ മുമ്പിലുള്ള നാണക്കേടും മാനസിക സംഘർഷങ്ങളും ഒട്ടും ചെറുതല്ല. മറിയമിനാണെങ്കിൽ ഇതാരോടും പറയാവുന്ന കാര്യമല്ല. മാത്രമല്ല, യഹൂദ നിയമത്തോടുള്ള ഭയപ്പാടും. ഈ സാഹചര്യത്തിലാണ് ഇവരുടെ ആലിംഗനവും ആശ്ലേഷവും മനസ്സിന് കുളിർമ പകരുന്നത്. ഇവിടെ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നു. ആത്മാവ് നിറഞ്ഞ മറിയം ദീർഘദർശനങ്ങൾ കാണുകയും അവ ഉൽഘോഷിക്കുകയും ചെയ്യുന്നു. മറ്റുള്ളവരുടെ പ്രയാസങ്ങളെ മനസ്സിലാക്കാൻ സാധിക്കുകയും അവരെ ആശ്ലേഷിക്കുകയും ചെയ്യുമ്പോഴാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം ഉണ്ടാവുന്നത്. ദൈവപരിപാലനയിൽ വിശ്വസിക്കുന്നവർക്കേ അസാധാരണമായത് തെരഞ്ഞെടുക്കാൻ സാധിക്കൂ. അവിടെയാണ് ദൈവം അത്ഭുതം പ്രവർത്തിക്കുന്നത്.

## 13th Death Anniversary
## 03-2-2020



**P.V. Mathew (Baby)**

**Panthrandu Parayil**
**Murani**
**Mallappally East P.O.**

*Inserted by:*
Susamma Mathew (Wife)
Shibu - Thusha
Shiju - Anu
Shiney - Varkey
*Grand Children :*
Albey Alen, Swetha, Sheri
Nitty, Neha

## 26th Death Anniversary
## 18-2-2020



**P.V. Joseph**

**Vattasseril Poikudiyil**
**Chengaroor**

*Inserted by:*
Mrs. Annamma Joseph (Wife)
Sabu Joseph & Mrs. Kunjumol
Shibu Joseph & Mrs. Beena

കൊച്ചുമക്കൾ:–
Smera, Swapna,
Shilpa, Narma, Elbin

# പരിശുദ്ധ മാർ അന്ത്രയോസ് ബാവയും കല്ലട വലിയ പള്ളിയും



**പ. മാർ അന്ത്രയോസ് ബാവ** (കല്ലട വല്യപ്പൂപ്പൻ) എ.ഡി 1678–ൽ കേരളത്തിൽ എത്തി. സിറിയ യിൽ നിന്ന് വന്ന ഈ പിതാവ് സത്യവിശ്വാസ സംരക്ഷകനായി മലങ്കരയിൽ പ്രവർത്തിച്ചു. മുളന്തുരുത്തിയിൽ മൂന്ന് സഹോദരങ്ങളോടൊപ്പം എത്തിച്ചേർന്ന ഈ പരിശുദ്ധന്റെ സഹോദരങ്ങളിൽ ഒരാൾ റമ്പാനും മറ്റുള്ളവർ അയ്മേനികളും ആയിരുന്നു.

മുളന്തുരുത്തിയിൽ ദീർഘകാലം വസിച്ച അദ്ദേഹം കിഴക്കോട്ട് യാത്ര ചെയ്ത് വെട്ടിക്കൽ എത്തി. അവിടെ, കുരിശു പള്ളിയോട് ചേർന്ന് ഭവനം നിർമ്മിച്ച് താമസം ആരംഭിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന സഹോദരങ്ങളിൽ ഒരാൾ മുളന്തുരുത്തിയിൽ വിവാഹം കഴിച്ച് താമസിച്ച് പോന്നു. ഈ സഹോദരസന്തതിപരമ്പരയിൽപ്പെട്ടവരാണ് മുളന്തുരുത്തിയിൽ ജാതരായ പരിശുദ്ധ പരുമലതിരുമേനിയും, പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവമാരും. വെട്ടിക്കൽ നിന്നും യാത്ര തിരിച്ച **മാർ അന്ത്രയോസ് ബാവ**, കുറുപ്പുംപടി, പുത്തൻകാവ്, മണർകാട് തുടങ്ങിയ സ്ഥലങ്ങളിലും താമസിക്കുകയുണ്ടായി അതിനുശേഷം അദ്ദേഹം യാത്രചെയ്തു കല്ലടയിൽ എത്തി. എ.ഡി 9–ാം നൂറ്റാണ്ടിൽ കല്ലടയിൽ പരിശുദ്ധ ദൈവ മാതാവിന്റെ നാമത്തിൽ ഒരു ദൈവാലായം സ്ഥാപിതമായിരുന്നു. ജലമാർഗ്ഗം വന്ന് ചേരുന്നതിനുള്ള സൗകര്യവും ഈ ദൈവാലയത്തിന്റെ പൗരാണികതയും മൂലം ഈ ദേശം തന്റെ പ്രവർത്തന കേന്ദ്രമാക്കി തീർത്തു. കല്ലട പള്ളിയിൽ താമസിച്ച് കൊണ്ട് വിശ്വാസം പഠിപ്പിക്കുവാനും മറ്റുള്ളവരെ ദൈവത്തിലേക്ക് ആകർഷിക്കുവാനും ആ പുണ്യ പിതാവിന് കഴിഞ്ഞു. **1692 കുംഭം 19 ന്** കാലം ചെയ്ത പരിശുദ്ധനെ കല്ലട വലിയപള്ളിയിലെ വിശുദ്ധ മദ്ബഹായിൽ കബറടക്കി.

മതമൈത്രിയുടെ കാവലാളായ പരിശുദ്ധ പിതാവിനെ ഈ ദേശം ഒന്നടങ്കം ആദരിക്കുന്നു. **മാർ അന്ത്രയോസ് ബാവ**യുടെ സാന്നിദ്ധ്യം കല്ലടയിൽ വിശുദ്ധി പരത്തി നിറഞ്ഞു നിൽക്കുന്നു. നാനാജാതി മതസ്ഥർ ഈ ദൈവാലയത്തിൽ ഒത്തുചേരുന്നു. കല്ലടയുടെ പടി ചവിട്ടുന്ന പതിനായിരങ്ങൾക്ക് ആശ്വാസമായി പരിശുദ്ധ **അന്ത്രയോസ് ബാവ** ജനഹൃദയങ്ങളിൽ ഇന്നും ജീവിക്കുന്നു. ജാതി മതദേശ ഭേദമെന്യേ ജനങ്ങൾ തങ്ങളുടെ മദ്ധ്യസ്ഥനായി കരുതുന്ന ഈ പുണ്യ പിതാവിനെ ചിറ്റുമല ദേവിയുടെ സഹോദരനായി ഹൈന്ദവ വിശ്വാസികൾ ആദരിക്കുന്നു. മലങ്കര സഭയിലെ തെക്കൻ മേഖലയിലെ ആദ്യ തീർത്ഥാടന കേന്ദ്രമായ ഈ ദൈവാലയം പരിശുദ്ധ അന്ത്രയോസ് ബാവയുടെ നാമത്തിലുള്ള ഏക തീർത്ഥാടന കേന്ദ്രമായി പരിലസിക്കുന്നു. ദിനം തോറും ഏറി വരുന്ന തീർത്ഥാടകരും വിശ്വാസികളും ഇവിടെ തങ്ങളുടെ ഭാരങ്ങൾ ഇറക്കി വെയ്ക്കുകയും മദ്ധ്യസ്ഥനായി പരിശുദ്ധ മാർ അന്ത്രയോസ് ബാവയെ ആദരിക്കുകയും ചെയ്യുന്നു.

**പരിശുദ്ധ മാർ അന്ത്രയോസ് ബാവ**യുടെ കബറിടം കൊണ്ട് അലങ്കൃതമായ ഈ ദൈവാലയവും, പരിശുദ്ധ പിതാവ് ഉപയോഗിച്ച പള്ളിമേടയും, സൗഖ്യദാനക്കിണർ എന്നറിയപ്പെടുന്ന കിണറും, പള്ളിക്കുളവും വിശ്വാസ ഹൃദയങ്ങളിൽ ആത്മ സന്തോഷത്തിന്റെ പ്രഭപരത്തുന്നു.

**പരിശുദ്ധ മാർ അന്ത്രയോസ് ബാവയുടെ 328–ാം ഓർമ്മപ്പെരുന്നാൾ 2020 ഫെബ്രു. 22 മുതൽ മാർച്ച് 3 വരെയുള്ള തീയതികളിൽ ആചരിക്കുകയാണ്. ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ അന്തോണിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും, വന്ദ്യ കോർ എപ്പിസ്കോപ്പാമാർ, വന്ദ്യ റമ്പാൻമാർ, വൈദീക ശ്രേഷ്ഠർ, അനുഗ്രഹീതരായ വാഗ്മികൾ എന്നിവർ നേതൃത്വം നൽകുന്നു.**

 പ. മാർ അന്ത്രയോസ് ബാവയുടെ കബറിടം കൊണ്ട് അനുഗ്രഹീതമായ ഈ പുണ്യ ഭൂമിയിലെ പെരുന്നാളിലേക്ക് ഏവരേയും സ്വാഗതം ചെയ്യുന്നു.



ഇടവകയക്ക് വേണ്ടി,

ഫാ. തോമസ് ദാനിയേൽ,ആലഞ്ചേരി
**വികാരി (9447063182)**



കോട്ടയം എം.വി. പൈലി ഫോറം ഫോർ ഹയർ എഡ്യൂക്കേഷൻ ഏർപ്പെടുത്തിയ 'പത്മഭൂഷൻ പ്രൊഫ. എമിററ്റസ് ഡോ.എം.വി. പൈലി എക്സലൻസ് അവാർഡ് ഫോർ ടീച്ചേഴ്സി'ന് കോട്ടയം ബസേലിയോസ് കോളജ് ചരിത്ര വിഭാഗം അദ്ധ്യാപകൻ ഫാ. ഡോ. തോംസൺ റോബി അർഹനായി.



കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് M.Sc Applied pshychology ൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ സ്റ്റെമി ജോർജ്. ചെങ്ങന്നൂർ ഭദ്രാസനത്തിലെ കൊടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് ഇടവകയിൽപ്പെട്ട കൊട്ടാരത്തിൽ ജോർജ് തോമസിന്റെയും സിജി ജോർജിന്റെയും മകൾ.



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്ന് പി.എച്ച്.ഡി. നേടിയ സിനു ഐപോൾ. കോലഞ്ചേരി ഇത്തൂണിക്കൽ പി.എം. പൈലിയുടെയും കുഞ്ഞമ്മ പൈലിയുടെയും മകൾ. കോഴഞ്ചേരി തൈക്കൂട്ടത്തിൽ ഫാ. അജു ഫിലിപ്പ് വർഗ്ഗീസിന്റെ സഹധർമ്മിണിയാണ്. ഇപ്പോൾ കേരള സർക്കാർ സാമൂഹിക നീതി വകുപ്പ് ഉദ്യോഗസ്ഥ.



ബ്രിട്ടീഷ് അക്രഡിറ്റേഷൻ കൗൺസിലിന്റെ അംഗീകാരമുള്ള ലണ്ടൻ കരീഷ്മാ യൂണിവേഴ്സിറ്റിയിൽ നിന്നും ബിസിനസ് അഡ്മിനിസ്ട്രേഷനിൽ മാത്യു വർഗീസിന് ഡോക്ട്രേറ്റ് ലഭിച്ചു. ചെങ്ങന്നൂർ പെരിശ്ശേരി ഈസ്റ്റ് മാർ ഗ്രിഗോറിയോസ് പള്ളി ഇടവക അംഗവും, ഭദ്രാസന സൺഡേസ്ക്കൂൾ മുൻ ഡയറക്ടർ റ്റി.എം. വർഗ്ഗീസിന്റെയും മറിയാമ്മ വർഗ്ഗീസിന്റെയും മകനുമാണ്. ഭാര്യ ആലാ മണ്ണാരേത്ത് അനിവില്ലയിൽ ഷില്ലി മാത്യു.



ബാംഗ്ലൂരു ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസിൽ പിഎച്ച്ഡി നേടിയ സനിൽ കെ. ഡാനിയേൽ (അസോസിയേറ്റ് പ്രഫസ്സർ, ഗവ. എൻജിനീയറിംഗ് കോളജ്, തിരുവനന്തപുരം). പെരുമ്പുഴ ചാങ്ങയിൽമുക്ക് സ്ലീബാ കോട്ടേജിൽ കെ. ഡാനിയേലിന്റേയും ഏലിയാമ്മയുടെയും മകൻ. ഭാര്യ അൻസു (സീനിയർ മാനേജർ എച്ച്എൽഎൽ ലൈഫ് കെയർ ലിമിറ്റഡ് തിരുവനന്തപുരം). കുണ്ടറ സെ. തോമസ് വലിയ പള്ളി ഇടവകാംഗമാണ്.



ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സ്പേസ് സയൻസ് & ടെക്നോളജിയിൽ പി.എച്ച്.ഡി. നേടിയ ബിബിൻ ജോൺസൺ. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ കടമറ്റം സെന്റ് ജോർജ് ഇടവകയിൽ ഞറളേടത്ത് ജോൺസൺ കോരയുടേയും ജെസിയുടേയും മകൻ. എറണാകുളം ഇൻഫോ പാർക്കിൽ എഞ്ചിനീയറായി ജോലി ചെയ്യുന്നു.



ചെറുകിട ഇടത്തരം വ്യവസായ രംഗത്ത് മികച്ച പ്രകടനം കാഴ്ചവെയ്ക്കുന്നവർക്ക് സംസ്ഥാന സർക്കാർ ഏർപ്പെടുത്തിയ അവാർഡിൽ മികച്ച വനിതാ സംരക്ഷകയ്ക്കുള്ള ജില്ലാതല പുരസ്ക്കാരം കരസ്ഥമാക്കിയ ബിന്ദു സജി. വെള്ളൂർ സെ. തോമസ് ഇടവകയിൽ കടവിൽ സജി ജോസഫിന്റെ ഭാര്യ.



സൗത്ത് പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗം കിഴക്കയിൽ കെ.എ. തോമസിന്റെയും ആനിയമ്മയുടെയും പുത്രൻ ഡോ. പ്രിജിത്ത് ഏബ്രഹാം തോമസിന് ഗാസ്ട്രോ എൻറോളജിയിൽ ഡി.എം. ലഭിച്ചു.

തിരുവനന്തപുരം ഗവൺമെന്റ് മെഡിക്കൽ കോളേജിൽ നിന്നും എം.ബി.ബി.എസ്. ബിരുദം നേടിയ ശേഷം കോട്ടയം മെഡിക്കൽ കോളജിൽ നിന്ന് ജനറൽ മെഡിസിനിൽ എം.ഡി.യും പാസ്സായിരുന്നു. ഭാര്യ: ഡോ. മിലു സൂസൻ വർഗീസ് MBBS, MD (Dermatology) Skin.



Dr Justin Zachariah has been awarded a prestigious US National Institutes of Health Independent Investigator-Initiated Research Grant (R01 HL148217) in the amount of US $2 million over 5 years to study the blood vessels of children with common high cholesterol problems. After previously serving as faculty consultant Cardiologist at Harvard Medical School in Boston Massachussetts for several years, Dr Justin now serves as consultant Cardiologist at Texas Children's Hospital and Assistant Professor at Baylor College of Medicine in Houston Texas.

Dr Justin is the son of late Veanattukalathil Rev. Fr. Dr. Zachariah and susan. He is married to Er. Roshine Kollenchira, Thalavady, and has two children, Bethany and Gregory.

# കേരള സർക്കാരിന്റെ ഓർഡിനൻസ് കേരളത്തിലെ എല്ലാ ക്രൈസ്തവ സഭകളെയും ബാധിക്കുന്നത്

**കോട്ടയം:** ക്രിസ്ത്യൻ സെമിത്തേരികളിൽ മൃതശരീരങ്ങൾ കബറടക്കുന്നതു സംബന്ധിച്ച് കേരള സർക്കാർ പുറപ്പെടുവിച്ച ഓർഡിനൻസ് നിയമവശാലോ കാര്യവശാലോ നിലനിൽക്കാത്തതും ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉളവാക്കുന്നതുമാണ്. ഓർഡിനൻസിന്റെ കരട് തയ്യാറാക്കിയപ്പോൾ മുഖ്യമന്ത്രി പ്രഖ്യാപിച്ചത് ഈ നിയമം മലങ്കരസഭാ തർക്കത്തെ തുടർന്ന് ഉണ്ടായ ചില പ്രതിസന്ധികൾ പരിഹരിക്കുന്നതിന് ലക്ഷ്യമിടുന്നു എന്നാണ്. എന്നാൽ ഓർഡിനൻസ് പുറത്തിറങ്ങിയപ്പോൾ അത് കേരളത്തിലെ ക്രൈസ്തവ സഭകളെ മുഴുവൻ ബാധിക്കുന്ന വിധത്തിലാണ് ക്രോഡീകരിക്കപ്പെട്ടിരിക്കുന്നത്.

ഓർഡിനൻസിലെ പല വ്യവസ്ഥകൾക്കും കൃത്യമായ നിർവചനങ്ങൾ നൽകിയിട്ടില്ല. ഒരു ഇടവകാംഗം മരിച്ചാൽ അദ്ദേഹത്തിന്റെ ഇടവകപള്ളിയിൽ പൂർവികരെ അടക്കം ചെയ്ത സെമിത്തേരിയിൽ അടക്കപ്പെടാൻ അർഹതയുണ്ട് എന്നാണ് ആദ്യ ക്ലോസ്. എന്നാൽ പൂർവികർ എന്നതിന് ഒരു നിർവചനവും നൽകിയിട്ടില്ല. എത്ര തലമുറവരെ പിന്നോട്ട് പൂർവികരായി കണക്കാക്കാം? ഒരാൾ ഇടവകാംഗമാണോ എന്നും അദ്ദേഹത്തിന്റെ പൂർവികർ ആ ഇടവക സെമിത്തേരിയിൽ സംസ്കരിക്കപ്പെട്ടിട്ടുണ്ടോ എന്നും സ്ഥിരീകരിക്കേണ്ട ചുമതല ആർക്കാണ് എന്നൊന്നും ഓർഡിനൻസിൽ വ്യക്തമാക്കുന്നില്ല. ആയത് സുപ്രീംകോടതി വിധിയെ മറികടക്കാനുള്ള ഗൂഢതന്ത്രത്തിന്റെ ഭാഗമാണ്. ഒരു കാലത്ത് ക്രിസ്ത്യാനിയായിരുന്ന ഒരാൾ പിന്നീട് വിശ്വാസം വിട്ട് പോവുകയോ, സഭയിൽ നിന്ന് എന്തെങ്കിലും കാരണത്താൽ മാറ്റി നിർത്തപ്പെടുകയോ ചെയ്തിട്ടുണ്ടെങ്കിലും മരണ സമയത്ത് ചുറ്റും നിൽക്കുന്ന ആളുകൾ തീരുമാനിക്കുന്നതനുസരിച്ച് പുരോഹിതൻ എന്ന് നാമകരണം ചെയ്യപ്പെടുന്ന ഏതെങ്കിലും ഒരു വ്യക്തിയെ വിളിച്ചു വരുത്തി എന്തെങ്കിലും കർമ്മങ്ങൾ ചെയ്യിച്ച് കബറടക്കുവാനുള്ള സ്വാതന്ത്ര്യമാണ് ഈ നിയമം നൽകുന്നത്.

വികാരി പ്രത്യേക മരണ രജിസ്റ്റർ സൂക്ഷിക്കണമെന്ന് വ്യവസ്ഥ ചെയ്യുന്ന നിയമത്തിൽ വികാരിയുടെ നിർവചനം വ്യക്തമല്ല. ആരെ വേണമെങ്കിലും കാർമ്മികനാക്കാം എന്നു പറഞ്ഞശേഷം, ശവസംസ്ക്കാരം നടത്തുന്ന കാർമ്മികനെയാണ് വികാരി എന്ന വാക്കു കൊണ്ട് സൂചിപ്പിച്ചിരിക്കുന്നത്. അദ്ദേഹം നിയമപരമായ സാധുതയുള്ള വ്യക്തി ആവണമെന്നില്ല. അതായത് മരിച്ച വ്യക്തിയെ സംബന്ധിച്ച് ഏതുവിധത്തിലും സർട്ടിഫിക്കറ്റ് നൽകാൻ സമ്മതിക്കുന്ന ഒരാളെക്കൊണ്ട് കർമ്മം നടത്തി സർട്ടിഫിക്കറ്റ് ഉണ്ടാക്കുകയോ, മരണം കഴിഞ്ഞ് വർഷങ്ങൾക്കു ശേഷം താനാണ് സംസ്ക്കാരം നടത്തിയതെന്ന് ഏതൊരാൾക്കും സർട്ടിഫിക്കറ്റ് നൽകുകയോ ഒക്കെ ചെയ്യുവാൻ ഈ ഓർഡിനൻസ് അവസരം നൽകുന്നു. ദുരുപയോഗം ചെയ്യപ്പെടുവാനുള്ള സാധ്യതയേറെയുള്ളതാണ് ഈ ഓർഡിനൻസ്.

ക്രൈസ്തവ സെമിത്തേരികളിൽ ആർക്കു വേണമെങ്കിലും, ആരെയും സംസ്കരിച്ച് എന്തുവേണമെങ്കിലും എഴുതി സർട്ടിഫിക്കറ്റ് ആക്കാമെന്നതാണ് ഈ നിയമത്തിന്റെ പ്രത്യേകത. ഇത് സെമിത്തേരികളുടെ ഉപയോഗത്തിൽ അരാജകത്വം സൃഷ്ടിക്കും.

മലങ്കര സഭാ തർക്കത്തിൽ സുപ്രീംകോടതി അനുവദിച്ചു തന്ന അവകാശങ്ങളെ ഈ ഓർഡിനൻസ് ഹനിക്കുന്നു. ഒരു പള്ളിയിലെ ഭരണവും കർമ്മാനുഷ്ഠാനങ്ങളും നടത്തേണ്ടത് വികാരിയാണ്. അവിടെ സമാന്തരഭരണമോ കൂദാശ അനുഷ്ഠാനമോ കോടതി അനുവദിച്ചിട്ടില്ല. ഈ അവകാശങ്ങൾ സ്ഥാപിച്ചു കിട്ടുന്നതിന് കേരള ഗവൺമെന്റ് സഹായിക്കുന്നില്ല എന്ന കാരണത്താൽ ഓർത്തഡോക്സ് സഭ നൽകിയിട്ടുള്ള കോടതി അലക്ഷ്യ ഹർജിയെ മറികടക്കുന്നതിനുവേണ്ടിയുള്ള ഒരു ശ്രമം കൂടിയാണ് ഈ ഓർഡിനൻസ്.

ഇൻഡ്യൻ ഭരണഘടനയുടെ ആർട്ടിക്കിൾ 25, 26 അനുവദിക്കുന്ന മത സ്വാതന്ത്ര്യത്തെ ഈ പുതിയ നിയമം ഹനിക്കുന്നു. ഓർത്തഡോക്സ് സഭയുടെ സെമിത്തേരികൾ 1934 ലെ ഭരണഘടന അനുസരിക്കുന്ന ഇടവകാംഗങ്ങളുടെ ഉപയോഗത്തിനുള്ളതാണ്. അവിടെ ഇഷ്ടാനുസരണം ആർക്കും മൃതദേഹങ്ങൾ സംസ്കരിക്കാമെന്ന നില സംജാതമാക്കുന്നതിലൂടെ ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യത്തിൽ കൈകടത്താൻ ശ്രമിക്കുകയാണ് സർക്കാർ. പള്ളികളിൽ സമാന്തര ഭരണം വീണ്ടും കൊണ്ടുവരുവാൻ സർക്കാർ ഒത്താശ ചെയ്തുകൊടുക്കുകയാണ്. ഇത് വിവേചനമാണ്. നിയമപരമായി നിലനിൽപ്പില്ലാത്ത ഒരു വിഭാഗത്തിന് ഒത്താശ ചെയ്തുകൊടുക്കുവാനുള്ള സർക്കാരിന്റെ ലക്ഷ്യം ഇതിൽ വ്യക്തമാണ്.

ഈ ഓർഡിനൻസിനെ സഭ നിയമപരമായി നേരിടും. എന്നാൽ തെരുവിലിറങ്ങി യുദ്ധം ചെയ്യാൻ സഭ ആഹ്വാനം ചെയ്യുന്നില്ല. നിയമവും കോടതിവിധികളും എന്നും പാലിക്കുന്ന പാരമ്പര്യമാണ് സഭയ്ക്കുള്ളത്.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭിവന്ദ്യ ഡോ.യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, സഭാ വക്താവ് ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട് എന്നിവർ വാർത്താസമ്മേളനത്തിൽ പങ്കെടുത്തു. ■

# മാർ അൽവാറീസിന്റെ ഗ്രന്ഥം പ്രകാശിപ്പിച്ചു



ബോൺ, ജർമ്മനി: 23/1/2020: ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ വാഴ്ത്തപ്പെട്ട അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 1898-ൽ പോർട്ടുഗീസ് ഭാഷയിൽ പ്രസിദ്ധീകരിച്ചതും അതേവർഷം അദ്ദേഹംതന്നെ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയതുമായ ''യൂണിവേഴ്സൽ സുപ്രീമസി ഇൻ ദി ചർച്ച് ഓഫ് ക്രൈസ്റ്റ്'' എന്ന ഗ്രന്ഥം പ്രകാശിപ്പിച്ചു. ബോൺ യൂണിവേഴ്സിറ്റിയുടെ റിലീജിയസ് സ്റ്റഡീസ് ഡയറക്ടർ ഡോ. അഡ്രിയാൻ ഹെർമൻ, മ്യൂനിച്ചിലെ ലുഡ്‌വുഗ്-മാക്സ്മില്ലിയസ് യൂണിവേഴ്സിറ്റിയിലെ ഡോ. ക്ലൗസ് കൊച്ചോർക്കെക്കു നൽകിയാണ് പ്രകാശനം നിർവഹിച്ചത്. കേരളത്തിൽ സമീപകാലത്തു കണ്ടെത്തിയ മാർ അൽവാറീസ് മെത്രാപ്പോലീത്തായുടെ കൈപ്പടയിലുള്ള പകർപ്പിനെ അവലംബിച്ചാണ് പുസ്തകം പ്രസിദ്ധീകരിച്ചത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് ആണ് പ്രസാധകർ. ഡോ. എം. കുര്യൻ തോമസ് ആണ് പുസ്തകത്തിന്റെ എഡിറ്റർ.

2020 ജനുവരി 23 മുതൽ ''1900-നടുത്ത് തെക്കുകിഴക്കൻ ഏഷ്യയിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനങ്ങൾ'' എന്ന വിഷയത്തെപ്പറ്റി ജർമ്മൻ സർക്കാരിന്റ ധനസഹായത്തോടെ ബോൺ യൂണിവേഴ്സിറ്റി നടത്തിയ അന്തർദേശീയ സെമിനാറിലാണ് പുസ്തകപ്രകാശനം നടത്തിയത്. 1880-നു ശേഷം പോർട്ടുഗീസ് ഗോവാ, സിലോൺ, ബ്രിട്ടീഷ് ഇന്ത്യ, ഫിലിപ്പൈൻസ് തുടങ്ങിയ തെക്കുകിഴക്കൻ എഷ്യൻ രാജ്യങ്ങളിൽ റോമാ പാപ്പായുടെ സർവാധിപത്യത്തിനെതിരെ റോമൻ കത്തോലിക്കാ സഭയിൽ ഉടലെടുത്ത ജനകീയ പ്രതിരോധ പ്രസ്ഥാനമാണ് സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനം. മാർ അൽവാറീസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ പോർട്ടുഗീസ് ഗോവാ, സിലോൺ, ബ്രിട്ടീഷ് ഇന്ത്യ എന്നീ പ്രദേശങ്ങളിൽ ഉടലെടുത്ത സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനമാണ് പിന്നീട് മലങ്കരസഭയുടെ ഭാഗമായത്. ഇന്ത്യയിൽനിന്നും ഡോ. എം. കുര്യൻ തോമസ്, സുജിത്ത് വർഗീസ് ജോർജ്ജ്, ഫാ. ലോറൻസ് ഡേവിഡ് കാർസ്റ്റാ എന്നിവരാണ് സെമിനാറിൽ പ്രബന്ധങ്ങൾ അവതരിപ്പിച്ചത്.



ക്രിസ്ത്യൻ ഏഷ്യയുടെ ആഭിമുഖ്യത്തിൽ ഏഷ്യയിലെ സ്ത്രീകളുടെ പ്രഥമ എക്യുമെനിക്കൽ അസംബ്ലി 2019 നവംബർ 21 മുതൽ 27 വരെ തയ്‌വാനിലെ പ്രസബിറ്റേറിയൻ കോളജിൽ വച്ച് നടന്നു. Araise be awake to reconcile renew and restore the creation എന്നതായിരുന്നു അസംബ്ലിയുടെ ചിന്താവിഷയം. മലങ്കര ഓർത്തോഡ്സ് സുറിയാനി സഭയെ പ്രതിനിധീകരിച്ച് ശ്രീമതി ജിജി ജോൺസൺ, അഡ്വ. ജെയ്സി കരിങ്ങാട്ടിൽ, സൂസൻ ജേക്കബ്, ക്ലെറീസാ വർഗീസ് (ബോംബെ) എന്നിവർ പങ്കെടുത്തു.

## ആർദ്ര ഫൗണ്ടേഷൻ ഡേ

ശാസ്താംകോട്ട : മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ 'ഫൗണ്ടേഷൻ ഡേ' ആർദ്രയുടെ സ്ഥാപകനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവ തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ വച്ച് ജനുവരി 26-ന് ഞായറാഴ്ച ബാവായുടെ ഓർമ്മ ദിനത്തോടനുബന്ധിച്ച് നടന്നു. ആർദ്ര പ്രസിഡന്റ് അഭിവന്ദ്യ യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഈ ചെറിയവരിൽ ഒരുത്തന് നിങ്ങൾ ചെയ്യുന്നതെല്ലാം എനിക്കു ചെയ്യുന്നു എന്ന ദൈവവചനം നമ്മുടെ മനസ്സിൽ ഉണ്ടായിരിക്കണം എന്നും നമുക്കുള്ളത് മറ്റുള്ളവർക്ക് പങ്കുവയ്ക്കുമ്പോൾ ആണ് നമുക്ക് സന്തോഷവും സംതൃപ്തിയും ഉണ്ടാകുന്നതെന്നും മെത്രാപ്പോലീത്ത ഉത്ബോധിപ്പിച്ചു. കേരളത്തിലെ വിവിധ ഭദ്രാസനങ്ങളിൽ നിന്നും അംഗങ്ങൾ പങ്കെടുത്ത യോഗ ത്തിൽ ഹോറേബ് ആശ്രമം മാനേജർ ഫാ.കെ.റ്റി.വർഗ്ഗീസ്, ഫാ. കെ.വൈ. വിൽസൻ, ആർദ്രാ സെക്രട്ടറി അഡ്വ. ഡോ. ഐസക്ക് പാമ്പാടി, എ.കെ തോമസ്, റ്റി.ഒ. ജേക്കബ്, മോനി കല്ലംപറമ്പിൽ എന്നിവർ പ്രസംഗിച്ചു.



പ്രഥമ ഹോളി ഇന്നസെന്റ്സ് അവാർഡ് ഫാ. ഡേവിസ് ചിറമേലിന് മികച്ച സാമൂഹിക സേവനവും പരിസ്ഥിതി പ്രവർത്തനവും ആണ് അദ്ദേഹത്തെ അവാർഡിന് അർഹനാക്കിയത്. ഡിസം. 26-ന് നടന്ന അവാർഡ് ദാന സമ്മേളനത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് തിരുമേനി അവാർഡ് നൽകി ആദരിച്ചു.

## 2ND DEATH ANNIVERSARY
## 20 FEBRUARY 2020



# P.T. VARGHESE

**PAREL HOUSE**
**PATHICADU, MALLAPPALLY (W) P.O.**
**PATHANAMTHITTA DIST.**

"നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമിവൻ വലഭാഗത്തിൽ "

Inserted By:

Thomas Varghese - Omana Thomas
Joseph Varghese - Jaya Joseph
Grand Children : Teena, Tini, Sneha & Ashwin

# ചെരാത്

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

## ഓർഡിനൻസ് അത്ര ഓർഡിനറിയല്ല

നമ്മുടെ ഗവണ്മെന്റ് വളരെ സുന്ദരമായി മലങ്കര സഭാതർക്കം പരിഹരിക്കാൻ ഒരു മാർഗ്ഗം കണ്ടെത്തിയിരിക്കുന്നു. മൃതദേഹസംസ്ക്കാരത്തിനായി ഒരു ഓർഡിനൻസ് കൊണ്ടുവന്ന് പൊതുസമൂഹത്തിന്റെയും ഇതര സഭകളുടെയും കൈയ്യടി നേടിയിരിക്കുന്നു. ഇത്രത്തോളം വലിയ ആർജ്ജവത്വം കാണിച്ച സർക്കാരിനെ എങ്ങനെ അഭിനന്ദിക്കാതിരിക്കും. ഇതര സഭകളും വിഘടിത സമൂഹവും പൊതുസമൂഹവും അവരെ അഭിനന്ദനങ്ങൾ കൊണ്ട് മൂടുകയാണ്. "സർക്കാരിന്റെ കപട മതേതര ന്യൂനപക്ഷ സംരക്ഷണ അഴകൊഴമ്പൻ നട്ടെല്ലിന് നമോവാകം".

മതവിശ്വാസമില്ലാത്ത ഒരു പാർട്ടി നയിക്കുന്ന ഗവണ്മെന്റിന് മതകാര്യങ്ങളോട് ഇത്ര വിശ്വാസം ഉണ്ടായിരിക്കുന്നു എന്നറിയുമ്പോൾ ഞങ്ങൾ വിശ്വാസികൾ വല്ലാതെ രോമാഞ്ചകഞ്ചുകമണിയുകയാണ് സർക്കാരേ. ശബരിമലയെന്ന ഭൂരിപക്ഷ വിശ്വാസികളുടെയിടത്തിന് നേരേ യാതൊരു മുൻവിധിയുമില്ലാതെ ഓർഡിനൻസ് ഇറക്കാതെ അതുമല്ലെങ്കിൽ കോടതിയിൽ ഒരു ഹർജി പോലും കൊടുക്കാതെ സുപ്രീം കോടതി വിധി നടപ്പിലാക്കാൻ രാവേറെ കാത്തിരുന്ന് നിങ്ങൾ നടത്തിയ ചാണക്യസൂത്രസമവാക്യങ്ങൾ ഞങ്ങളെ വല്ലാതെ ആത്മപുളകിതരാക്കിയിട്ടുണ്ട്. ഭൂരിപക്ഷത്തോട് കാണിക്കാത്ത നീതി നിങ്ങൾ ന്യൂനപക്ഷത്തിന്റെ സംരക്ഷകരാകാനുള്ള അട്ടിപ്പേറവകാശം കൈയാളുന്നതിൽ ഞങ്ങൾ വല്ലാതെയങ്ങ് അഭിമാനം കൊള്ളുന്നുണ്ട് സർക്കാരേ. ശബരിമലയിൽ ചവിട്ടി വല്ലാതെ കാല് പൊള്ളിപ്പോയ നിങ്ങൾ വരാൻ പോകുന്ന ഇലക്ഷനുകളെ മുൻനിർത്തി ചില അന്തർ നാടകങ്ങൾ നടത്തി പാർട്ടിയുടെ ക്ഷീണമകറ്റാനുള്ള ചില സുഖചികിത്സകൾ നടത്തിയുള്ള തന്ത്രപരമായ ഒരു നീക്കമായി നിങ്ങളുടെ ഈ പ്രവർത്തനത്തെ ഞങ്ങൾ ന്യൂനപക്ഷങ്ങൾ കണ്ടാൽ ഞങ്ങളെ ആർക്കെങ്കിലും കുറ്റം പറയാൻ കഴിയുമോ? ദേശീയ രാഷ്ട്രീയത്തിൽ നിങ്ങൾക്കുണ്ടാവാമായിരുന്ന സ്ഥാനം നഷ്ടപ്പെട്ട് പോകാവുന്നതിൽ കവിഞ്ഞ ആശങ്ക ഞങ്ങൾക്കുവേണ്ടി നിങ്ങൾ കാണിക്കേണ്ടതുണ്ടോ? തക്കം പാർത്തിരുന്നു ഞങ്ങളുടെ പടലപിണക്കങ്ങൾ മുതലെടുത്ത് ഞങ്ങളറിയാതെ ഞങ്ങളുടെ സിരകളിലെ രക്തമൂറ്റിക്കുടിച്ചു കൊഴുക്കുന്നത് ഞങ്ങൾ അറിയുന്നില്ലെന്ന് നിങ്ങൾ അറിയാതെ പോകരുത്. നിങ്ങൾ ചില ആണികൾ ഞങ്ങൾക്ക് വേണ്ടി കരുതിവച്ചത് ഞങ്ങൾ അറിഞ്ഞുകൊണ്ടിരിക്കുന്നു സർക്കാരേ ഞങ്ങളുടെ സഹോദര സഭകൾ അറിയാതിരിക്കുന്നു എന്നത് കണ്ട് ഞങ്ങൾ അമ്പരന്നിരിക്കുകയാണ്.

സർക്കാരേ നിങ്ങളെ ഞങ്ങൾ എങ്ങനെയാണ് വിശ്വസിക്കേണ്ടത്? സുപ്രീം കോടതി വിധി നിങ്ങൾ നടപ്പാക്കി തരും എന്ന് പ്രഖ്യാപിച്ചിട്ട് സമാധാന ചർച്ചയുടെ "മന്ത്രിസഭാ ഉപസമിതി" എന്ന പൊറാട്ട് നാടകം നിങ്ങൾ തന്നെ അവതരിപ്പിച്ച് അതിന്റെ വിശ്വാസ്യതയെ തകർത്തു. "മുൻ സർക്കാരുകളേക്കാൾ നിങ്ങൾക്കെന്ത് വിശേഷതയുള്ളു? വിധി നടപ്പാക്കാൻ ആദ്യം അനൗൺസ്മെന്റ് ചെയ്ത് ആളെക്കൂട്ടി വിഘടിതരെ അകത്ത് കയറ്റിയിട്ട് പുറത്ത് പോലീസിനെ നിരത്തി സർക്കാർ സ്പോൺസേർഡ് "നിശ്ചല ദൃശ്യ നിസഹായ ദൗത്യം". ഇതര സഭാ തലവന്മാരുടെ സമാധാന ദൗത്യങ്ങളെ ഞങ്ങൾ പിന്തുണയ്ക്കും എന്ന് നിങ്ങൾ പറഞ്ഞ് അവരെ മുൻ നിർത്തി അവർക്ക് ഒരു വിശ്വാസ്യത നൽകിയിട്ട് അവരെക്കൂടെ ബാധിക്കാവുന്ന ഒരു ഓർഡിനൻസ് ഇറക്കിയിട്ട് നിങ്ങൾ എങ്ങനെയാണ് എല്ലാ ക്രൈസ്തവ സമൂഹത്തിന്റേയും സംരക്ഷകരായി മാറുന്നത്? സുപ്രീം കോടതി വിധി നടപ്പാക്കും എന്ന് നാഴികയ്ക്ക് നാൽപ്പത് വട്ടം പറഞ്ഞിട്ട് വിഘടിതർക്ക് വേണ്ടി റിവ്യൂ ഹർജിയുമായി നിങ്ങൾ കോടതി വരാന്തയിൽ, പ്രത്യക്ഷപ്പെടുന്നതെന്തിന്? അത് അപഹാസ്യമല്ലേ? ഇങ്ങനെ വാഗ്ദാനവും പ്രവൃത്തിയും തമ്മിൽ യാതൊരു പുലബന്ധവുമില്ലാത്ത നിങ്ങളെ ഞങ്ങൾ എങ്ങനെയാണ് വിശ്വസിക്കേണ്ടത്?

ഈ ഓർഡിനൻസ് സഭാ ജീവിതമില്ലാത്ത, കൗദാശിക ജീവിതമില്ലാത്ത, മരണം വരെ സഭയുമായി കാനോനികമായോ വിശ്വാസപരമായോ യാതൊരു ബന്ധവും പുലർത്തിയിട്ടില്ലാത്ത ആരേയും ആര് അവകാശവാദമുന്നയിച്ചാലും ക്രൈസ്തവ സഭകളുടെ സെമിത്തേരികളിൽ സംസ്കരിക്കാം എന്ന് വരുന്നത് നിയമപരമായി നിലനിൽപ്പുള്ള ഒരു സമൂഹത്തോടുള്ള വെല്ലുവിളിയല്ലേ സർക്കാരേ! ഏതോ ഒരു കാലത്ത് പൂർവ്വപിതാക്കന്മാർ ഏത് സഭയിലെ ഏത് പള്ളികളിൽ അംഗങ്ങളായിട്ടുണ്ടെങ്കിലും അയാൾ യുക്തിവാദിയായാലും, നിങ്ങളുടെ പാർട്ടിയിൽ ചേർന്ന് വിശ്വാസജീവിതം നഷ്ടപ്പെടുത്തിയവരാണെങ്കിലും, മാതൃസഭ വിട്ട് മരണം വരെ മറ്റ് ഏതെങ്കിലും സഭയിലോ കൂട്ടങ്ങളിലോ പോയവരാണെങ്കിലും, സ്വന്തമതജീവിതം ഉപേക്ഷിച്ച് മറ്റ് മതത്തിൽ ചേർന്നവരാണെങ്കിലും അവർ പണ്ട് ഇന്ന സഭയിലെ ഇന്നപള്ളിയിലെ ആളായിരുന്നു എന്ന് ആരെങ്കിലും പറഞ്ഞാൽ അയാളെ കൊണ്ട് ക്രൈസ്തവന്റെ സെമിത്തേരിയിൽ അടക്കാം എന്ന് വരുന്നത് അരാജകത്വമല്ലേ സർക്കാരേ?

"മേൽവിലാസമില്ലാത്ത മൃതദേഹങ്ങളുമായി ഗേറ്റ് പൊളിച്ച് വരുന്ന ആൾക്കൂട്ടം ഭരണകൂട ഭീകരതയുടെ അവശേഷമാണ്. അടയ്ക്കപ്പെട്ട പെട്ടികളിലാക്കി വരുന്ന മൃതദേഹങ്ങൾ ആത്മഹത്യ ചെയ്തവന്റെയാണോ? കൊലക്കത്തിക്ക് ഇരയാക്കിയവന്റെയാണോ? ഭീകരവാദിയുടേതാണോ? നിങ്ങളുടെ പാർട്ടി പകപോക്കലിൽ മരിച്ച് വീണവന്റെയാണോ? ഇതിന് ആരാണ് ഉത്തരം തരേണ്ടത് സർക്കാരേ? ഈ ക്രിമിനൽ വൽക്കരണത്തെ ആര് തടയും സർക്കാരേ? ഭരണകൂട ഭീകരതയിൽ നിയമവാഴ്ചയേയും ജനാധിപത്യ വ്യവസ്ഥിതിയേയും അടിച്ചമർത്തുകയാണ് നിങ്ങളുടെ ലക്ഷ്യം എന്ന് വരരുത് സർക്കാരേ...?"



E-mail: fr.thirumangalam@gmail.com



**ദേവലോകം കാതോലിക്കേറ്റ് അരമന ഉദ്യോഗസ്ഥൻ ഏബ്രഹാം വർഗീസ് (ബൈജു) നിര്യാതനായി. ചീരഞ്ചിറ പടിഞ്ഞാറേ വീട്ടിൽ കുടുംബാംഗമാണ്. സഹധർമ്മിണി: പൊങ്ങന്താനത്ത് നാങ്കുളത്ത് ജെസിമോൾ. മക്കൾ: അജയ്, അഞ്ജലി.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണസിരാകേന്ദ്രമായ ദേവലോകം കാതോലിക്കേറ്റ് ഓഫീസിലെ അക്കൗണ്ട്സ് വിഭാഗത്തിൽ ഒരു ദശാബ്ദത്തിലേറെക്കാലം സ്തുത്യർഹമായ ശുശ്രൂഷ കാഴ്ചവച്ച ഏബ്രഹാം വർഗീസ് എന്ന ബൈജുവിന്റെ ദേഹവിയോഗം വ്യക്തിപരമായി നമുക്ക് ഏറെ ദു:ഖം ഉളവാക്കുന്നതാണ്. തന്നിൽ ഏൽപിക്കപ്പെട്ടിരുന്ന ഉത്തരവാദിത്തം അങ്ങേയറ്റം ആത്മാർത്ഥതയോടെയും വിശ്വസ്തതയോടെയും കാര്യക്ഷമതയോടെയും അദ്ദേഹം നിറവേറ്റിയിരുന്നു. പരേതന്റെ ദേഹവിയോഗത്തിൽ നമുക്ക് വ്യക്തിപരമായും മലങ്കരസഭയ്ക്ക് മുഴുവനുമായുമുള്ള അനുശോചനം നാം ഇവിടെ രേഖപ്പെടുത്തുന്നു. ദൈവം നമ്മെ ഏവരെയും ആശ്വസിപ്പിക്കട്ടെ.

– പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ



## മലങ്കരസഭ മാസിക : വരിക്കാരാവുക

**പഴയസെമിനാരി:** ഫെബ്രു. 22/23-ന് പെരുന്നാൾ.
**കോന്നി:** കിഴക്കൻ മേഖല കൺവൻഷൻ ഫെബ്രു. 16 മുതൽ 28 വരെ.
(അനി എം. ഏബ്രഹാം : 9847362384)
**പട്ടിക്കാട്:** എം.ജി.എം. കൺവൻഷൻ ഫെബ്രു. 23 മുതൽ മാർച്ച് 1 വരെ.
(എൻ.പി. യാക്കോബ്, പട്ടിക്കാട് : 9656455149).
എന്നിവിടങ്ങളിൽ മലങ്കരസഭ മാസികയുടെ പുതിയ വരിക്കാരാകുന്നതിനും, വരിസംഖ്യ പുതുക്കുന്നതിനും സൗകര്യമുണ്ട്.

**അറിയിപ്പ്:** മലങ്കരസഭ മാസികയുടെ പ്രൊമോട്ടർ ആയി പ്രവർത്തിച്ചു കൊണ്ടിരുന്ന ജോമോൻ മാത്യു ഓമല്ലൂർ തൽ സേവനത്തിൽ നിന്നും വിരമിച്ചു. അദ്ദേഹത്തോടുള്ള നന്ദി രേഖപ്പെടുത്തുന്നു. തുടർന്നുള്ള സാമ്പത്തിക ഇടപാടുകൾ അദ്ദേഹത്തിലൂടെ ഉണ്ടാകുന്നതല്ല എന്നും അറിയിക്കുന്നു.

# ബാലസഭ



## നാം ചില്ലറക്കാരല്ല

■ ഫാ. ജിത്തു തോമസ്, തുമ്പമൺ

കാടിനോട് ചേർന്ന ഗ്രാമം. ഒരു പള്ളി പണിയുകയാണ് ആ ഗ്രാമവാസികൾ. ചിലവ് കുറയ്ക്കാൻ അവർ എല്ലാവരും ഒന്നിച്ചുകൂടി ആണ് പണികൾ ചെയ്യുന്നത്. ഭൂമി നിരപ്പാക്കാൻ എല്ലാവരും ഒന്നിച്ചുകൂടി. ചിലർ കുട്ടയിൽ മണ്ണ് ചുമന്നുകൊണ്ട് വന്നു. കുറച്ചുപേർ കാളവണ്ടിയിൽ പലക കെട്ടി മണ്ണ് നിരത്തി നിരപ്പാക്കിക്കൊണ്ടിരുന്നു. ഒരു വല്യമ്മച്ചിക്ക് മാത്രം ഈ ജോലികൾ ഒന്നും ചെയ്യാൻ കഴിവില്ല. ചുറ്റും നിന്നവർ ആ അമ്മച്ചിയെ പുച്ഛത്തോടെ നോക്കി. അവർ അരിവാളിനു മൂർച്ച കൂട്ടി കാട്ടിലേക്ക് പോയി. കാട്ടിൽ നിന്നും അവർക്ക് ചുമക്കാൻ കഴിയുന്നതിലും കൂടുതൽ പുല്ല് വെട്ടി ചുമന്നുകൊണ്ട് വന്നിട്ട് കാളകൾക്ക് തീറ്റ കൊടുത്തു. കാളകൾ കൂടുതൽ ഉത്സാഹത്തോടെ പണി ചെയ്തു.

ബാലകർ ആയ നമുക്ക് പരിമിതികൾ ഉണ്ടെന്നു ചുറ്റും ഉള്ളവർ പറയാറില്ലേ. സഭയിലും സമൂഹത്തിലും വീട്ടിലും ഒക്കെ നമുക്ക് ഒന്നും ചെയ്യാനില്ല എന്ന് ചിന്തിക്കാറില്ല? ഈ വല്യമ്മയെ പോലെ ചിലത് ചെയ്യാൻ നമുക്ക് സാധിക്കും. നേരിട്ട് വല്യ കാര്യങ്ങൾ ചെയ്യാൻ കഴിയില്ലായിരിക്കാം. എന്നാൽ മറ്റുള്ളവരെ സ്വാധീനിക്കുവാൻ നമുക്ക് കഴിയും.

ഒരു സൈന്യം മുഴുവനായി പരാജയപ്പെട്ടു നിന്നപ്പോൾ ബാലനായ ദാവീദ് ഗോല്യാത്തിനെ തറപറ്റിച്ചത് നാം ഓർക്കണം. ബാലനായ ശലോമോൻ മികച്ച രാജാവായി മാറിയത് നാം മറക്കരുത്. നീതി സംരക്ഷിച്ചും, സത്യം പാലിച്ചും നാം മുന്നേറണം.

വലിയ നോമ്പ് കാലം നമുക്കും നോമ്പ് നോക്കാം. ദേവാലയ ആരാധനയിൽ ശ്രദ്ധയോടെയും ഭക്തിയോടെയും സംബന്ധിക്കാം.

ഈ അദ്ധ്യയന വർഷം സമാപനത്തിലേക്ക് എത്തുകയാണല്ലോ. വാർഷിക പരീക്ഷയിൽ മികച്ച വിജയം ലക്ഷ്യമാക്കി നന്നായി പഠിക്കുക. ഇമ്മാനുവേൽ ആകുന്ന ദൈവം കൂടെ ഉണ്ട്.



സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും Bachelor of Christian Studies-ൽ ബിരുദം കരസ്ഥമാക്കിയ ഡോ. ബിജു തോമസ് (ഫിസിഷ്യൻ/ഡയബറ്റോളജിസ്റ്റ്, ഇൻഷുറൻസ് മെഡിക്കൽ സർവീസ്, ആലപ്പുഴ). കാരിച്ചാൽ സെ. ജോർജ് ഇടവകാംഗമായ ഇദ്ദേഹം ഒ.എസ്.എസ്.എ.ഇ. മാവേലിക്കര ഭദ്രാസനം കാർത്തികപ്പള്ളി ഡിസ്ട്രിക്ട് ഇൻസ്പെക്ടറാണ്.



ദേശീയ തലത്തിൽ വനിതാ ട്വന്റി 20 സെഞ്ചുറി മാർക്ക് കടന്ന് കേരളത്തിന്റെ ആദ്യ താരം. കൊല്ലം പെരുമ്പുഴ സ്വദേശിയാണ് ജിൻസി ജോർജ്. പെരുമ്പുഴ സെ. ജോൺ ദ ബാപ്റ്റിസ്റ്റ് ഇടവകയിൽ പൊയ്കയിൽ കിഴക്കേതിൽ ജോർജ് കുട്ടിയുടെയും ചിന്നമ്മ ജോർജിന്റെയും മകളാണ് ജിൻസി.

# സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി

## ആലപ്പുഴ

(നിരണം ഭദ്രാസനം)

### ഇടവകശതാബ്ദി ആഘോഷ സമാപനം
### 1920 – 2020



കിഴക്കിന്റെ വെനീസ് എന്നറിയപ്പെടുന്ന ആലപ്പുഴ പട്ടണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു ദേവാലയം സ്ഥാപിതമായിട്ട് 2020 ഫെബ്രുവരിയിൽ 100 വർഷം പൂർത്തിയാകുകയാണ്. വ്യാപാരത്തിനായും ജോലിസംബന്ധമായും ആലപ്പുഴയിലേക്ക് പറിച്ചുനടപ്പെട്ട പൂർവ്വികരുടെ ആരാധനാനുഷ്ഠാനങ്ങളുടേയും കൗദാശിക ജീവിതത്തിന്റെയും ദൈവസംസർഗ്ഗത്തിന്റെയും വീര്യം നഷ്ടപ്പെടാത്ത താൽപര്യമാണ് ഈ ദേവാലയം. ഇടവകയുടെ ശതാബ്ദി വർഷത്തിൽ ഇടവക പുനരുദ്ധാരണവും, ചാരിറ്റി പ്രവർത്തനങ്ങളും, സമ്മേളനവും നടത്തുന്നു.

ഇടവക മെത്രപ്പോലീത്ത<br>
അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി<br>
എല്ലാ കാര്യങ്ങൾക്കും നേതൃത്വം നൽകുന്നു.

## കാര്യപരിപാടികൾ

| | |
|---|---|
| ഫെബ്രുവരി 20, 21 | - ഇടവക കൺവൻഷൻ |
| ഫെബ്രുവരി 22 | - കൽകൊടിമരം, നവീകരിച്ച പരിഷ്ഹാൾ എന്നിവയുടെ കൂദാശ, കൺവൻഷൻ സമാപനം<br>അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി |
| ഫെബ്രുവരി 23 | - അഭി. ഇടവക മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിൽ<br>വി. മൂന്നിന്മേൽ കുർബാനയും, പൊതുസമ്മേളനവും.<br>80 വയസ് പൂർത്തിയാക്കിയവരേയും ദാമ്പത്യ ജീവിതത്തിൽ 50 വർഷം പൂർത്തിയാക്കിയ ദമ്പതികളേയും ആദരിക്കൽ, പ്രാർത്ഥന, സ്നേഹവിരുന്ന് |

Ph : 0477-2245588 www.alappuzhaorthodoxchurch.org

# സെന്റ് തോമസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്

## വലിയപള്ളി, കുണ്ടറ.

(കൊല്ലം മെത്രാസനം) ഫോൺ: 0474 - 2522525, 2522940

website : www.kundaravaliyapally.com Email :valiyapallykundara@gmail.com



മാർ അന്ത്രയോസ് ബാവായുടെ (വല്യപ്പൂപ്പൻ)

# ശ്രാദ്ധപ്പെരുന്നാൾ

**2020 ഫെബ്രുവരി 16 മുതൽ മാർച്ച് 3 വരെ**
**(1195 കുംഭം 3 മുതൽ 19 വരെ)**

ഇടവക ദിനം
ഗാനശുശ്രൂഷ
വചനശുശ്രൂഷ
വി. മൂന്നിൻമേൽ കുർബ്ബാന
ധ്യാനം മദ്ധ്യസ്ഥപ്രാർത്ഥന
ആത്മീയസംഘടനകളുടെ വാർഷികം
ഭക്തിനിർഭരമായ റാസ
പള്ളിപ്രദക്ഷിണം
ശ്ലൈഹികവാഴ്വ്
ബൈബിൾ നാടകം



THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10 February/2020

RNI No. 3076/57, Registered No. KL/KTM/39/2018-20
License No. KL/CR/KTM/WPP-23/2018-20
Licensed to Post Without Pre-Payment




PRINTED AND PUBLISHED BY FR. DEEPU PHILIP, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT STERLING PRINT HOUSE PVT LTD, NO 49/1849, AIMS PONEKKARA PO, ERNAKULAM - 682011 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, CHIEF EDITOR FR. DR. JOHN THOMAS KARINGATTIL